# യേശുവിന്റെ ആത്മകഥ

## (ഒരു ഭാവനാവിഷ്കാരം)

വാല്യം 1



ഫാദർ. സി. സി. ചെറിയാൻ

Yeshuvinte Athmakadha
(Auto Biography of Jesus Christ)
By : Fr . C C Cherian
Mob: +91 944 73 02 518
frcccherian@gmail.com
Cover Design: Cyril Cherian
Page Setting: FIOK
Digital book: November 2020
Published by: C C Books, Kottayam.

# സമർപ്പണം

എന്റെ പ്രിയ മാതാപിതാക്കൾ,
എന്നെ വൈദികപദവിയിലേക്ക്
കൈവെപ്പ് നൽകി ഉയർത്തിയ
കാലംചെയ്ത അഭിവന്ദ്യ
യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി,
ആധ്യാത്മികതയുടെ അടിസ്ഥാനപ്രമാണങ്ങൾ
പറഞ്ഞുതന്ന കാലംചെയ്ത
അഭി. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്
തിരുമേനി, കോട്ടയം വൈദികസെമിനാരിയിൽ
എന്നെ സഭാജീവിതം പരിശീലിപ്പിച്ച
വന്ദ്യരായ എല്ലാ ഗുരുക്കന്മാർ,
എന്നെ സ്നേഹിക്കുകയും കരുതുകയും
പ്രോത്സാഹിപ്പിക്കുകയും ചെയ്ത
എല്ലാ നല്ല സുഹൃത്തുക്കൾ...... തുടങ്ങി
എല്ലാവർക്കുമായി ഈ ഗ്രന്ഥം
ഞാൻ സമർപ്പിക്കുന്നു.

## ഉള്ളടക്കം



❁ ❁ ❁ ❁ ❁ ❁ ❁

MALANKARA ORTHODOX SYRIAN CHURCH
DIOCESE OF KOTTAYAM

Dr. Yuhanon Mar Diascoros
Assistant Metropolitan

Phone : +919447464090
Email : mardiascoros@yahoo.com


## അനുഗ്രഹസന്ദേശം

നമ്മുടെ കോട്ടയം പഴയസെമിനാരി ലൈബ്രറിയുടെ ആധുനിക ശില്പിയായി ദീർഘകാലം പ്രവർത്തിച്ച പ്രിയ സി. സി. ചെറിയാൻ അച്ചൻ എഴുതിയ ***യേശുവിന്റെ ആത്മകഥ: ഒരു ഭാവനാവിഷ്ക്കാരം*** എന്ന കൃതി വായിക്കുവാൻ അവസരം ലഭിച്ചതിൽ സന്തോഷിക്കുന്നു. ഒന്ന് മുതൽ പതിനഞ്ച് വരെയുള്ള അദ്ധ്യായങ്ങൾ അടങ്ങിയ ഒന്നാം വാല്യവും പതിനാറ് മുതൽ മുപ്പത് വരെയുള്ള അദ്ധ്യായങ്ങൾ അടങ്ങിയ രണ്ടാം വാല്യവും വായനക്കാരിൽ കൗതുകമുണർത്തും എന്ന കാര്യത്തിൽ സംശയമില്ല. യേശുക്രിസ്തു തന്റെ മനുഷ്യാവതാര കാലഘട്ടത്തിൽ പറഞ്ഞതും ചെയ്തതുമായ കാര്യങ്ങൾ ആത്മകഥ രൂപത്തിൽ ക്രിസ്തു തന്നെ വെളിപ്പെടുത്തുന്നതായിട്ടാണ് ഭാവനാത്മകമായി ലേഖകൻ ആവിഷ്ക്കരിച്ചരിക്കുന്നത്. ലളിത ശൈലിയും ഭാവനാ സമീപനത്തോടെയുള്ള വിവരണവും വഴി ക്രിസ്തു ദർശനങ്ങളെ ആഴത്തിൽ മനസ്സിലാക്കുവാനുള്ള ശ്രമമാണ് ഇവിടെ ദൃശ്യമാകുന്നത്. ക്രിസ്തുവിലുള്ള ഭക്തിയും വിധേയത്വവും തലമുറകളിൽ ഉറപ്പിക്കുക എന്നതാണ് രണ്ട് വാല്യങ്ങളും ലക്ഷ്യമാക്കുന്നത്. ഭാവനാവിഷ്ക്കാരം എന്ന് പറയുന്നുവെങ്കിലും വി. വേദപുസ്തകത്തിലും അപ്പോസ്തോലിക സഭയുടെ പൊതു കാഴ്ച്ചപ്പാടിലും  സഭാ ചരിത്രവീഥികളിലുമുള്ള വിവരണങ്ങളോട് അനുരൂപപ്പെടാത്തതൊന്നും കൃതിയിൽ ഇല്ലെന്നുള്ളതാണ് യാഥാർത്ഥ്യം.

*യേശുവിന്റെ ആത്മകഥ: ഒരു ഭാവനാവിഷ്ക്കാരം* പുതുമയുള്ളതും വിമർശനാത്മകവുമായ ഒരു ശീർഷകമാണ്. ഭാവനയെ വാമൊഴിയായി അവതരിപ്പിക്കുന്നതിൽ വലിയ പ്രയാസമുണ്ടാകുവാൻ സാധ്യതയില്ല. എന്നാൽ അത് എഴുതുന്നത് പ്രയാസകരമായ ഒരു ദൗത്യം തന്നെയാണ്. പ്രത്യേകിച്ച് യേശുക്രിസ്തുവിനെക്കുറിച്ചാകുമ്പോൾ എഴുതുന്നത് സത്യസന്ധമായും വസ്തുനിഷ്ടമായും അവതരിപ്പിച്ചില്ലെങ്കിൽ അവ വേദവിപരീതങ്ങളായി മാറുവാനുള്ള സാധ്യത വളരെ വലുതാകയാൽ ആരുംതന്നെ ഇങ്ങനെയൊരു സംരംഭത്തിന് മുതിരുമെന്ന് കരുതുന്നില്ല. ഉണ്ടാകാവുന്ന അപകടത്തെ മുന്നമേ മനസ്സിലാക്കി വേദപുസ്തക സത്യങ്ങളോട് ചേർന്ന് നിന്നുകൊണ്ട് ക്രിസ്തുവിനെ അവതരിപ്പിക്കുവാൻ പ്രിയ ചെറിയാൻ അച്ചൻ നടത്തിയിരിക്കുന്ന സാഹസിക ശ്രമം തികച്ചും അഭിനന്ദനാർഹമാണ്. സഭയിൽ ദൈവജനത്തിന്റെ അർത്ഥവ്യാപ്തികളും ധർമ്മവും കണ്ടെത്തുന്നതും സഭയുടെ അദ്ധ്യാത്മികതയുടെ വേരുകൾ അന്വേഷിക്കുന്നതുമൊക്കെയാണ് അച്ചന്റെ പ്രധാന വിഷയങ്ങളെങ്കിലും ഈ വാല്യങ്ങളുടെ രചനയിലൂടെ അദ്ദേഹം ഒരു നല്ല വേദവ്യാഖ്യാനികൂടി ആയിരിക്കുന്നു. ക്രിസ്തുവിന്റെ ആത്മകഥയുടെ ഭാവനാവിഷ്ക്കാരമാകയാൽ വായനക്കാരുടെ ഇടയിൽ ജിജ്ഞാസയും വിമർശനങ്ങളും ഉണ്ടാകുവാനുള്ള സാധ്യതകൾ ധാരാളമാണ്. എന്നാൽ ആ സാധ്യതകളെ വിശ്വാസികളുടെ ഇടയിൽ ക്രിയാത്മകതയും ദൈവികബോധവും വർദ്ധിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങളാക്കി മാറ്റുവാൻ അച്ചൻ ശ്രമിച്ചിരിക്കുന്നത് അഭിനന്ദനമർഹിക്കുന്നു.

ആദ്യ വാല്യത്തിൽ യേശുക്രിസ്തുവിന്റെ ആളത്വമാണ് പ്രധാന പ്രതിപാദ്യവിഷയമെങ്കിൽ രണ്ടാമത്തെ വാല്യത്തിൽ ക്രിസ്തു അരുളിയതും പ്രവർത്തിച്ചതുമായ കാര്യങ്ങളെ തലമുറകൾക്ക് ഗുണകരമാകുന്ന രീതിയിൽ ചിത്രീകരിച്ചിരിക്കുന്നു. ഓരോ പാഠത്തിലും അതിലെ പ്രധാന വിഷയത്തോട് ചേർന്ന് അവയുടെ കാലിക പ്രാധാന്യവും വിവരിച്ചിരിക്കുന്നത് മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിന്റെ ലോകാന്ത്യത്തോളമുള്ള സ്വാധീനം എടുത്തുകാട്ടുന്നു. ഓരോ അദ്ധ്യായവും ശീർഷകവും അതിന്റെ വിശദീകരണത്തിനുവേണ്ടി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന വേദഭാഗവും അവയുടെ ആവിഷ്ക്കാരം മനസിലാക്കുവാനുള്ള തൃഷ്ണ വായനക്കാരിൽ ജനിപ്പിക്കുന്നുവെന്നത് രണ്ട് വാല്യങ്ങളിലും കാണുന്ന പ്രത്യേകതയാണ്. ക്രിസ്തുവിനെയും ക്രിസ്തുവിന്റെ കാലഘട്ടത്തെയും നമ്മോടും നമ്മുടെ കാലഘടത്തോടും ബന്ധപ്പെടുത്തി നല്കിയിരിക്കുന്ന വിചിന്തനങ്ങൾ വളരെ ശക്തിയുള്ളതാണ്. ക്രിസ്തുവെന്ന കേന്ദ്രബിന്ദുവിലേക്ക് ദൈവജനത്തെ തീർത്ഥയാത്രക്ക് ഒരുക്കുന്ന വേദവ്യഖ്യാനങ്ങൾ പ്രിയ ചെറിയാൻ അച്ചൻ ഭാവനാത്മകമായി നൽകിയിരിക്കുന്നത് ഈ കൃതികളുടെ ആകർഷണീയത വർദ്ധിപ്പിക്കുന്നു. പ. സഭയിൽ വിവിധ നിലകളിൽ സേവനം അനുഷ്ഠിച്ച പ്രിയ അച്ചൻ തന്റെ വിശ്രമ ജീവിത കാലത്ത് ഇപ്രകാരമുള്ള അക്ഷരസമാഹാരത്തിലൂടെ തലമുറകൾക്ക് ദൈവാനുഭവം തുടർന്നും പകർന്നു നൽകട്ടെയെന്ന് ആശംസിക്കുന്നു.

ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ
നവംബർ 14, 2020
പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ നിന്നും


Off: Kuriakose Mar Gregorios Centre
M.D. Seminary, P.B. No. 686, Kottayam-1
+914812564329

Res: Mar Kuriakose Dayara
Pothenpuram, Pampady, Kottayam
+914812504321

# പ്രസ്താവന

വായനക്കാരോട് ചില കാര്യങ്ങൾ മുൻകൂട്ടി അറിയിക്കട്ടെ. ഇതിനു മുൻപ് ഞാൻ പല ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. എങ്കിലും ഇതുപോലുള്ള ഒരുഭാവനാത്മകസമീപനം ആദ്യമായിട്ടാണ് സ്വീകരിക്കുന്നത്. അതിന് പല പോരായ്മകളും ഉണ്ടാകും എന്ന് അറിഞ്ഞുകൊണ്ടാണ് ഇത്തരം ഒരു പ്രസ്താവന നൽകുന്നത്. ഇത് ഒരു ഭാവന സൃഷ്ടി മാത്രമാണ്. യേശുക്രിസ്തുവിനെ മനസ്സിലാക്കുവാൻ പല മാധ്യമങ്ങൾ നമുക്ക് ഉണ്ട്. എന്നാൽ ക്രിസ്തു തന്റെ മനസ്സിൽ നമ്മളോട് പറയാൻ ആഗ്രഹിച്ച കാര്യങ്ങൾ നമ്മൾ വായിച്ചപ്പോഴും മനസ്സിലാക്കിയപ്പോഴും, അവയിൽ ചില വ്യത്യാസങ്ങൾ ഒക്കെ കാണാൻ ഇടയുണ്ട്. യേശു തന്റെ അന്നത്തെ സാഹചര്യത്തിൽ നമ്മോട് പറഞ്ഞ കാര്യങ്ങൾ എന്തൊക്കെ ആയിരിക്കുമെന്ന് ഇന്നത്തെ സാഹചര്യത്തിൽ മനസ്സിലാക്കുവാൻ ശ്രമിക്കുകയായിരുന്നു. എന്റെ അന്വേഷണത്തിൽ ലഭിച്ച കാര്യങ്ങൾ യേശുവിന്റെ വാക്കുകളായി അവതരിപ്പിക്കാനുള്ള ഒരു എളിയ ശ്രമമാണ് ഇവിടെ നടത്തുന്നത്.

ഒരു നോവൽ എന്ന വിധത്തിൽ വായിക്കുവാൻ ലളിതം ആകണമെന്ന് ഒരുവശത്ത് ചിന്തിക്കുന്നുണ്ട്. അതേസമയം ക്രിസ്തുവിന്റെ ദർശനങ്ങൾ കുറച്ചുകൂടി ആഴത്തിൽ പഠിക്കാനുള്ള ഒരു ആഗ്രഹം വായനക്കാരിൽ ഉളവാക്കുക എന്നതും എന്റെ ഈ രചനയുടെ ലക്ഷ്യം ആണ്. പലപ്പോഴും സ്ഥലകാലപരിമിതികൾ വിവരണത്തെ വികലമാക്കാൻ സാധ്യതയുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. എന്നാൽ അതുമൂലം ശരിയായ ഒരു പഠനം നടത്തുവാനും അങ്ങനെ ക്രിസ്തുവിനോടുള്ള ഭക്തിയും വിധേയത്വവും വായനക്കാർ കൂടുതൽ മനസ്സിലാക്കുന്നതിനും ഈ ഭാവനസമീപനം പ്രയോജനപ്പെടും എന്ന് ഞാൻ പ്രതീക്ഷിക്കുന്നു. ചില സന്ദർഭങ്ങളിൽ എങ്കിലും സംശയ നിവാരണത്തിനായി മറ്റു രേഖകൾ കൂടി പരിശോധിച്ച് തങ്ങളുടെ ധാരണകൾ കൂടുതൽ വ്യക്തമാക്കുവാൻ വായനക്കാർ നിർബന്ധിതരാകും എന്നും ഞാൻ കരുതുന്നുണ്ട്. ഞാനിവിടെ വിവരിക്കുന്ന കാര്യങ്ങൾക്ക് ആധികാരികത അവകാശപ്പെടുന്നില്ല. അതേസമയം ക്രിസ്തുവിനെ പരിചയപ്പെടുവാനും അവന്റെ ദർശനങ്ങൾ മറ്റ്

മാർഗങ്ങളിലൂടെ കൂടുതലായി കണ്ടെത്തി ഒരു ഉത്തമ ക്രിസ്തീയജീവിതം നയിക്കുവാൻ വായനക്കാരെ പ്രോത്സാഹിപ്പിക്കുവാനും മാത്രമാണ് ഞാൻ ലക്ഷ്യമിടുന്നത്.

ഓരോരോ അധ്യായങ്ങളും സ്ഥലകാല നിർണയത്തിന് അതീതം ആയിട്ടാണ് ക്രമീകരിക്കാൻ ഇടയായിട്ടുള്ളത്. അതുകൊണ്ട് ഉണ്ടാകുന്ന അവ്യക്തകാഴ്ചപ്പാടുകളും ആശയക്കുഴപ്പങ്ങളും നിങ്ങൾ ക്ഷമിക്കണം എന്ന് മുൻകൂട്ടി ആവശ്യപ്പെടുകയാണ്. പഴയനിയമത്തിലും പുതിയനിയമത്തിലും സഭചരിത്രരേഖകളിലും കാണപ്പെടുന്ന വിവരണങ്ങളുമായി കഴിയുന്നതും ചേർന്ന് പോകണമെന്ന് ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. ക്രിസ്തുവിനെ അടുത്തറിയാൻ ആഗ്രഹിക്കുന്ന അക്രൈസ്തവർക്ക് പോലും ലളിതമായ വായന വഴി ആശയസമന്വയം എളുപ്പം കൈകാര്യം ചെയ്യുവാൻ സാധിക്കും എന്ന പ്രതീക്ഷയിലാണ് ഇപ്രകാരമൊരു ഒരു സമീപനത്തിന് പരിശ്രമിച്ചത്. അതുപോലെ തന്നെ, ഏതെങ്കിലും ഒരു ക്രൈസ്തവ വിഭാഗത്തിന് മാത്രം പ്രത്യേകം ഊന്നൽ കൊടുക്കാതെ, അതേസമയം കാതോലിക, അപ്പോസ്തോലിക, ഏക, വിശുദ്ധ സഭയുടെ ആദ്യത്തെ നൂറ്റാണ്ടുകളിലെ ആചാരഅനുഷ്ഠാനങ്ങളെ സ്വീകരിച്ചു കൊണ്ട്, ക്രിസ്തുവിന്റെ കാഴ്ചപ്പാടുകൾ ഇന്നത്തെ സാഹചര്യവുമായി ചേർത്തുവച്ചു അവതരിപ്പിക്കുവാനാണ് ശ്രമിക്കുന്നത്.

എന്റെ ഭാഷയിലും അറിവിലും പരിമിതികൾ ഉണ്ടെന്ന് നിങ്ങളെപ്പോലെ ഞാനും മനസ്സിലാക്കുന്നു. എന്നിരുന്നാലും ഏത് പ്രായക്കാർക്കും അന്യമതകാർക്ക് പോലും ക്രിസ്തുവിനെ നേരിട്ട് അറിയുവാൻ ഒരു അവസരം ഒരുക്കുകയാണ്. ക്രിസ്തുവിനെയും അവന്റെ ആഗ്രഹങ്ങളെയും കണ്ടെത്തുവാനും അപ്രകാരം നാമോരോരുത്തരുടെയും ജീവിതം ക്രമപ്പെടുത്താനും ഉള്ള ഒരു ആഗ്രഹം വായനക്കാരിൽ ഉളവാക്കുക എന്ന ലക്ഷ്യത്തിലേക്ക് നിങ്ങളും ഈ വായനാ തീർത്ഥാടനത്തിലൂടെ താൽപര്യപൂർവം ക്രിസ്തുവിനെ പിന്തുടരുമെന്ന് പ്രതീക്ഷിക്കുന്നു.

എല്ലാവർക്കും യോജിക്കുന്ന വിധത്തിൽ എഴുതി ഫലിപ്പിക്കാൻ ഉദ്ദേശിച്ചിട്ടില്ല. എന്റെ ബോധ്യങ്ങൾ ക്രിസ്തീയ വീക്ഷണത്തിൽ അവതരിപ്പിക്കുന്നു എന്നേയുള്ളൂ. ഈ കാലഘട്ടത്തിലെ വിഷയങ്ങൾ ക്രിസ്തുവിന്റെ കണ്ണിലൂടെ നോക്കിക്കാണാൻ ശ്രമിക്കുകയാണ്. എന്റെ ഭാവനകൾ യഥാർത്ഥ ക്രിസ്തുഭാവങ്ങൾ പ്രതിഫലിപ്പിക്കാൻ പരാജയപ്പെട്ടിട്ടുണ്ട് എങ്കിൽ വായനക്കാർ സദയം പൊറുക്കണമെന്ന് അപേക്ഷിക്കുന്നു.

ഈ ഗ്രന്ഥരചനയിൽ പ്രധാനമായും ഞാൻ ആശ്രയിച്ചത് വിശുദ്ധ വേദപുസ്തകം തന്നെയാണ്. ഓർത്തഡോക്സ് സ്റ്റഡി ബൈബിൾ, ക്രൂഡൻസ് ബൈബിൾ കോൺകോഡൻസ്, എന്നിവ കൂടാതെ എന്റെ മകൾ റീന എനിക്ക് സമ്മാനമായി നൽകിയ, "From the Heart of Jesus" by Gwen R.Shaw, എന്ന ഗ്രന്ഥവും എനിക്ക് ഏറെ സഹായകമായി. അതോടൊപ്പം ഇന്റർനെറ്റ് സംവിധാനവും ഞാൻ പ്രയോജനപ്പെടുത്തിയിട്ടുണ്ട്.

ഈ ഗ്രന്ഥ പരമ്പരക്ക് ആശിർവാദം എഴുതിത്തന്ന അഭിവന്ദ്യ ഡോക്ടർ യൂഹാനോൻ മാർ ദിയസ്കോറോസ് തിരുമേനിയോട് എനിക്കുള്ള കടപ്പാടും സ്നേഹവും ഇവിടെ രേഖപ്പെടുത്തട്ടെ. പരിശുദ്ധ സഭയുടെ സുനഹദോസ് സെക്രട്ടറി, ചെന്നൈ ഭദ്രാസന മെത്രാപ്പോലീത്ത, കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്ത, എന്നിങ്ങനെ വിവിധ നിലകളിൽ വളരെയേറെ ഭാരമേറിയ ഉത്തരവാദിത്തങ്ങൾക്ക് ഇടയിലും സമയം കണ്ടെത്തി എന്നെ പ്രോത്സാഹിപ്പിച്ചതിന് ആദരപൂർവ്വം നന്ദി അറിയിക്കുന്നു.

ഇപ്രകാരം ഒരു ഗ്രന്ഥരചനയ്ക്ക് ആരംഭം കുറിക്കുവാൻ എനിക്ക് പ്രത്യേകം പ്രോത്സാഹനം നൽകിയത് എന്റെ അഭിവന്ദ്യ ഗുരുനാഥൻ 'സഭഗുരുരത്നം' ബഹുമാനപ്പെട്ട ഡോക്ടർ.ടി.ജെ.ജോഷ്വാ അച്ചനാണ്. എന്റെ ആദരണീയനായ ഗുരുനാഥൻ എന്നതിലുപരി പിതാവിനെ പോലെ ഞാൻ കരുതുന്ന ബഹുമാനപ്പെട്ട ജോഷ്വാ അച്ചന്റെ സ്നേഹവും കരുതലും എന്റെ സഭാ ജീവിതത്തിലും സെമിനാരി ജീവിതത്തിലും കുടുംബജീവിതത്തിലും എനിക്ക് അച്ചനിൽ നിന്നും സമൃദ്ധിയായി ലഭിച്ചിട്ടുള്ളത് നന്ദിയോടെ ഓർക്കുന്നു. ഈ ഗ്രന്ഥം വായിച്ച് ആവശ്യമായ നിർദ്ദേശങ്ങൾ നൽകി വളരെ ശ്രദ്ധേയമായ ഒരു അവതാരിക എഴുതി നൽകിയ ബഹുമാനപ്പെട്ട അച്ചനോടുള്ള ഹൃദയം നിറഞ്ഞ നന്ദി അറിയിക്കുന്നു.

ഈ ഗ്രന്ഥത്തിന് യേശുവിനെ കൊണ്ട് തന്നെ ആത്മകഥകഥന രൂപത്തിൽ ഒരു നവീന വാങ്മുഖം ഹൃദ്യമായ അവതരണ മികവോടെ എഴുതി തന്നത് എന്റെ പ്രിയ സതീർത്ഥ്യൻ കൂടിയായ കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി മുൻപ്രിൻസിപ്പൽ ബഹുമാനപ്പെട്ട ഡോക്ടർ ജേക്കബ് കുര്യൻ അച്ചനാണ്. വിരമിച്ച ശേഷവും ദൈവവചന പഠനത്തിൽ ആഴമായി മുഴുകിയിരിക്കുന്ന ബഹുമാനപ്പെട്ട അച്ചനും ഇതിനുവേണ്ടി സമയം കണ്ടെത്തിയതിന് പ്രത്യേകമായ സ്നേഹവും നന്ദിയും ഹൃദയപൂർവ്വം രേഖപ്പെടുത്തുന്നു.

എന്റെ പ്രിയ സ്നേഹിതനും കോട്ടയം പഴയ സെമിനാരി മുൻ പ്രിൻസിപ്പാളും കൗൺസലിംഗ് വിദഗ്ധനുമായ ബഹുമാനപ്പെട്ട ഫാ ഡോ. ഒ .തോമസ് ഈ ഗ്രന്ഥത്തിന്റെ ആരംഭം മുതൽ തന്നെ എനിക്ക് ഏറെ പ്രചോദനം നൽകിയിരുന്നു. പുസ്തകം മുഴുവൻ വായിച്ച് പൂർണമായ ഒരു അവലോകനം നടത്തിയതിനു പ്രത്യേകം നന്ദി അറിയിക്കട്ടെ. എന്റെ പ്രിയ കൂട്ടുകാരൻ റവ. ഫാ ഡോ ജോൺതോമസ്,കരിങ്ങാട്ടിൽ കോട്ടയം വൈദികസെമിനാരിയിലെ പ്രൊഫസർ, മാധ്യമവിഭാഗത്തിലെ തലവൻ എന്നീ നിലകളിൽ ഏറെ പ്രോത്സാഹനം നൽകി. ഗ്രന്ഥം മുഴുവനും വായിച്ച് ഒരു നല്ല ആസ്വാദനം തയ്യാറാക്കി തന്നതിനുള്ള നന്ദിയും സ്നേഹവും രേഖപ്പെടുത്തട്ടെ.എന്റെ പ്രിയ സ്നേഹിതൻ ശ്രീ തോമസ് കാണക്കാരി ആണ് ഈ ഗ്രന്ഥം വായിച്ച് സ്പന്ദനം എഴുതിയിട്ടുള്ളത്. എന്റെ അയൽക്കാരൻ എന്നുള്ള നിലയിൽ മാത്രമല്ല, കത്തോലിക്കാസഭയിലെ തീക്ഷ്ണതയുള്ള ഒരു വിശ്വാസി എന്ന നിലയിലും സാധാരണ വായനക്കാരനെ പ്രതിനിധീകരിച്ചുകൊണ്ട് എഴുതിയ വാക്കുകൾ എനിക്ക് വളരെ ശ്രദ്ധേയമായി തോന്നി. അദ്ദേഹത്തിന്റെ പ്രോത്സാഹനങ്ങൾക്കും പ്രത്യേകമായ നന്ദി അറിയിക്കുന്നു.

ഇതിന്റെ കൈയ്യെഴുത്ത് പ്രതിയോടൊപ്പം, വോയിസ് ടൈപ്പ് സെറ്റിങ് നടത്തിയതും പ്രൂഫ് നോക്കിയതും ഞാൻ തന്നെ ആയതുകൊണ്ട് കുറെ തെറ്റുകളും കുറ്റങ്ങളും ഒക്കെ വന്നു പോയിട്ടുണ്ട്. പേജുകൾ ക്രമീകരിച്ച് പുസ്തകരൂപത്തിൽ ആക്കുന്നതിന് എന്നെ സഹായിച്ചത് ബഥനി ആശ്രമത്തിലെ ബഹുമാനപ്പെട്ട ഇയ്യോബ് അച്ചനാണ് അദ്ദേഹം കുറെ ഏറെ സമയം എനിക്ക് വേണ്ടി ചെലവഴിച്ചിട്ടുണ്ട്. കവർ പേജ് ഡിസൈൻ ചെയ്തത് എന്റെ മകൻ സിറിൽ ചെറിയാനാണ്. ഈ ഗ്രന്ഥത്തിന്റെ അക്ഷരതെറ്റുകൾ തിരുത്തുന്നതിന് എന്നെ സഹായിച്ചത് എന്റെ പ്രിയ സഹധർമ്മിണി സാലി ചെറിയാനും സാങ്കേതിക ഉപദേശം നൽകിയത് എന്റെ ഇളയപുത്രൻ പോൾ ചെറിയാനും ആണ്. അവരോടെല്ലാം ഉള്ള എന്റെ നന്ദിയും ഹൃദയപൂർവ്വം ഇവിടെ രേഖപ്പെടുത്തുന്നു.

യേശുവിന്റെ ആത്മകഥ തുടർന്ന് എഴുതണം എന്ന് ആഗ്രഹമുണ്ട്. യേശുക്രിസ്തുവിന്റെ മഹോന്നത വ്യക്തിത്വത്തെ ബലഹീനനായ ഞാൻ അവതരിപ്പിക്കുമ്പോൾ ഉണ്ടാകാവുന്ന ഭയവും പരിഭ്രമവും വിറയലും എനിക്ക് സ്വാഭാവികമായും അനുഭവപ്പെടുന്നുണ്ട്. എന്നാൽ പരിശുദ്ധാത്മ ശക്തിയാൽ അവയെ തരണം ചെയ്തു കൊണ്ടാണ് ഞാൻ ഈ സാഹസത്തിന് മുതിർന്നത്. 'ഭയപ്പെടേണ്ട ഞാൻ കൂടെയുണ്ട്' എന്ന് പറയുന്ന യേശുനാഥന്റെ മനോഹര ശബ്ദം എന്നെ ബലപ്പെടുത്തുന്നു. അതോ

ടൊപ്പം, വായനക്കാരുടെ പ്രതികരണവും പ്രോത്സാഹനവുമാണ് ഇക്കാര്യത്തിൽ എനിക്ക് ഊർജ്ജം പകരുന്നത് എന്നും കരുതുന്നു. ഈ ആത്മകഥ പരമ്പരയുടെ ഒന്നാം വാല്യം പൂർത്തിയാക്കുവാൻ എനിക്ക് ശക്തി നൽകി സഹായിച്ച ത്രീയേകദൈവത്തെ സ്തുതിച്ചു കൊണ്ട് ഞാൻ ഈ കുറിപ്പ് ഇവിടെ അവസാനിപ്പിക്കട്ടെ.

**സ്നേഹാദരവുകളോടെ,**



**ഫാ. സി.സി.ചെറിയാൻ**

**(ഗ്രന്ഥകർത്താവ്)**

കൂദോശ് ഈത്തോ 2020.

# അവതാരിക

## പുതുമനിറഞ്ഞ പുതിയ കൃതി



**'സഭ ഗുരുരത്നം'**
**റവ.ഫാ. ഡോ. റ്റി. ജെ. ജോഷ്വാ.**

പലവിധത്തിലും പുതുമ നിറഞ്ഞതും കൗതുകമുണർത്തുന്നതുമായ ഒരു കൃതി രചിച്ചതിൽ എന്റെ ആത്മസുഹൃത്തും ക്രിസ്തുവിൽ സഹോദരനുമായ ഫാ.സി.സി.ചെറിയാനെ ഞാൻ ഹൃദയംഗമമായി അനുമോദിക്കുന്നു. മറ്റാരും തന്നെ അവരുടെ തൂലിക ചലിപ്പിക്കുവാൻ ധൈര്യപ്പെടാത്ത ഒരു വിഷയത്തിലേക്ക് ആണ് പരിശുദ്ധാത്മ നിയോഗത്താൽ എന്നവണ്ണം ബഹുമാനപ്പെട്ട അച്ചൻ ശ്രദ്ധ വെച്ചത്.യേശുവിന്റെ ആത്മകഥ എഴുതണമെങ്കിൽ യേശുവിന്റെ മനോവികാരങ്ങളും ചിന്താധാരകളും ജീവിതാനുഭവങ്ങളും ആയി താതാത്മ്യം പാലിക്കേണ്ടത് ആവശ്യമാണ്.

ഗ്രന്ഥത്തിന്റെ ഉള്ളടക്കത്തിലേക്ക് കടക്കുന്നതിനു മുൻപ് ഗ്രന്ഥകാരനെപറ്റി ഒരു വാക്ക് പ്രസ്താവിക്കുവാൻ ഞാൻ നിർബന്ധിതനാകുന്നു. ഞങ്ങൾ തമ്മിൽ ഗുരുശിഷ്യബന്ധം ഉണ്ടെങ്കിലും ക്രിസ്തുവിലുള്ള ആത്മബന്ധമാണ് പതിറ്റാണ്ടുകളായി നിലനിൽക്കുന്നത്. അത് അന്യോന്യം തുടരുവാൻ തക്കവണ്ണം അനുദിനം ആശയവിനിമയം നടക്കുന്നുമുണ്ട്. കൗതുകമാർന്ന ഒരു സത്യം, ഞങ്ങൾ രണ്ടുപേരുടെയും ജന്മദിനം ഒരേ ദിവസം തന്നെയാണ്. (ഫെബ്രുവരി 13). പക്ഷേ ഇരുപത് വർഷത്തിന്റെ വ്യത്യാസമുണ്ടെന്നു മാത്രം! സെമിനാരി പഠനവും തുടർന്നു ലൈബ്രറി സയൻസ് പഠനവും പാസായ ശേഷം നേരിട്ട് കോട്ടയം പഴയ സെമിനാരി ലൈബ്രേറിയനായി അദ്ദേഹം നിയമിക്കപ്പെടുകയായിരുന്നു. അതുമുതൽ ഒരു പുതിയ അദ്ധ്യായം ആരംഭിക്കുന്നു. ലൈബ്രറി ആധുനികവൽക്കരിക്കുന്നതിൽ അദ്ദേഹം ഒരു വലിയ പങ്ക് വഹിച്ചു. സഭയിലെ അല്മായകാർക്ക് ആയി 'ദിവ്യബോധനം' എന്ന പഠനപദ്ധതി ആവിഷ്കരിക്കുന്നതിനും പ്രവർത്തനക്ഷമം ആക്കുന്നതിനും അച്ചന്റെ സംഭാവന വലുതാണ്. സെമിനാരിയിൽ നിന്ന് പ്രസിദ്ധീകരിച്ച 'തിരുവചനഭാഷ്യം' വാല്യങ്ങളുടെ സൃഷ്ടിയിലും അച്ചന്റെ നേതൃത്വം ഉണ്ടായിരുന്നു. ദിവ്യ

ബോധനം പദ്ധതിയിലേക്ക് ചില പാഠപുസ്തകങ്ങൾ രചിച്ചതിന് പുറമേ സഭയുടെ വിശ്വാസാചാരങ്ങളെ കുറിച്ചും മറ്റും പല കൃതികൾ അദ്ദേഹത്തിൽ നിന്ന് ഉണ്ടായിട്ടുണ്ട്. അങ്ങനെ കൃതഹസ്തനായ ഒരാളാണ് പുതിയ കാഴ്ചപ്പാടിൽ യേശുവിനെപ്പറ്റി പ്രതിപാദിക്കാൻ ഉദ്യമിക്കുന്നത്.

ആദ്യമേതന്നെ പ്രസ്താവിക്കട്ടെ: 15 അധ്യായങ്ങളുള്ള ഈ കൃതി ആദ്യത്തെ വാല്യം മാത്രമേ ആയിട്ടുള്ളൂ. യേശുവിന്റെ ശുശ്രൂഷയുടെ പ്രധാനഭാഗങ്ങൾ ഇനിയും അവതരിപ്പിക്കാൻ ഉണ്ട്.

ഈ കൃതിയെപറ്റി വിലയിരുത്തുമ്പോൾ പ്രസ്താവിക്കാൻ ഉള്ള പ്രധാനമായ വസ്തുത 'യേശുവിന്റെ ആത്മകഥ' എന്ന ശീർഷകത്തിൽ ഇംഗ്ലീഷിലോ മലയാളത്തിലോ ആരുംതന്നെ രചിച്ചതായി എനിക്കറിവില്ല. അതുകൊണ്ട് ഇതിനൊരു നവീനത അവകാശപ്പെടാം.ക്രിസ്തുവിന്റെ ചിന്താധാരയെപറ്റിയും പ്രവർത്തനചരിത്രത്തെപ്പറ്റിയും ആയിരക്കണക്കിന് കൃതികൾ നമുക്ക് ലഭ്യമാണ്. ആത്മകഥാ രൂപത്തിൽ പ്രസംഗങ്ങൾ ധാരാളം നടത്തുന്നുണ്ട്. കർത്താവിന്റെ കല്പന എന്ന വിധത്തിൽ പ്രസംഗകന്റെ മനോഭാവവും പശ്ചാത്തലവും അനുസരിച്ച് അവതരിപ്പിക്കാറുണ്ട്. എന്നാൽ രചനരൂപത്തിൽ കണ്ടിട്ടില്ല. പല ആശങ്കകളും സന്ദേഹങ്ങളും ഹൃദയത്തെ ഭരിക്കുന്നത് കൊണ്ടാവാം എഴുതുന്നതിന് തടസ്സമായി നിന്നിട്ടുള്ളത്. ക്രിസ്തുവിന്റെ മനസ്സ് എന്ന് അവകാശപ്പെട്ടു എത്രമാത്രം സത്യസന്ധമായും വസ്തുനിഷ്ഠമായും അവതരിപ്പിക്കാൻ കഴിയുമോ എന്ന ആശങ്ക, മാത്രമല്ല ആശയ അവതരണത്തിൽ എഴുത്തുകാരുടെ ചിന്തകളും വീക്ഷണങ്ങളും ക്രിസ്തുവിന്റേതായി ഉന്നയിക്കുന്നതിൽ അപാകതകളും അവ്യക്തതകളും സംഭവിക്കുമോ എന്ന സന്ദേഹം ഇവയൊക്കെ കൊണ്ടായിരിക്കാം ആരും എഴുതുവാൻ ശ്രമിക്കാത്തത്. പക്ഷേ ഈ എഴുത്തുകാരൻ പ്രാർത്ഥനയുടെ ആത്മാവിലും ഭക്തി പൂർവ്വമായ സമീപനത്തിലും ആണ് ഈ രചന നടത്തിയിട്ടുള്ളത്. കൊറോണയുടെ 'ലോക്ക് ഡൗൺ' കാലം അതിനു ഏറ്റവും അനുയോജ്യമായ സംരംഭമായിരുന്നു.

സുവിശേഷ സത്യങ്ങൾക്ക് അനുരൂപമായി തന്നെയുള്ള ആത്മകഥ കഥനം എന്ന് സാക്ഷ്യപ്പെടുത്താൻ കഴിയും. കർത്താവ് ജീവിച്ചിരുന്ന സമകാലീന സാഹചര്യങ്ങളെയും പ്രശ്നങ്ങളെയും വിലയിരുത്തുന്നതായി ബോധ്യമാകും.സഭയുടെ വിശ്വാസങ്ങളെ ഉറപ്പിക്കുവാനും നിലവിലുള്ള പോരായ്മകളെ ചൂണ്ടിക്കാണിക്കാനും കർത്താവിന്റെ മൊഴികൾ വായിക്കാൻ അവസരം ഉണ്ടാക്കുന്നു. കർത്താവിന്റെ മനുഷ്യാവതാരത്തെപ്പറ്റി ആവർത്തിച്ച് പറയുന്നത്, ഇന്നും എന്നും ഉള്ളവർക്ക്

പിൻതുടരുവാൻ പൂർണ്ണ മാതൃക ആയിട്ടാണ് കർത്താവ് ഭൂമിയിൽ വന്നു ജീവിച്ചതും പ്രവർത്തിച്ചതും, എന്ന് എടുത്ത് കാണിക്കുവാനാണ്.

മാതാവായ കന്യകമറിയമിനോടും വളർത്തു പിതാവായ യൗസേപ്പിനോടും യേശുവിനുള്ള സ്നേഹാദരവുകൾ ഉചിതമായി അവതരിപ്പിക്കുന്നതിൽ കൂടി, അവരെ ചിലരെങ്കിലും അവഗണിക്കുന്ന പ്രവണതയെ തിരുത്തുന്നു. നവീകരണക്കാരുടെ പല വീക്ഷണങ്ങളെയും സയുക്തികം തിരുത്തി കുറിക്കുന്നു. പന്ത്രണ്ടാം വയസ്സിലെ ദൈവാലയ സന്ദർശനം പരാമർശിക്കുമ്പോൾ ഇന്നുള്ള നമ്മുടെ ആരാധന അനുഭവത്തിലേക്ക് വിരൽ ചൂണ്ടുന്നുണ്ട്. യേശുവിന്റെ സ്നാനത്തെ പറ്റിയും അതിന്റെ പ്രസക്തിയെ പറ്റിയും വിശദമാക്കുമ്പോൾ സഭയിൽ ഇന്ന് പ്രചാരത്തിലിരിക്കുന്ന അനുഷ്ഠാനങ്ങളിലേക്ക് ശ്രദ്ധ ക്ഷണിക്കുന്നു. അന്നത്തെ യഹൂദപ്രമാണികളുടെ എതിർപ്പും വിമർശനങ്ങളും സഭ ഇന്ന് നേരിടുന്ന വെല്ലുവിളികളിലേക്ക് ശ്രദ്ധക്ഷണിക്കുന്നുണ്ട്. സ്നാനത്തെ തുടർന്ന് മരുഭൂമിയിൽ ഉപവാസവും അതിന്റെ പര്യവസാനത്തിൽ നേരിട്ട പ്രലോഭനങ്ങളും അവതരിപ്പിക്കുമ്പോൾ, അവിടെയും വർത്തമാനകാലത്തെ പ്രലോഭനങ്ങളെപറ്റി പരാമർശിക്കുകയും അവയെ എപ്രകാരം നേരിടാമെന്ന് യേശു ഉപദേശിക്കുന്നത് ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു.

യേശു ചെയ്ത അത്ഭുതങ്ങളിൽ കുറച്ചു മാത്രമാണ് സുവിശേഷകന്മാർ രേഖപ്പെടുത്തിയിട്ടുള്ളത്. കർത്താവിന്റെ വ്യക്തിത്വത്തോട് ചേർന്നതും ദൗത്യതോടു അടുത്തുനിൽക്കുന്നവയും ഓർമയിൽ സജീവമായി നിൽക്കുന്നവയും മാത്രമാണ് സുവിശേഷങ്ങളിൽ ഉള്ളത്. അവ എണ്ണിനോക്കി 30 എന്ന് ഗ്രന്ഥകാരൻ കണ്ടെത്തി, അക്കമിട്ടു അവതരിപ്പിക്കുന്നു. അവയുടെ പ്രസക്തി വർത്തമാനകാല പശ്ചാത്തലത്തിൽ ഒരു ഉത്തമ വേദവ്യാഖ്യാനം ആയി വെളിപ്പെടുന്നു. യേശുവിന്റെ സ്നേഹത്തിന്റെയും ആർദ്രതയുടെയും നിറവിൽ മാത്രമേ അവയെ വീക്ഷിക്കുവാനാകൂ. യേശുവിന്റെ അത്ഭുതങ്ങൾക്ക് വിശ്വാസത്തിന്റെ അനിവാര്യത ചൂണ്ടിക്കാണിക്കുന്നു. പ്രപഞ്ചം തന്നെ ഒരു അത്ഭുതം! മനുഷ്യ ശരീരത്തിന്റെ ഘടനയിൽ ദൈവത്തിന്റെ അൽഭുതമാർന്ന സൃഷ്ടിവൈഭവം കാണാം.

ഇന്നുള്ള വിശ്വാസികളോട് യേശുവിന്റെ വാക്കുകൾ ഉദ്ധരിക്കുന്നു: ‘ഞാൻ പറയുന്ന കാര്യങ്ങൾ ശ്രദ്ധയോടെ കേൾക്കുകയും മനസ്സിലാക്കുകയും ചെയ്യണം. മനസ്സിലാക്കിയ കാര്യങ്ങൾ സ്വന്തം ജീവിതത്തിൽ പ്രാവർത്തികമാക്കണം’. ഈ വിധത്തിലുള്ള പല ഉപദേശങ്ങൾ യേശു നൽകുന്നതായി ഉന്നയിക്കുന്നു. ശിഷ്യന്മാരെ കുറിച്ച് പറയുമ്പോൾ ത്യാഗപൂർണ്ണമായ സമർപ്പണവും ആത്മാർത്ഥത നിറഞ്ഞ പ്രവർത്തനവും ആണ് പ്രതീക്ഷി

ക്കുന്നത്. അവരുടെ കാപട്യത്തെയും സ്വാർത്ഥപരമായ ലക്ഷ്യങ്ങളെയും വിമർശന വിധേയമാക്കുന്നു. കാനാവിലെ കല്യാണത്തിന് സംബന്ധിച്ച തിന്റെ പശ്ചാത്തലത്തിൽ കുടുംബ ജീവിതത്തെകുറിച്ചുള്ള യേശുവിന്റെ വീക്ഷണം വ്യക്തമാക്കുന്നു. ആ സന്ദർഭത്തിൽ, ഇന്നുള്ള കുടുംബ തകർച്ചയെ പറ്റിയും അതിനുള്ള പരിഹാരത്തെപറ്റിയും ചൂണ്ടി ക്കാണിക്കുന്നു. വർത്തമാനകാല അനുഭവത്തിൽ വളരെ പ്രസക്തമായ വിഷയമാണ് ഇത്.

ഈ കൃതിയിൽ കൂടി നല്ല ഒരു വേദവ്യാഖ്യാതാവ് ആണ് ഇതിന്റെ കർത്താവ് എന്ന് വെളിപ്പെടുന്നു. സമകാലീന പ്രശ്നങ്ങളെയും വെല്ലു വിളികളെയും മനസ്സിലാക്കി അവയെപ്പറ്റി യേശുവിന്റെ വിലയിരുത്തൽ എപ്രകാരമായിരിക്കും എന്ന് എഴുത്തുകാരൻ തന്റെ ഭാവനയിൽ രൂപ പ്പെടുത്തുന്നു. അതിൽ ഗ്രന്ഥകാരന്റെ വിശ്വാസവും വീക്ഷണവും പ്രതി ഫലിക്കുന്നു. ഒരു നവീകരണ വിശ്വാസി യേശുവിന്റെ ആത്മകഥ എഴുതു മ്പോൾ ഇതിൽ നിന്നും വ്യത്യസ്തമായിരിക്കും എന്നതിനു സംശയമില്ല. സുവിശേഷ സത്യങ്ങളെ ഓർത്തഡോക്സ് വീക്ഷണത്തിൽ കാണുകയും ആധുനിക സമൂഹത്തിൽ അവ എപ്രകാരം പ്രസക്തവും പ്രവർത്തന ക്ഷമവും ആണെന്ന് വ്യക്തമാക്കുകയും ചെയ്യുന്നുണ്ട്.

നിശ്ചയമായും ഈ കൃതി അനുമോദനാർഹമായ ഒന്നാണ്. സുവിശേഷത്തിന്റെ തുടർകഥയും പ്രതിപാദിക്കേണ്ടിയിരിക്കുന്നു. ഈ കൃതി മൂലം ലഭിക്കുന്ന അംഗീകാരവും സ്വീകാര്യതയും 'ആത്മകഥ' പൂർത്തി യാക്കുവാൻ എഴുത്തുകാരനെ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കു കയും ചെയ്യും. കൗതുകമുണർത്തുന്നതും ജിജ്ഞാസ വർധിപ്പിക്കുന്നതും ആയ പ്രതികരണങ്ങൾ ഉണ്ടാകുമെന്ന് ഉറപ്പാണ്. ചില കേന്ദ്രങ്ങളിൽ നിന്ന് വിമർശനങ്ങളും പ്രതീക്ഷിക്കാം. പക്ഷേ ഓർത്തഡോക്സ് സഭാ മക്കൾ ഇതിനു ഹാർദ്ദമായ സ്വീകരണം നൽകും.

ജോലികളിൽ നിന്ന് വിരമിച്ച് വിശ്രമജീവിതം നയിക്കുന്ന ബഹുമാന പ്പെട്ട അച്ചന് രചനാരംഗത്തു ഊർജിതമായ ഉത്സാഹത്തോടും ആത്മീയ ദർശനത്തോടും കൂടുതൽ വ്യാപ്രതൻ ആകുവാൻ ഇടയാകട്ടെ എന്നാശം സിക്കുന്നു. പുതുമയാർന്ന ഈ കൃതി അവതരിപ്പിക്കുന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. ഒരിക്കൽ കൂടി അച്ചനെ അനുമോദിച്ചു കൊണ്ടും ആശംസകൾ അറിയിച്ചു കൊണ്ടും വായനക്കാർക്കായി ഈ പുതിയ കൃതി അവതരിപ്പിക്കുന്നു.

□□□□□

# വാങ്മുഖം

## ' എന്ന് സ്വന്തം യേശു'



ഫാ. ഡോ. ജേക്കബ് കുര്യൻ.

ഇത് ഞാൻ ക്രിസ്തു എന്ന യേശു. എന്നെ കുറിച്ച് ഒരു ആത്മകഥ ആവിഷ്കാരം എഴുതിക്കോട്ടെ എന്ന് എന്റെ വാത്സല്യവാനായ സി. സി. ചെറിയാൻ അച്ചൻ എന്നോട് ചോദിച്ചു.യഥാർത്ഥത്തിൽ അങ്ങനെ ഒന്ന് എനിക്ക് വേണ്ടി മലയാളത്തിൽ എഴുതുവാൻ ആരുണ്ട് എന്ന് അന്വേഷിച്ച് ഇരിക്കുകയായിരുന്നു ഞാൻ. കാരണം, ഞാൻ പറഞ്ഞതും പ്രവർത്തിച്ചതും ആയ പല കാര്യങ്ങളും കുറച്ചുകൂടി വ്യക്തത വരുത്തുവാൻ ആവശ്യമുണ്ടെന്ന് എനിക്ക് ബോധ്യപ്പെട്ടിരുന്നു. ഞാൻ പിതാവിൽ നിന്ന് അയച്ച കാര്യസ്ഥനും അന്വേഷണത്തിലായിരുന്നു. എന്നാൽ എന്റെ ശിഷ്യൻമാരുടെ പേരിൽ ചിലരൊക്കെ എന്റെ സ്വർഗ്ഗാരോഹണത്തിനു ശേഷം എഴുതിയത് പിൽക്കാല ചരിത്രത്തിൽ അപ്പോക്രിഫ എന്ന പേരിൽ അറിയപ്പെട്ടു. അവയിൽ ചിലത് അബദ്ധ ഉപദേശങ്ങൾ പ്രചരിപ്പിക്കുവാൻ ഉപയോഗിക്കപ്പെട്ടത് ആയി അറിയാം. എന്നാൽ ഈ പ്രിയപ്പെട്ട ശിഷ്യൻ എന്റെ ആത്മകഥ ആവിഷ്കാരത്തിന് അടിസ്ഥാനമായി എടുത്തിരിക്കുന്നത് ബൈബിളും അതിനോട് നേരായി ബന്ധപ്പെട്ടതും മാത്രമായതിനാൽ അപ്രകാരം ഒരു ആശങ്കയ്ക്ക് പ്രസക്തി ഇല്ലെന്ന് എനിക്കറിയാം.

പുതിയ നിയമം എന്ന പേരിൽ ക്രോഡീകരിക്കപ്പെട്ടത് എന്റെ ശിഷ്യ പരമ്പരയിൽ പെട്ട ചിലരൊക്കെ എന്നെ കുറിച്ചും എന്റെ സന്ദേശത്തെകുറിച്ചും ആവിഷ്കരിച്ചതും അവരുടെ പിൻഗാമികൾ ഒരു നിയോഗമായി അവയെ തെരഞ്ഞെടുത്തു ചേർത്തു വച്ചതും ആണ്. പഴയ നിയമം അതോടൊപ്പം അവയെല്ലാം കൂടി ചേർത്ത് വായിക്കുകയും കാലാനുസൃതമായി വ്യാഖ്യാനിക്കുവാൻ ശ്രമിക്കുകയും ചെയ്ത അനേകരുണ്ട്. അതൊക്കെ ഉണ്ടായിട്ടും എന്റെ മനസ്സ് അറിഞ്ഞ് വ്യക്തമാക്കുവാൻ സാധിക്കുന്ന ഒരു ശിഷ്യനെ ഞാൻ അന്വേഷിച്ചു കൊണ്ടിരിക്കുകയായിരുന്നു.

പ്രസ്തുത ശിഷ്യനിൽ ചില യോഗ്യതകളും അന്വേഷിച്ചു, അവ കണ്ടെത്തുകയും ചെയ്തു. ഒന്നാമതായി സത്യത്തിനു സാക്ഷിയാകാൻ ഉള്ള ധൈര്യം. തനിക്ക് ബോധ്യമുള്ള കാര്യങ്ങൾ ആരോടും തുറന്നു പറയുവാനുള്ള ധൈര്യം ഈ ശിഷ്യനിൽ ഞാൻ കണ്ടു. രണ്ടാമതായി, അറിഞ്ഞതിനേക്കാൾ കൂടുതൽ അറിയുവാൻ ഉണ്ടെന്ന് അറിഞ്ഞ് അതിനെ അന്വേഷിക്കുവാൻ ഉള്ള താല്പര്യം. ഒരു പരിചയസമ്പന്നനായ ലൈബ്രേറിയൻ എന്ന നിലയിൽ എന്റെ ഈ ശിഷ്യൻ പുതിയ അറിവിന്റെ അന്വേഷി ആണ്. മൂന്നാമതായി, ആവർത്തനവിരസത ഭയപ്പെടാത്ത സഹനവും അധ്വാനവും അദ്ദേഹത്തിനുണ്ട്. തനിക്ക് മുൻപ് മുമ്പ് പലരും കൈകാര്യം ചെയ്തതിനെയും പുതിയ സാഹചര്യത്തിനനുസരിച്ച് ആവർത്തിച്ച് വിശദമാക്കാൻ ഉള്ള ക്ഷമയോടെ ശിഷ്യൻ കഠിനാധ്വാനം ചെയ്യുന്നത് എനിക്ക് ഇഷ്ടമായി. നാലാമതായി, ലളിതവും സുഗ്രാഹ്യവുമായ ഭാഷാശൈലിയിൽ ഈ ശിഷ്യൻ എന്നെക്കുറിച്ച് എഴുതുന്നു. എന്റെ സാധാരണക്കാരായ അനേകം ശിഷ്യന്മാർക്ക് സ്വീകാര്യമായ ഒരു ഭാഷാശൈലി ഈ ശിഷ്യൻ സ്വായത്തമാക്കിയിട്ടുണ്ട്. അഞ്ചാമതായി, എന്റെ മനസ്സ് അറിഞ്ഞ്, അത് മാത്രം പറയുവാനുള്ള ആത്മ വിനയവും ശിക്ഷണവും ഈ ശിഷ്യനുണ്ട്. ഈ ശിഷ്യമനസ്സ് എന്നും എന്നെ തേടി വരാറുള്ളത് കണ്ടു ഞാൻ ആനന്ദിക്കാറുണ്ട്. അപ്പോൾ പിന്നെ, ഈ ശിഷ്യൻ എന്നോടൊപ്പം സഞ്ചരിക്കുവാൻ ഞാൻ അങ്ങ് അനുവദിച്ചു.

ഞങ്ങളുടെ യാത്രയുടെ ആരംഭത്തിൽ തന്നെ ഈ ശിഷ്യൻ തന്റെ ഉദ്ദേശം ഇപ്രകാരം പറഞ്ഞു: 'ഗുരുവേ, അങ്ങ് അന്നത്തെ സാഹചര്യത്തിൽ പ്രവർത്തിച്ചതും പറഞ്ഞതും ഇന്നത്തെ സാഹചര്യത്തിൽ ഒന്നു മനസ്സിലാക്കാൻ ഞാൻ ആഗ്രഹിക്കുന്നു'. ചുരുക്കത്തിൽ അന്ന് രണ്ട് ശിഷ്യന്മാർ അങ്ങയോട് ചോദിച്ചതു പോലെ ഞാനും ചോദിക്കുന്നു, 'ഗുരുവേ, അങ്ങ് എവിടെ പാർക്കുന്നു?' ഈ ശിഷ്യന്റെ ഉദ്ദേശ്യ നൈർമല്യം ബോധ്യപ്പെട്ടു ഞാൻ പഴയ ഉത്തരം തന്നെ ആവർത്തിച്ചു: 'വന്നു കാണ്മിൻ'. പക്ഷേ എന്റെ കൂടെ ഉണ്ടുതാമസിക്കാൻ അല്ല ഈ ശിഷ്യന്റെ ആഗമനം എന്ന് എനിക്കറിയാമായിരുന്നു. അതുകൊണ്ട് ഞങ്ങൾ ഒന്നിച്ചു നടന്നു. ആ യാത്രയിൽ എന്നെക്കുറിച്ച് അനേകം കാര്യങ്ങൾ താൽപര്യപൂർവ്വം ഈ ശിഷ്യൻ എന്നോട് ചോദിച്ചറിഞ്ഞു.എന്റെ ബാല്യകാല സ്മരണകളിൽ തുടങ്ങി, ശിഷ്യത്വത്തെക്കുറിച്ചും വീണ്ടും ജനനത്തെക്കുറിച്ചും ദൈവമക്കൾ ആകുന്നതിനെ കുറിച്ചും ഒക്കെ പരസ്പരം പങ്കു വെച്ചപ്പോൾ അത് ഒരു നവ്യ അനുഭവം ആയി മാറി.

ഞങ്ങളുടെ യാത്രയുടെ രണ്ടാം ഘട്ടത്തെ കുറിച്ച് ഞാൻ അല്പം വിശദമായി പറയാൻ ആഗ്രഹിക്കുന്നു. എന്റെ ശിഷ്യന്റെ ഒരു പ്രധാന സംശയം, 'എന്തുകൊണ്ട് എന്നെ പലർക്കും മനസ്സിലാക്കാൻ കഴിയാതെ പോയി?' എന്നതായിരുന്നു. ഞാൻ കൊടുത്ത മറുപടിയുടെ സംഗ്രഹ മാണ്,'ഗ്രഹിപ്പാൻ കഴിയുന്നവൻ ഗ്രഹിക്കട്ടെ' എന്ന ശീർഷകത്തിൽ എന്റെ ആത്മകഥ ആവിഷ്കാരത്തിൽ അദ്ദേഹം എഴുതിയിരിക്കുന്നത്. സ്നേഹം നിറഞ്ഞ ഒരു മനസ്സ് എന്നെ ശരിയായി മനസ്സിലാക്കുമ്പോൾ , അഹന്ത നിറഞ്ഞ ഒരു മനസ്സ് എങ്ങനെ എന്നെ തെറ്റായി മനസ്സിലാക്കുന്നു എന്ന് ബോധ്യപ്പെട്ടതിന്റെ സംഗ്രഹം എന്റെ ശിഷ്യൻ എന്റെ വാക്കുകളായി കൊടുത്തിട്ടുണ്ട്. അതിൽ ഒരു ഭാഗം ഇങ്ങനെയാണ്: 'പരിശുദ്ധാത്മാവ് നിങ്ങളെ സഹായിക്കണം എങ്കിൽ വിശ്വാസത്തോടും വിശുദ്ധിയോടും വിനയത്തോടും കൂടെ വിളിച്ച് അപേക്ഷിക്കണം. പാപം ഉള്ളിൽ വെച്ചുകൊണ്ട് തന്നെ 'പരിശുദ്ധൻ' എന്ന നിലയിൽ ഭക്തി പ്രകട നത്തിൽ ജീവിക്കുവാൻ സാത്താൻ നിങ്ങളെ പ്രലോഭിപ്പിക്കും എന്ന കാര്യം വളരെ ഗൗരവത്തോടെ തിരിച്ചറിയുക. ദൈവഭക്തി ഒരു 'സമു ദായ ഭക്തിയായി' തെറ്റിദ്ധരിക്കുന്നവരാണ് നിങ്ങളിൽ അധികം പേരും. സമുദായ ഭക്തരായി നടന്നിരുന്ന യഹൂദ പ്രമാണിമാരെ എനിക്ക് വെറുപ്പായിരുന്നു. അവരെ ഞാൻ കഠിനമായ വാക്കുകൾ ഉപയോഗിച്ച് ശാസിക്കാറുണ്ട്. അതിന്റെയൊക്കെ പേരിലാണ് ഞാൻ ക്രൂശിക്കപ്പെട്ടു മരിക്കുവാൻ ഇടയായത്.എന്നെക്കുറിച്ചുള്ള അറിവിനെ ഇന്നത്തെ സാഹ ചര്യത്തിൽ വ്യക്തമാക്കുന്ന ഈ അറിവുകൾ തന്നെയാണ് ഇന്ന് ഞാൻ പറയാൻ ഏറെ ഇഷ്ടപ്പെടുന്നത്.

അടുത്തതായി, നിയമത്തോടുള്ള എന്റെ മനോഭാവത്തെ കുറിച്ചാണ് എന്റെ ശിഷ്യൻ വ്യക്തമാക്കാൻ ശ്രമിച്ചത്. എന്റെ ശാബത് ലംഘന ങ്ങൾ മനുഷ്യനുവേണ്ടി നിയമത്തെ നിഷേധിക്കാനുള്ള സന്ദേശം നൽകുന്നുവോ എന്ന കാലികപ്രസക്തമായ ചോദ്യം ചോദിച്ചതിന് എന്റെ ശിഷ്യൻ ഇങ്ങനെ എന്റെ വാക്കുകളായി സംഗ്രഹിച്ചിരിക്കുന്നു: 'നിങ്ങൾ നിയമത്തിന്റെ അക്ഷരം നോക്കി ആചരിക്കുന്നു. ഞാനോ നിയമത്തിന്റെ ആത്മാവ് അഥവാ ലക്ഷ്യം നടപ്പാക്കാനാണ് ശ്രമിക്കു ന്നത്. ഞാൻ നിയമം നിഷേധിക്കുകയല്ല, ശരിയായി ആചരിച്ചു പൂർ ത്തീകരിക്കുകയാണ് ചെയ്യുന്നത്. ദൈവാലയത്തിലെകാൾ വലിയവൻ നിങ്ങളുടെ മുൻപിൽ നിൽക്കുന്നുണ്ട് എന്നുകൂടി ഓർത്തുകൊള്ളുക'.

അതിനുശേഷം ഞങ്ങൾ കുറെയേറെ ആശയവിനിമയം നടത്തി യത് എന്റെ ദൈവരാജ്യ പ്രഭാഷണപരമ്പരയെ കുറിച്ചാണ്. ആത്മാവിൽ

ദരിദ്രരായവർ ഭാഗ്യവാന്മാർ എന്ന് ഞാൻ പറഞ്ഞിട്ടുള്ളത് ശിഷ്യൻ മനസ്സിലാക്കി ചുരുക്കം വാക്കുകളിൽ പ്രതിപാദിച്ചിട്ടുള്ളത് എനിക്ക് ഏറെ ഇഷ്ടപ്പെട്ടു. അതിൽ ഒരു ഭാഗം ഇങ്ങനെയാണ്: 'ആത്മാവിൽ ദരിദ്രരായവർ ആണ് എന്ന് ബോധ്യം നിങ്ങൾക്ക് ഉണ്ടെങ്കിൽ നിങ്ങൾ ഭാഗ്യവാന്മാരാണ്. അങ്ങനെ വരുമ്പോൾ ദിനം തോറും പരിശുദ്ധ ആത്മദാനങ്ങൾ  നൽകുവാൻ ഞാൻ തയ്യാറാണ്. ഇതാണ് യഥാർത്ഥ ഭാഗ്യഅവസ്ഥ'. ഇത് എനിക്ക് പ്രിയപ്പെട്ട ഒരു വിശദീകരണം ആയി എന്ന് എടുത്തു പറയട്ടെ. അതെ തുടർന്ന് ഉപ്പിന്റെയും വെളിച്ചത്തിന്റെയും ഉദാഹരണങ്ങളിലൂടെ ഞാൻ ഉദ്ദേശിച്ചത് ശിഷ്യൻ തിരിച്ചറിഞ്ഞു, അത്രയും കാര്യങ്ങൾ ഞാൻ ആഗ്രഹിച്ച വിശദീകരണവുമായി എഴുതിയിട്ടുണ്ട്. ആ കൂട്ടത്തിൽ, വെളിച്ചത്തിന്റെ ഒരു വിശകലനം താഴെപ്പറയുന്ന വാക്യങ്ങളിലൂടെ നൽകിയത് അന്ന് ഞാൻ മനസ്സിൽ കരുതിയ കാര്യം തന്നെയാണ്.സൃഷ്ടിക്കുന്നതിനു മുമ്പ് തന്നെ, സൃഷ്ടിതമല്ലാത്ത സ്വർഗ്ഗീയ വെളിച്ചം എന്നാളും  നിലനിന്നിരുന്നു. ആ സ്വർഗ്ഗീയ വെളിച്ചമാണ് എന്നിലൂടെ നിങ്ങൾക്ക് തരുവാൻ ആഗ്രഹിക്കുന്നത്. ഈ വെളിച്ചത്തിലൂടെ മാത്രമേ നിത്യമായി ജീവിക്കുവാൻ നിങ്ങൾക്ക് കഴിയു.

അങ്ങനെ പറഞ്ഞു പറഞ്ഞു,  എന്റെ ഉപദേശങ്ങളിൽ ഞാൻ ഉപമകളെ ഉപയോഗിച്ചതിനെക്കുറിച്ചു ഞങ്ങളുടെ സംഭാഷണം ചെന്നു നിന്നു.ഉപമകളിൽ ഓരോന്നിനെ കുറിച്ചും തനിക്ക് പഠിക്കുവാൻ മറ്റൊരു അവസരം വേണമെന്ന് എന്റെ ശിഷ്യൻ പറഞ്ഞതിനാൽ ഞങ്ങളുടെ ചർച്ച വേറെ ചില വിഷയങ്ങളെക്കുറിച്ച് ആയി. കുരുടന്മാരായ വഴികാട്ടികൾ, മന:പരിവർത്തനത്തിൽ പരിശുദ്ധാത്മാവിന്റെ സ്ഥാനം, മതപരമായ മുതലെടുപ്പുകളുടെ പൊള്ളത്തരം, യോഹന്നാൻ സ്നാപകൻ എന്ന എന്റെ മുന്നോടി, മുതലായ വിഷയങ്ങളിൽ ശിഷ്യൻ ഉണ്ടാക്കിയെടുത്ത ആശയപരമായ വ്യക്തത എന്നെ അതിശയിപ്പിക്കുക തന്നെ ചെയ്തു. അതിനുശേഷം അത്ഭുതപ്രവർത്തികളേ കുറിച്ചുള്ള ചർച്ചയിലാണ്, ഇന്നത്തെ ലോകം അത്ഭുതങ്ങൾ ഉൾക്കൊള്ളുന്നതിനുള്ള വൈരുധ്യഭാവങ്ങൾ ഞങ്ങളുടെ വിഷയമായത്. അത്ഭുതങ്ങൾ കാണിച്ച് വിശ്വസിപ്പിക്കുന്നത്, വിശ്വസിക്കുന്ന ഇടങ്ങളിൽ  അത്ഭുതങ്ങൾ ദൈവരാജ്യ വാതിലുകൾ ആകുന്നതു, ഇവ തമ്മിലുള്ള അന്തരം എന്റെ ശിഷ്യനു ഇഷ്ടപ്പെട്ടു എന്ന് എനിക്ക് മനസ്സിലായി.

ഇങ്ങനെ  അവസാനം സ്വർഗ്ഗരാജ്യത്തിലെ സവിശേഷതകളിലേക്ക് ഞങ്ങളുടെ സംഭാഷണം എത്തി. സ്വർഗ്ഗരാജ്യത്തിന്റെ മുന്നാസ്വാദന

ത്തിന്നാണ് സഭ സ്ഥാപിച്ചത് എന്ന് എന്നിൽനിന്ന് കേട്ടപ്പോൾ തന്നെ എന്റെ ശിഷ്യന്റെ കണ്ണുകളിൽ ഒരു തിളക്കം ഞാൻ ശ്രദ്ധിച്ചു. സഭയുടെ ആരാധന അനുഭവത്തിൽ ദൈവമക്കൾ സ്വർഗ്ഗീയ പിതാവിന്റെ അടുക്കലെത്തി സ്വാതന്ത്ര്യം ആസ്വദിക്കുന്നതിനും അവിടെ വിശാലമായ ഒരു കൂട്ടായ്മയുടെ ആനന്ദം ഉണ്ടാകുന്നതിനും സ്വന്തം അനുഭവത്തിൽ അവ അയവിറക്കുന്നതിന്റെ തിളക്കമായിരുന്നു അത് എന്ന് എനിക്ക് ബോധ്യപ്പെട്ടു. ചുരുക്കം പറഞ്ഞാൽ,എന്റെ വചനങ്ങളും പ്രവൃത്തികളും കാലത്തിനനുസരിച്ച് വിശദീകരിക്കുവാൻ നിർമ്മല മനസ്സോടെ പരിശ്രമിക്കുന്ന ഒരു ശിഷ്യനെ കണ്ടെത്തിയ സംതൃപ്തി ഞാൻ പങ്കു വയ്ക്കട്ടെ. എന്റെ ശിഷ്യൻ തന്റെ അന്വേഷണ സാരം എന്റെ വാക്കുകളിൽ ആയി എഴുതികൊള്ളട്ടെ എന്ന് അനുവാദം ചോദിച്ചു, ഞാൻ സന്തോഷത്തോടെ അനുവദിച്ചു. അനുവാദം കൊടുത്തു കഴിഞ്ഞപ്പോൾ ആത്മകഥ ആവിഷ്കാരം വായിക്കുന്ന ചിലർക്കെങ്കിലും ഉണ്ടാകാവുന്ന ചില അഭിപ്രായങ്ങൾ ഞാൻ പരിഗണിച്ചില്ല എന്ന് ആർക്കും തോന്നരുത്.

ഒന്നാമതായി, ഒരേ വിഷയം പലയിടത്ത് ആവർത്തിച്ചിരിക്കുന്നു. അവയെ ഒരേ ശീർഷകത്തിൽ ഒരിടത്ത് ചേർത്തുവയ്ക്കാം ആയിരുന്നില്ലേ എന്ന് ചോദിക്കുന്നവരുണ്ടാകാം. ഉദാഹരണത്തിന്, യോഹന്നാൻ സ്നാപകനെ കുറിച്ചും ദൈവരാജ്യത്തെ കുറിച്ചും ഉപമകളേകുറിച്ചും ഒക്കെഉള്ള ചിന്തകൾ അല്പം ചിതറികിടക്കുന്നതായി ചിലർക്ക് തോന്നാം. രണ്ടാമതായി അവതരണശൈലി ചിലപ്പോൾ പ്രഭാഷണ രൂപത്തിലും ചിലപ്പോൾ പാഠപുസ്തകരൂപത്തിലും തോന്നുന്നതിൽ ഒരു ഐകരൂപ്യം ഉണ്ടാക്കുന്നത് നല്ലതാണ് എന്ന് പറയുന്നവരും ഉണ്ടായേക്കാം. മൂന്നാമതായി, എന്നെ പലയിടത്തും ഒരു ബൈബിൾ പണ്ഡിതൻ ബൈബിൾ വാക്യങ്ങൾ ഉദ്ധരിച്ച് പ്രഭാഷണം നടത്തുന്ന ആൾ എന്ന നിലയിലുള്ള അവതരണം അല്പം കടന്നു പോയില്ലേ എന്ന് ചോദിക്കുന്നവരും ഉണ്ടാകാം. നാലാമതായി എന്റെ മനുഷ്യ സ്വഭാവത്തിന് കൂടുതൽ വ്യക്തത വരുത്തുന്നതിന്റെ ഭാഗമായി,പാപം, മരണം ജീർണ്ണത എന്നിവയ്ക്ക് വിധേയമായ മനുഷ്യ സ്വഭാവവും അവയ്ക്ക് അതീതമായ എന്റെ ദൈവസ്വഭാവവും തമ്മിൽ അന്തരം സൃഷ്ടിച്ചിരിക്കുന്നത് 'യുക്തിഭക്തി' ബന്ധിതമായ ഒരു ആശയകുഴപ്പം ഉണ്ടാകുവാനുള്ള സാധ്യതയുണ്ട് എന്ന് സംശയിക്കുന്നവരും ഉണ്ടായേക്കാം.

ഇങ്ങനെയുള്ള അഭിപ്രായങ്ങളെയും സംശയങ്ങളെയും എപ്പോഴും സ്വാഗതം ചെയ്തു അതിനനുസരിച്ച്, പിന്നീടുള്ള തന്റെ ആവിഷ്കാര ശൈലിയെ രൂപപ്പെടുത്തുവാൻ ആത്മാർത്ഥമായി ആഗ്രഹി

ക്കുന്ന ഒരാളാണ് എന്റെ ശിഷ്യൻ എന്നതാണ് എന്റെ അദ്ദേഹത്തെക്കുറിച്ചുള്ള ഏറ്റവും വലിയ അഭിമാനം.ജീവിതയാത്രയിൽ തന്റെ അഭിപ്രായങ്ങൾ തുറന്ന് പറഞ്ഞപ്പോൾ,തന്നെ വേദനിപ്പിക്കുന്ന അനുഭവങ്ങൾ പോലും എന്റെ ശിഷ്യന് ഉണ്ടായിട്ടുണ്ട്. അപ്പോഴൊക്കെ നല്ല മനസ്സോടെ അവയെ ഉൾക്കൊണ്ടു , അങ്ങനെ ഉള്ള വരുമായി സൗഹൃദത്തിൽ പോകുന്ന എന്റെ ഈ ശിഷ്യന്റെ ശൈലി വ്യത്യസ്തമാണ്. അത് എനിക്ക് ഏറ്റവും പ്രിയങ്കരമാണ്.

എന്നെക്കുറിച്ച് ഇനിയും വ്യക്തതകൾ നൽകുവാൻ ഉതകുന്ന ചർച്ചകൾക്കായി ഞങ്ങൾ ഒന്നിച്ചുള്ള യാത്ര തുടരുവാൻ ഞാൻ കാത്തിരിക്കുന്നു. ആത്മകഥ ആവിഷ്കാരത്തിന് ഒരു വാങ്മുഖം എഴുതുവാൻ ഒട്ടും യോഗ്യനല്ല എന്ന് പറഞ്ഞു സ്വയം ഒഴിഞ്ഞു മാറിയ മറ്റൊരു ശിഷ്യനായ ജേക്കബ് കുര്യൻ അച്ഛനെ കൊണ്ട് ഞാൻ ഇത് പറഞ്ഞു എഴുതിപ്പിച്ചു എന്ന് മാത്രം.

എന്ന് സ്വന്തം.
യേശു

❁❁❁❁❁❁



# അവലോകനം

## നസ്രായൻ എഴുതിപ്പിച്ചത്

**ഫാ. ഡോ. ഒ. തോമസ്**

വൈക്കം മൂഹമ്മദ് ബഷീറിന്റെ ഭാഷയിലെ 'അണ്ഡകഠാഹ' ത്തിന്റെ സൃഷ്ടാവും വീണ്ടെടുപ്പുകാരനുമായ ത്രിത്വത്തിൽ രണ്ടാമനായ യേശുക്രിസ്തുവിന്റെ ആത്മകഥ എഴുതിയ വന്ദ്യനായ സി. സി. ചെറിയാൻ അച്ചൻ അതിസാഹസികമായ ഒരു കർമ്മമാണ് നിർവ്വഹിച്ചിരിക്കുന്നത്. വലിയ എഴുത്തുകാർ പോലും സ്വജീവചരിത്രം രചിക്കുവാൻ ബുദ്ധിമുട്ടുമ്പോൾ, ദൈവപുത്രന്റെ ആത്മകഥ 20 നൂറ്റാണ്ടിനിപ്പുറം കോറിയിടുന്നത് ചരിത്രത്തിലെ അപൂർവ്വമായ ഒരു സംഭവം തന്നെയാണ്. നീതിമാനായ യോസഫിനേക്കുറിച്ച് കൂടുതൽ വിവരങ്ങൾ അറിയാൻ ശ്രമിച്ചപ്പോൾ പഴയ ഒരു കൃതിയെ കണ്ടെത്തി. Joseph The Carpenter എന്നാണ് അതിന്റെ പേര്. 6/7 നൂറ്റാണ്ടിൽ വിരചിതമായ ഈ കൃതിയുടെ കർത്താവ് ആരെന്ന് വ്യക്തമല്ല. Ante Nicene Fathers ന്റെ 8-ാം വാല്യത്തിൽ ഇതു സ്ഥാനം പിടിച്ചിട്ടുണ്ട്. യേശുക്രിസ്തു തന്റെ പിതാവിനെക്കുറിച്ച് പറയുന്നതൊഴിച്ചാൽ ആത്മകഥാരൂപത്തിൽ അധികമൊന്നും അതിലില്ല. NEIL ELLIOT എന്ന ഒരു എഴുത്തുകാരൻ THE AUTOBIOGRAPHY OF JESUS CHRIST എന്ന ഒരു ഗ്രന്ഥം രചിച്ചിട്ടുള്ളതായി ഇന്റർനെറ്റിൽ കാണുന്നു. ഉള്ളടക്കം എന്താണെന്ന് വ്യക്തമായില്ല. ഏതായാലും ക്രൈസ്തവ വിശ്വാസത്തോട് ബന്ധിപ്പിച്ച് അനേക പുസ്തകങ്ങൾ വിരചിതമായ മലയാളഭാഷയിൽ ഇത്തരത്തിലുള്ള ഒരു കൃതി ഇദം പ്രഥമമാണ്.

ദൈവശാസ്ത്രത്തിന്റെ (THEOLOGY) രീതിശാസ്ത്രത്തിന് (METHODOLOGY) ചേർന്നതല്ല ഇതിലെ ഉള്ളടക്കമെന്ന് ചിലരെങ്കിലും വിമർശന മുന്നയിക്കാനുള്ള സാദ്ധ്യതയും തള്ളിക്കളയുന്നില്ല. ഇംഗ്ലീഷിലെ THEOLOGY ക്ക് ദൈവശാസ്ത്രമെന്ന് പദാനുപദതർജ്ജമ കൊടുക്കാമെങ്കിലും പൗരസ്ത്യപാരമ്പര്യത്തിൽ വേദശാസ്ത്രം എന്നുപറയുന്നതാണ് ഏറെ ശരിയെന്ന് വായിച്ചിട്ടുണ്ട്. എന്തുകൊണ്ടെന്നാൽ ദൈവത്തെക്കുറിച്ചുള്ള അറിവ് മനുഷ്യന്റെ ശാസ്ത്രത്തിനുള്ളിൽ ഒതുങ്ങുന്നതല്ല. ദൈവത്തെക്കുറിച്ച് SCRIPTURES അഥവാ വേദങ്ങൾ സാക്ഷ്യപ്പെടുത്തിയതിനേക്കുറിച്ചുള്ള പഠനമെന്ന നിലയിൽ വേദശാസ്ത്രം എന്ന്

പറയുന്നതാണ് കൂടുതൽ ഉചിതമെന്ന് പൗരസ്ത്യർ ചൂണ്ടിക്കാട്ടുന്നു. അവിടെയുമുണ്ട് പിന്നെയും പ്രശ്നങ്ങൾ. ദൈവത്തേക്കുറിച്ച് എവിടെ വരെ എന്തെല്ലാം പറയാം? വിശേഷണങ്ങൾ ഒന്നും പറയാനാവുകയില്ല ന്നാണ് ഭാരതീയ തത്വചിന്തയിലെ അദ്വൈതവേദാന്തം പഠിപ്പിക്കുന്നത്. നേറ്റി, നേറ്റി, അതല്ലാ, ഇതല്ലാ എന്നുമാത്രം പറയാനാവും. എന്തെങ്കിലും ആണ് എന്നുപറഞ്ഞാൽ അത് ദൈവത്തെ പരിമിതപ്പെടുത്തുകയായി രിക്കുമത്രെ. പൗരസ്ത്യ വേദശാസ്ത്രവും ഈ കാര്യത്തിൽ ഭാരതീയ തത്വചിന്തയോട് ഒത്തുപോകുന്നു. ദൈവത്തെക്കുറിച്ച് APOPHATIC സമീപനമാണ് പൗരസ്ത്യർക്കുള്ളത്. അതായത് മനുഷ്യന്റെ ബുദ്ധിക്കും, വാക്കുകൾക്കും പരിമിതി ഉള്ളതിനാൽ പ്രപഞ്ചത്തിന്റെ മുഴുവൻ നിർ മ്മാതാവിനും, മറ്റൊരുതരത്തിൽ പറഞ്ഞാൽ സൃഷ്ടാവിനെ, സൃഷ്ടി യുടെ ബുദ്ധക്കതീതമായി നിലനിർത്താനാണ് ഏറെ താല്പര്യം. സൃഷ്ടി, വിശിഷ്യാ ദൈവസാദൃശ്യവും, സ്വരൂപവും ദൈവത്തിൽ നിന്നു സ്വീക രിച്ച മനുഷ്യൻ ദൈവസ്വഭാവത്തിൽ വളരുന്നതിനനുസരിച്ച് ദൈവത്തെ അറിഞ്ഞുകൊണ്ടിരിക്കും. ദൈവത്തിനു മാത്രമേ ദൈവത്തെ അറിയുവാ നാവുകയുള്ളൂ എന്ന തത്വം. അപ്പോൾ പിന്നെ മനുഷ്യന് ദൈവത്തെ ക്കുറിച്ച് ഒന്നും പറയാൻ സാദ്ധ്യമല്ലേ? അതിനു പൗരസ്ത്യവേദശാസ്ത്രം ഒരു മറുപടി നൽകുന്നു. ദൈവത്വത്തിൽ OUSIA (സാരാംശം)യും ENERGIA യും (ഊർജ്ജം, ചൈതന്യം) ഉണ്ട്. അതിൽ സാരാംശത്തിൽ ദൈവം എപ്പോഴും അജ്ഞേയനാണ്. എന്നാൽ വെളിവാക്കപ്പെട്ട ഊർജ്ജം അഥവാ ചൈതന്യമാണ് മനുഷ്യബുദ്ധിക്ക് അല്പമെങ്കിലും വിവേചി ക്കാനാവുന്നത്. ആ വിധത്തിൽ യേശുക്രിസ്തുവിന്റെ ആത്മകഥയെന്നു പറയുന്നത് വേദങ്ങളിൽ പ്രത്യേകിച്ച് സുവിശേഷങ്ങളിൽ വെളിപ്പെട്ട ക്രിസ്തുവിന്റെ ജീവിതവും വാക്കുകളുമാണ് ഗ്രന്ഥകർത്താവിലൂടെ വായനക്കാരിൽ എത്തുന്നത്.

മഹത്തായ കൃതികളെല്ലാം പിറന്നത് ഗ്രന്ഥകാരന്മാരുടെ കടുത്ത ആത്മസംഘർഷങ്ങളിലൂടെയാണ്. ഇവിടെ ആത്മസംഘർഷമെന്നത് ആത്മീയ സംഘർഷത്തെ ഉദ്ദേശിച്ചാണ്. വന്ദ്യനായ സി. സി. ചെറിയാന ച്ചനുമായി ഏകദേശം അരനൂറ്റാണ്ടു കാലമായുള്ള ബന്ധത്തിൽ നിന്ന് അങ്ങനെ ഊഹിക്കുകാണ്. 1972 ൽ ഞാൻ സെമിനാരിയിൽ ഒന്നാം വർഷവിദ്യാർത്ഥിയായി ചെല്ലുമ്പോൾ സി. സി. ചെറിയാനച്ചൻ, വിദ്യാർ ത്ഥികളുടെ റീശ്(തലവൻ) സ്ഥാനം അലങ്കരിക്കുന്ന വ്യക്തിയായിരുന്നു. പരിശുദ്ധ കാതോലിക്കാബാവാ, വന്ദ്യ അന്തോനിയോസ് തിരുമേനി, മുൻ സെമിനാരി പ്രിൻസിപ്പൽ ബഹു. ജേക്കബ് കുര്യൻ അച്ചൻ, മുൻ പ്രൊഫ. റ്റി. ഐ. വർഗ്ഗീസ് അച്ചൻ തുടങ്ങിയ പ്രമുഖർ അദ്ദേഹത്തിന്റെ സതീർത്ഥ്യരായിരുന്നു. വൈദികനായശേഷം ജീവിതം കുന്നംകുളത്തു

നിന്നും കോട്ടയത്തേക്കു മാറ്റി പ്രതിഷ്ഠിച്ചു. മുഴുവൻ സമയവും സഭയുടെ പ്രവർത്തനങ്ങളിൽ വ്യാപൃതനായി. ഇടവക ശുശ്രൂഷയോടൊപ്പം സെമിനാരി, പ്രധാന പ്രവർത്തന വേദിയായി. ഏഷ്യയിലെ തന്നെ ഒരു വലിയ ഗ്രന്ഥശാലയായി സെമിനാരി ലൈബ്രറിയെ വളർത്തുന്നതിൽ വലിയ പങ്കുവഹിച്ചു. ദിവ്യബോധനത്തിന്റെ അണിയറശില്പി അച്ചനായിരുന്നു. പണ്ഡിതനായ പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അനേക ലേഖനങ്ങൾ പുസ്തകരൂപത്തിൽ പ്രകാശനം ചെയ്യപ്പെട്ടതിന്റെ പിന്നിലും അദ്ദേഹത്തിന്റെ നിതാന്തപരിശ്രമമുണ്ട്. സഭയുമായി ഇത്രയും ഇഴുകിചേർന്നതിനാൽ സഭയിലെ കഴിഞ്ഞ അരനൂറ്റാണ്ടിലെ ആഭ്യന്തരകലഹങ്ങളിൽ അദ്ദേഹത്തിന്റെ മനസ്സ് എപ്പോഴും ഖിന്നമാണ്. യുക്തമെന്ന് ബോധ്യമുള്ള ചിന്തകൾ സാമൂഹ്യമാധ്യമങ്ങളിൽക്കൂടി പുറത്തുവന്നപ്പോൾ അനുകൂലികളും, പ്രതികൂലികളും ധാരാളം ഉണ്ടായി. ഈ അന്തഃഛിദ്രത്തിന് എന്നാണ് ഒരു അറുതി എന്ന് രാവും പകലും മനസ്സിൽ ചിന്തിച്ചുകൊണ്ടേയിരുന്നു. ഉൽക്കടമായ ഈ ആന്തരിക സംഘർഷത്തിന്റെ ഉപോൽപ്പന്നമാണ് ഈ കൃതിയെന്ന് ഞാൻ ചിന്തിക്കുന്നു. ക്രിസ്തുവിൽ ചിന്തകളെ ലയിപ്പിച്ചപ്പോഴുണ്ടായ അവാച്യമായ നിർവൃതിയാണ് അത്യപൂർവ്വമായ ഒരു ചിന്താസാഗരത്തിലൂടെ ഒഴുകി, ആലോചനകളെ മഷിപുരട്ടി വാക്കുകളിലൂടെ കോറിയിടുവാൻ ഇടയാക്കിയത്. ആഴമേറിയ ക്രിസ്ത്യാനുഭവത്തിൽ എത്തിച്ചേരുന്നതിൽ കൂടി മാത്രമേ ഒരു ക്രിസ്തു വിശ്വാസിക്കും, വിശ്വാസസമൂഹങ്ങൾക്കും ആഭ്യന്തരകലഹങ്ങളിൽ നിന്നും ആത്യന്തികമായി രക്ഷപെടാനാവൂ. ഈ പുസ്തകം ആകർഷകമാകുന്നതിന്റെ പ്രധാന കാരണം ഇതിലെ കേന്ദ്രബിന്ദു ക്രിസ്തു മാത്രം ആയിരിക്കുന്നു എന്നതാണ്.

സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിലെ ഭിന്നതകളെക്കുറിച്ച് വ്യക്തിപരമായ ഒരു നിരീക്ഷണം എനിക്കുള്ളത് ഈ ഗ്രന്ഥത്തിന്റെ ഇതിവൃത്തവുമായി ഞാൻ ബന്ധിപ്പിക്കുകയാണ്. അതായായത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് (ഓർത്തഡോക്സ്-യാക്കോബായ) തോമാശ്ലീഹാ വരെ പഴക്കവും, പാരമ്പര്യവുമുണ്ടെങ്കിലും, അതിനുള്ളിലേക്കു ക്രിസ്തുവിനെ വേണ്ടത്ര വിധത്തിൽ സന്നിവേശിപ്പിക്കുവാൻ സാധിച്ചിട്ടില്ല എന്നുതോന്നിപ്പോകുന്നു. അതിന് ചരിത്രപരമായും മനശാസ്ത്രപരമായും കാരണങ്ങൾ ഉണ്ട്. ചരിത്രപരമായി പറഞ്ഞാൽ പാശ്ചാത്യരുടെ വരവുവരെ ഇവിടെയുണ്ടായിരുന്ന ക്രിസ്തീയ സമൂഹം ഭാരതത്തിലെ ജാതിവ്യവസ്ഥിതിയുമായി അഭേദ്യമായി ബന്ധപ്പെട്ടിരുന്നു. ജാതിവ്യവസ്ഥിതിയിലെ, ആദ്ധ്യാത്മികത ദൈവത്തോട് എന്നതിനേക്കാൾ ജാതീയനിയമങ്ങളോടും ആചാരാനുഷ്ഠാനങ്ങളോടുമാണ് ബന്ധപ്പെട്ടിരുന്നത്. ആഴമേറിയ ദൈവബന്ധത്തിൽ വീഴ്ച മൂലമുണ്ടായ പാപ

സ്വഭാവത്തെ വെടിഞ്ഞ് ദൈവസ്വഭാവത്തിലേക്കു രൂപാന്തരപ്പെട്ട് ക്രിസ്തുവിൽ പുതിയ സൃഷ്ടിയായി വളരുവാനും ലോകത്തെ ദൈവരാജ്യാനുഭവത്തിലേക്കു നയിക്കുവാനും ഉള്ള സാദ്ധ്യത ജാതീയബന്ധത്തിലും കെട്ടുപാടിലുമുള്ള ഒരു ജാതീയ സമൂഹത്തിന് അത്ര എളുപ്പമല്ലായിരുന്നു. അതിന്റെ പ്രത്യക്ഷ ഉദാഹരണം സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രത്തിലുടനീളം കാണാം. ആദിമനൂറ്റാണ്ടിൽ തന്നെ പൂർവ്വിക പിതാക്കൾക്ക് ക്രിസ്തുവിന്റെ സുവിശേഷത്താൽ പുത്രീപുത്ര സൗഭാഗ്യം നേടിയതിനെക്കുറിച്ച് അത്ര ഗൗരവമായി ആരും എഴുതിയിട്ടില്ല. അതിനേക്കാൾ താല്പര്യമായി പൂർവ്വികർ ബ്രാഹ്മണരായിരുന്നു എന്നു സ്ഥാപിക്കാനുള്ള വ്യഗ്രതയാണ് എവിടെയും ഉണ്ടായിരുന്നത്. ജാതീയ സഭയിൽ ദൈവത്തേക്കാൾ പ്രധാനം ആചാരാനുഷ്ഠാനങ്ങൾക്കാണെന്ന് നേരത്തെ പറഞ്ഞുവല്ലോ. മനശ്ശാസ്ത്രപഠനങ്ങൾ ഇതോടുകൂടി ചേർത്ത് ചിന്തിക്കുന്നതും നന്നായിരിക്കും. സിഗ്മണ്ട് ഫ്രോയിഡ് വ്യക്തിയുടെ അബോധമനസ്സിനെക്കുറിച്ച് പഠിച്ചപ്പോൾ, അദ്ദേഹത്തിന്റെ ചിന്താരീതിയെ ഒരു പരിധിവരെ അനുകരിച്ച കാൾയുംഗ് ഒരുപടികൂടി കടന്ന് വ്യക്തിക്കെന്നതുപോലെ സമൂഹത്തിന് ഒരു അബോധമനസ്സുണ്ടെന്ന് (Collective Unconscious) പഠിപ്പിച്ചു. സാമൂഹ്യ അബോധം വ്യക്തികളെ അറിയാതെ സ്വാധീനിക്കുന്നുണ്ടെന്നും അദ്ദേഹം വ്യക്തമാക്കി. 16-ാം നൂറ്റാണ്ടുവരെയുള്ള ജാതീയ അവബോധവും പിന്നീട് 3 നൂറ്റാണ്ടുകളിലുണ്ടായ അന്ത്യോഖ്യൻ അധിനിവേശവും ഏറ്റക്കുറച്ചിലുകളോടെ സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹ്യ അബോധമനസ്സിൽ സ്ഥാനം പിടിച്ചു. ഇടം ലഭിക്കാതെ പോയത് സകലത്തേയും വീണ്ടെടുക്കുകയും പുതുക്കുകയും ചെയ്യുന്ന നസ്രായനായ യേശുവിനാണ്. പരിശുദ്ധനായ പരുമല തിരുമേനിയെപ്പോലെ ആഴമേറിയ ക്രിസ്ത്വാനുഭവമുള്ള വ്യക്തികൾ അനവധിയുണ്ടായിരുന്നിരിക്കാം. ഊർശ്ലേമിലെ കർത്താവിന്റെ കബർ സന്ദർശിച്ചപ്പോഴുണ്ടായ അവാച്യമായ ക്രിസ്ത്വാനുഭവവും അതിനുശേഷം അദ്ദേഹത്തിനുണ്ടായ സുവിശേഷപരമായ ഉണർവ്വും, ദൈവരാജ്യമൂല്യങ്ങളോടുള്ള ആഭിമുഖ്യവും വളരെ വ്യക്തമാണ്. നേരത്തെ സൂചിപ്പിച്ചതുപോലെ ജാതീയതയിൽ ഊന്നി ആചാരാനുഷ്ഠാനങ്ങൾക്ക് സ്ഥാനം നൽകിയിരുന്നെങ്കിലും ക്രിസ്തുവിൽ ഒരു പുതുക്കത്തിന്റെ അനുഭവത്തെക്കുറിച്ച് പ്രബോധിപ്പിച്ചവർ വിരളം. അനുഷ്ഠാനങ്ങളിൽ വരുന്ന കുറവുകളെയല്ലാതെ ക്രിസ്തുവിൽ സംഭവിക്കേണ്ട പുതിയ മനുഷ്യത്വത്തിന്റെ അഭാവത്തെപ്പറ്റി ഈ കാലത്തും പ്രബോധിപ്പിക്കുന്നവർ അധികമുണ്ടെന്നു തോന്നുന്നില്ല. ഈ നിരീക്ഷണത്തോട് വിയോജിക്കുവാൻ ഏവർക്കും സ്വാതന്ത്ര്യമുണ്ടെന്ന് എടുത്തു പറയേണ്ടതില്ലെങ്കിലും, അന്തമില്ലാത്ത തർക്കങ്ങൾ ഇനിയും അവസാനി

പ്പിക്കാൻ സാധിക്കാത്തതിന്റെ യഥാർത്ഥ കാരണം ഇരുസമൂഹങ്ങളിലും ക്രിസ്ത്വാനുഭവം ആഴമായിട്ട് ഉണ്ടാകാത്തതു തന്നെയാണെന്ന് ഈ എഴു തുന്നയാൾ ഉറച്ചു വിശ്വസിക്കുന്നു. ഇല്ലാതെപോയ അഥവാ ഉണ്ടാക്കി യെടുക്കേണ്ട ആഴമേറിയ ക്രിസ്താനുഭവം ഒരു യാഥാർത്ഥ്യമാകുവാൻ മുൻവിധികളില്ലാതെ ഈ ഗ്രന്ഥം വായിക്കുകയും, ധ്യാനിക്കുകയും ചെയ്യുന്ന ആർക്കും സാദ്ധ്യമാവും എന്നതിലാണ് 'യേശുവിന്റെ ആത്മ കഥയുടെ' അനന്യത കത്തുന്നത്.

ഈ ഗ്രന്ഥത്തിനുള്ള മറ്റൊരു സവിശേഷതകൂടി എടുത്തുപറയേണ്ട തുണ്ട്. യേശുക്രിസ്തുവിന്റെ ആത്മകഥയെന്നത് തീവ്രമായ ഒരു ഭാവനയാണെങ്കിലും, അതിനകത്ത് ഭാവനാത്മകമായി ഒന്നും കുട്ടി ച്ചേർത്തിട്ടില്ല. ഐതിഹ്യങ്ങളിൽ കാണുന്ന ബാല്യകാലകഥകളോ 12 വയസ്സിനും 30 വയസ്സിനുമിടയിലുള്ള കാലഘട്ടത്തേക്കുറിച്ചുള്ള ഭാവ നാത്മകമായ വിവരണമോ ഒന്നും ഇതിലില്ല. സുവ്യക്തമായ ഒരു ചട്ട ക്കൂടിനുള്ളിൽ നിന്നാണ് ആത്മകഥ രചിച്ചിരിക്കുന്നത്. സുവിശേഷ സത്യങ്ങളുടെ വെളിച്ചത്തിലും പൗരസ്ത്യ വേദശാസ്ത്രത്തിന്റെ അടി ത്തറയിലും നിന്നുകൊണ്ടാണ് ആത്മകഥയുടെ ഓരോ ദളങ്ങളും വിരി യുന്നത്. പരിശുദ്ധാത്മാവിലുള്ള തന്റെ ജനനവും താൻ പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമാണെന്നു വെളിപ്പെടുത്തുന്നതോടൊപ്പം, തന്റെ മാതാവ് തന്റെ ജനനത്തിനുശേഷവും നിത്യകന്യകയായിരുന്നു എന്ന് കർത്താവിന്റെ വാക്കുകളിൽ കൂടി നമ്മെ പഠിപ്പിക്കുന്നു. മാതാവിനെ ബഹുമാനിക്കുന്നതോടൊപ്പം യൗസേഫ് പുണ്യവാളനെയും മറക്കരു തെന്നുള്ള ഒരു ഓർമ്മപ്പെടുത്തൽ സഭാപാരമ്പര്യത്തിലുള്ള ഒരു തിരു ത്തൽ കൂടിയാണ്. പഴയനിയമ പിതാക്കന്മാരേക്കൂടി ഓർക്കുന്ന ഒരു സഭയിൽ, യേശുവിനുവേണ്ടി കന്യകമറിയാം കഴിഞ്ഞാൽ കഷ്ടത സഹിച്ച വളർത്തുപിതാവായ യോസഫിനെ അവഗണിക്കുന്നതിലെ പോരായ്മ ചൂണ്ടിക്കാണിച്ചത് ശ്രദ്ധേയമാണ്.

ആത്മീയ അന്തരീക്ഷത്തിൽ കുട്ടികൾ വളർത്തപ്പെടണമെന്ന സത്യം യേശുതമ്പുരാന്റെ കുടുംബപശ്ചാത്തലം വിവരിച്ച് ആനുകാലിക യാഥാർ ത്ഥ്യങ്ങളുമായി കൂട്ടിയിണക്കുന്നു. കൂട്ടത്തിൽ പള്ളിയാരാധനകളും, പെരുന്നാളുകളുടെ അർത്ഥവത്തായ സാംഗത്യവും വിസ്മരിക്കുന്നില്ല.

ക്രിസ്തുവിന്റെ സഹോദരങ്ങൾ ആരാണെന്നുള്ള സംശയം ക്രിസ്തു തന്നെ വെളിപ്പെടുത്തുമ്പോൾ ആ വഴിക്കുള്ള സംശയം മുഴുവൻ ദൂരീക രിക്കപ്പെടുന്നു. ശിശുവായിരിക്കുമ്പോൾ തന്നെ മാമോദീസായേൽക്കേ ണ്ടതിന്റെ ആവശ്യകതയും (യഹൂദ പരിഛേദനയോടു ബന്ധപ്പെടുത്തി)

അതിലൂടെയുള്ള വീണ്ടും ജനനത്തിന്റെ അർത്ഥവുമൊക്കെ വേദശാസ്ത്രത്തിന്റെ പരമ്പരാഗത ശൈലിയിലല്ലാതെ യേശുക്രിസ്തുവിന്റെ വാക്കുകളിലൂടെ ഓർമ്മിപ്പിക്കുമ്പോൾ വിശ്വാസപ്രമാണങ്ങൾക്കു കുറേക്കൂടി ആധികാരികത വന്നുചേരുന്നതായി അനുഭവപ്പെടുന്നു.

പിതാവിന്റെ ഇഷ്ടം ചെയ്യുകയാണ് തന്റെ ദൗത്യമെന്ന് ക്രിസ്തു ആദ്യം മുതലേ വെളിപ്പെടുത്തയതിൽ കൂടി പിതാവിനോടും പരിശുദ്ധാത്മാവിലൂടെ ദൗത്യം പൂർത്തീകരിക്കുന്നു എന്ന തിരിച്ചറിവിലൂടെ ത്രിത്വത്തേക്കുറിച്ചും യേശുവിന്റെ വാക്കുകളിൽ കൂടി കേൾക്കുമ്പോൾ ത്രിത്വമായ ദൈവത്തെ വിശ്വാസത്തിൽ സ്വീകരിക്കുവാൻ എളുപ്പമാവുന്നു.

ശിഷ്യന്മാരെ വിളിക്കുന്നതിൽ കൂടി ദൈവരാജ്യമർമ്മങ്ങൾ ചിത്രീകരിക്കുമ്പോൾ വ്യവസ്ഥാപിത സഭകളുടെ ചട്ടക്കൂടുകൾക്കപ്പുറത്തുള്ള ദൈവരാജ്യത്തേക്കുറിച്ച് ഒരു ദർശനവും അതിന്റെ കെട്ടുപണിയിൽ ഭാഗഭാക്കാകാനുള്ള നിയോഗവും സാധാരണക്കാർക്കും ബോദ്ധ്യമാകുന്നു. ആരാധനയുടെ ശ്രേഷ്ഠതയും ആവശ്യകതയും ഊന്നിപ്പറിപ്പിക്കുമ്പോഴും പിതാവിന്റെ ഇഷ്ടം പ്രവർത്തിയിൽ അനുസരിക്കാതെയുള്ള ആരാധനയുടെ വ്യർത്ഥത വായനക്കാർക്ക് പകർന്നു നൽകുന്നു. കള്ളപ്രവാചകന്മാരുടെ പൊള്ളത്തരങ്ങളും, വ്യാജശിഷ്യന്മാരുടെ വികലതയും യേശുക്രിസ്തുവിന്റെ വാക്കുകളിൽ ചൂണ്ടിക്കാട്ടുമ്പോൾ ഈ കാലഘട്ടത്തിൽ അതിന് സാംഗത്യമേറുന്നു. ന്യായപ്രമാണമെന്ന പഴയ തുരുത്തിയിൽ ദൈവരാജ്യമൂല്യങ്ങളാകുന്ന പുതിയ വീഞ്ഞിനെ പകരുമ്പോഴുള്ള അപകടം ഒരുപക്ഷേ സുവിശേഷ ഭാഗങ്ങൾ വായിക്കുന്നതിനേക്കാൾ ഏറെ വ്യക്തമാകുന്നു. ആത്മാവിനെ തിരസ്ക്കരിച്ച് അക്ഷരത്തെ മുറുകെപ്പിടിക്കുന്ന നിയമവ്യാഖ്യാനം, ദൈവരാജ്യമൂല്യങ്ങൾക്ക് ചേർന്നതല്ലെന്ന തിരിച്ചറിവ്, വ്യവസ്ഥാപിത സഭകൾക്ക് ക്രിസ്തു അന്നും, ഇന്നും നൽകുന്ന മുന്നറിയിപ്പ് അല്ലേ? ഇങ്ങനെ ചൂണ്ടിക്കാട്ടുവാൻ അനവധി നിരീക്ഷണങ്ങൾ ഉള്ളത് വിസ്താരഭയത്താൽ ചുരുക്കുന്നു.

വെളിച്ചത്തിന്റെ അഭാവമെന്ന നിലയിലുള്ള അസ്തിത്വമാണോ (Negative Existence) പിശാചിനുള്ളത്, അതോ ആളത്വപരമായ രൂപവും ഭാവവും പിശാചിനുണ്ടോ എന്ന സംശയം ബാക്കി നിൽക്കുന്നു. മാനസിക രോഗങ്ങൾ ശരിക്കും ദുർഭൂതങ്ങൾ ഉണ്ടാക്കുന്നതാണോ എന്നു തുടങ്ങി പല ചോദ്യങ്ങളും ഉന്നയിക്കാനുണ്ടാവും. വളരെ നല്ല വിശദീകരണങ്ങൾ നൽകിയിട്ടുണ്ടെങ്കിലും കുടുംബ സമാധാനത്തിനുവേണ്ടി വിദ്യാസമ്പന്നരായ സ്ത്രീകൾ വീടിനുള്ളിൽ ഒതുങ്ങണമെന്ന ചിന്ത പുരുഷാധിപത്യത്തിന്റെ

ബാക്കിപത്രമായി ചിലർക്കെങ്കിലും തോന്നിയേക്കാം. അതിസാഹസികമായ ഈ നിർമ്മിതിയിൽ അല്പസ്വല്പ സ്ഖലിതങ്ങൾ വിമർശന കുതുകികൾ കണ്ടെത്തുന്നുവെങ്കിൽ അതുതികച്ചും ക്ഷന്തവ്യം തന്നെ.

നാലു സുവിശേഷങ്ങൾ ഒരുമിച്ചു വായിക്കുന്ന ഒരു പ്രതീതി. ''ജഡരക്തങ്ങളല്ലാ എന്റെ പിതാവാണ് നിന്നെക്കൊണ്ട് ഇതെഴുതിച്ചത്'' എന്ന ഒരു പാഠഭേദം ഗ്രന്ഥകർത്താവിന് നൽകുന്നതിൽ തെറ്റില്ല എന്നുതോന്നുന്നു. മനുഷ്യപുത്രരെ ദൈവപുത്രരാക്കുവാൻ ദൈവപുത്രൻ മനുഷ്യപുത്രനായി എന്ന പൗരസ്ത്യ ആത്മീയ ചിന്താധാര ഈ ഗ്രന്ഥത്തിന്റെ പിന്നാമ്പുറങ്ങളിൽ മിഴിവോടെ നിൽക്കുന്നു. ശ്രേണീബദ്ധമായ അധികാര ഘടനയും, സമ്പത്തും, ലോകാനുരൂപമായ ജീവിതശൈലിയും, ധൂർത്തും, അഹന്തയും, ആഡംബരവും, വ്യർത്ഥമായ പല ആചാരങ്ങളും നിറഞ്ഞാടുന്ന വ്യവസ്ഥാപിത സഭകളുടെ മൂല്യച്യുതിക്കെതിരെ സംശുദ്ധമായ ഒരു ആത്മീയ സംസ്ക്കാരം അന്വേഷിക്കുന്നവർക്ക് ഉത്തമമായ വഴി കാട്ടിയാണ് 'യേശുവിന്റെ ആത്മകഥ''. ഇതിന്റെ രണ്ടാം വാല്യവും ഉടനെ പുറത്തുവരുമെന്നറിയുന്നു. അന്ധതമസ്സിൽ കഴിയുന്ന ജനത്തിന് പ്രകാശത്തിന്റെ ഒരു തുരുത്തായി ഭവിക്കുവാൻ അമൂല്യവും അസാധാരണവുമായ ഈ കൃതി മുഖാന്തരമാകട്ടെ എന്നുപ്രാർത്ഥിച്ചുകൊണ്ട് എന്റെ ജ്യേഷ്ഠസഹോദരൻ വന്ദ്യനായ സി. സി. ചെറിയാനച്ചന് എല്ലാ മംഗളങ്ങളും നേരുന്നു.



# ആസ്വാദനം

## പ്രകാശം പരത്തുന്ന ആത്മകഥായാനം

**ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

യേശുവിന്റെ ജീവിതവും സുവിശേഷ ദർശനവും സംഗ്രഹിക്കുന്ന വേദയാനമാണ് 'യേശുവിന്റെ ആത്മകഥ'യിലൂടെ ഫാദർ സി. സി. ചെറിയാൻ അവതരിപ്പിക്കുന്നത്. ദീർഘമായ ഇടയ ശുശ്രൂഷയിലെ അനുഭവപരിചയവും ബൈബിൾ വിജ്ഞാനീയത്തിലും വേദവായനയിലുമുള്ള വ്യുൽപ്പത്തിയും വിശുദ്ധ നാടുകളിൽ താമസിച്ച് പുരാവസ്തു ഗവേഷണങ്ങളിലൂടെ ആർജ്ജിച്ച ബൈബിൾ ദർശനങ്ങളും യേശുവിന്റെ ആത്മകഥയ്ക്ക് പ്രകാശം പകരുന്നു.

ലോകരക്ഷകനായി അവതരിച്ച യേശുവിന്റെ ആത്മകഥ ഓർമ്മയിൽ നിന്നും അവതരിപ്പിക്കുന്നു എന്നു പറഞ്ഞാണ് ആത്മകഥയുടെ വിവരണം ആരംഭിക്കുന്നത്. യേശു നേരിട്ട് ബൈബിൾ ദർശനങ്ങളും പ്രായോഗിക ജീവിതത്തിനുള്ള കാഴ്ചപ്പാടുകളും ഉത്തരാധുനിക ജീവിത പശ്ചാത്തലത്തിൽ വ്യാഖ്യാനിച്ച് സുലളിതമായ ഭാഷയിൽ അവതരിപ്പിക്കുകയാണ്. 'യേശു എന്ന പേരിൽ ലോകരക്ഷകൻ ആയി ഭൂമിയിൽ പിറന്ന എന്നെക്കുറിച്ച് പലരും പലതും അറിഞ്ഞു കാണും . എന്നാൽ ഞാൻ എന്നെ തന്നെ എന്റെ ഓർമ്മയിൽ നിന്നും നിങ്ങളുടെ മുമ്പിൽ എന്റെ ആത്മകഥ അവതരിപ്പിക്കുവാൻ ശ്രമിക്കുകയാണ് എന്നു പറഞ്ഞാണ് ഈ കൃതി ആരംഭിക്കുന്നത്. ലോകരക്ഷകനായ യേശു നേരിട്ട് സംവേദിക്കുന്ന ആത്മാനുഭവമാണ് വിവരണങ്ങളിൽ നിറഞ്ഞ് നിൽക്കുന്നത്. ദൈവം അയച്ച ലക്ഷ്യം ജീവിതത്തിലൂടെ പൂർത്തിയാക്കുവാൻ കഴിഞ്ഞതിലുള്ള ആത്മനിർവൃതിയിലാണ് യേശു ആത്മ കഥ പറയുവാൻ തുടങ്ങുന്നത്. ഇതുവഴി വായനക്കാരുമായി യേശുവിനുള്ള ആത്മാർത്ഥമായ ആത്മബന്ധം സ്ഥാപിക്കുവാൻ ആഗ്രഹിക്കുന്നു.

ആത്മകഥ ആരംഭിക്കുന്നത് പന്ത്രണ്ടാം വയസ്സിൽ നടത്തിയ യറുശലേം യാത്രാപശ്ചാത്തലത്തിലാണ്. അമ്മ പറഞ്ഞു കൊടുത്ത കഥകളിലൂടെ ആണ് വിവരണങ്ങൾ മുന്നേറുന്നത്.

## XXVI യേശുവിന്റെ ആത്മകഥ

15 ഭാഗമുള്ള ആത്മകഥയിലെ ചില അധ്യായങ്ങൾ യേശുവിന്റെ സുവിശേഷസന്ദേശങ്ങൾ പ്രതിധ്വനിപ്പിക്കുന്നവയാണ്. 'സാത്താന്റെ പ്രലോഭനങ്ങളിൽ അകപ്പെടാതെ സൂക്ഷിക്കുക, എന്നെ അന്വേഷിക്കുന്നവരെ ഞാൻ സ്നേഹത്തോടെ സ്വീകരിക്കുന്നു, വരുവിൻ എന്നെ അന്വേഷിപ്പിൻ, ഞാൻ യഥാർത്ഥശിഷ്യന്മാരെ അന്വേഷിക്കുകയാണ്, സ്വർഗരാജ്യത്തിലേക്ക് ഞാൻ നിങ്ങളെ കൊണ്ടു പോകാം, ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കാം, നിങ്ങൾ ദൈവമക്കളായി തീരുക' തുടങ്ങിയ തലക്കെട്ടുകളിൽ നിറഞ്ഞുനിൽക്കുന്നത് യേശുവിന്റെ സന്ദേശങ്ങളുടെ സംക്ഷിപ്തമാണ്.

ഹൃദ്യമായ ഭാഷയിൽ ലഘുവാചകഘടനയിൽ അവതരിപ്പിക്കുന്ന വിവരണങ്ങളിൽ യേശുവിന്റെ ആത്മകഥായാനത്തെ വായനക്കാരുമായി ഘടിപ്പിക്കുന്ന സംഭാഷണശൈലി ശ്രദ്ധേയമാണ്. 'നിങ്ങൾ വായിച്ചു കാണും, നിങ്ങൾ ഓർക്കുന്നുണ്ടോ , നിങ്ങൾക്ക് അറിയാമല്ലോ, ഇനിയും പറയുവാൻ പോകുന്നത് , നിങ്ങളോട് പറയാം , ഇനിയും കുറെ കാര്യങ്ങൾ പങ്കുവെക്കുവാൻ ഉണ്ട് , എനിക്ക് ഇനിയും നിങ്ങളോട് പറയുവാൻ ഉണ്ട് , പിന്നെ ഒരു അവസരത്തിൽ ആകട്ടെ തുടങ്ങിയ വാക്യഘടനയിലാണ് വിവരണങ്ങൾ ചേർത്തു പിടിക്കുന്നത്.

ശിഷ്യന്മാർ എഴുതിയ സുവിശേഷ ഭാഗങ്ങളിൽ നിന്ന് 30 അത്ഭുത പ്രവർത്തികൾ യേശു ഇതിൽ ഓർത്തെടുക്കുന്നുണ്ട്. ശമരിയാക്കാരിയോടുള്ള സംഭാഷണത്തിന്റെ അന്തസത്ത 18 ആശയങ്ങളിൽ സംക്ഷേപിക്കുന്നു. ദൈവമക്കളായി തീരുവാൻ യേശു അക്കമിട്ട് പങ്കിടുന്ന ഒൻപതു കാര്യങ്ങളും വളരെ ആകർഷകമാണ് (പേജ് 108, 109). ദശാംശം ശേഖരിച്ച് ആഡംബരജീവിതം നയിക്കുന്നവരെയും അത്ഭുത രോഗശാന്തി നടത്തുന്നവരെയും ശക്തമായ ഭാഷയിൽ യേശു വിമർശിച്ചിട്ടുണ്ട്. സത്യത്തെ വക്രീകരിക്കുന്ന സംവേദന ക്രമങ്ങളിലെ അയഥാർത്ഥങ്ങളും സത്യാനന്തര കാലത്തെ (Post truth) അപഭ്രംശങ്ങളും യേശു കടുത്ത ഭാഷയിൽ വിമർശിക്കുന്നു.

'എന്റെ നിയമം സ്നേഹം മാത്രമാണെന്നും ജീവൻ അർപ്പിച്ചു കൊണ്ട് തന്നെ ആ ദൈവസ്നേഹത്തെ കാൽവറിയിൽ ഞാൻ എന്റെ ക്രൂശുമരണം വഴിയായി തുറന്നു കാണിച്ചിട്ടും ഇന്നത്തെ എന്റെ സഭയുടെ ശുശ്രൂഷകരും നേതാക്കന്മാരും പഴയനിയമ കാലത്തെക്കാൾ വളരെ മോശമായി പ്രവർത്തിക്കുന്നത് കാണുമ്പോൾ എനിക്ക് ആഴമായ ദുഃഖമുണ്ട് (പേജ് 54 )' എന്ന് യേശു ഇതിൽ തുറന്നു പറയുന്നു.

സ്നേഹത്തിനും കാരുണ്യത്തിനും പ്രാധാന്യം നൽകി ആന്തരീക വിശുദ്ധിയിലേക്ക് വളരുവാൻ ആത്മകഥയിലൂടെ യേശു ആഹ്വാനം ചെയ്യുന്നു. കഥാകഥന രീതിശാസ്ത്രത്തിലുള്ള വിവരണമാകയാൽ വായനക്കാരുടെ ആത്മാവിനെ തൊട്ടുണർത്തുന്ന വൈകാരിക തീവ്രത യാണ് വാക്യ ഘടനയിൽ കോർത്തിണക്കിയിരിക്കുന്നത്. വിവരണ ങ്ങളുടെ ആവിഷ്കാരത്തിലുള്ള സംവേദനത്വം, വൈകാരികത നിറയ്ക്കു ന്നതും വിശ്വസനീയവുമായ അവതരണം, സർഗ്ഗാത്മകവും ലളിതവുമായ വിവരണം , സാധാരണത്വം നിറഞ്ഞ ഏകീകൃത ഭാഷാശൈലി എന്നിവ ഏവരേയും ഹഠാദാകർഷിക്കും.

യേശുവിന്റെ ആത്മകഥ മാനവിക ഭാഷയിൽ ലളിതമായി അവതരി പ്പിക്കുവാൻ ബൈബിൾ വിജ്ഞാനിയായ വന്ദ്യ സി.സി.ചെറിയാൻ അച്ചനെ പ്രാപ്തമാക്കിയത് നിരന്തരമായ ബൈബിൾപഠനമനനങ്ങളിൽ നിന്ന് ആർജിച്ച ദാർശനിക പക്വതയാണ്. ബൈബിൾ വിജ്ഞാനീയ ത്തിലും ഉള്ളടക്ക വിശകലനത്തിലും അവഗാഹം നേടിയ ആത്മജ്ഞാനി കൾക്കു മാത്രമേ യേശുവിന്റെ ആത്മകഥ അവതരിപ്പിക്കുവാൻ കഴിയൂ. വന്ദ്യ ഫാ. സി.സി. ചെറിയാൻ 15 അധ്യായങ്ങളിൽ വിവരിക്കുന്ന യേശു വിന്റെ ആത്മകഥ 15 ദിവസം കൊണ്ട് എഴുതി പൂർത്തീകരിച്ചതാണ്. എന്നാൽ ഇത് യേശുവിന്റെ സമ്പൂർണ്ണ ആത്മകഥയുടെ ആദ്യ ഭാഗം മാ ത്രമാണ്. ഇതിന്റെ രണ്ടാം ഭാഗത്തിന്റെ പണിപ്പുരയിലാണ് വന്ദ്യ സി.സി. ചെറിയാനച്ചൻ.

യേശുവിന്റെ ജീവിതം, ദർശനം, സന്ദേശം എന്നിവ വർത്തമാന പശ്ചാ ത്തലത്തിൽ അപഗ്രഥിക്കുന്ന ഈ ആത്മകഥയിലൂടെ സഞ്ചരിക്കു മ്പോൾ സ്നേഹവും കാരുണ്യവും പങ്കിടുന്ന ദൈവമക്കളായി തീരുവാൻ നമ്മെ സജ്ജമാക്കുന്നു. വിശുദ്ധിയിലേക്ക് നയിക്കുന്ന പുതിയ നിയമ ത്തിലെ സഞ്ചാരപഥമാണ് ഈ ആത്മകഥായാനത്തിലൂടെ പ്രകാശം പരത്തുന്നത്. യേശുവിന്റെ ജീവിതത്തെ ഹൃദയത്തിൽ സംഗ്രഹിച്ച് ആത്മനിറവിൽ എഴുതിയ ജീവന്റെ വചനമാണിതിൽ നിറഞ്ഞുനിൽ ക്കുന്നത്. ദൈവത്തിന്റെ കയ്യൊപ്പ് ലഭിച്ച വരസിദ്ധിയുടെ അടയാളമാണ് 'യേശുവിന്റെ ആത്മകഥ'. ഹൃദയപൂർവ്വം വന്ദ്യ സി.സി. ചെറിയാനച്ചനും യേശുവിന്റെ ആത്മകഥയ്ക്കും ആശംസകൾ സമർപ്പിച്ച് വായനാസമക്ഷം സവിനയം സമർപ്പിക്കുന്നു.

*****

# സ്പന്ദനം

**തോമസ് കാണക്കാരി.**

## അക്ഷരത്തിനപ്പുറത്ത് ആത്മാവിലേക്ക്

യേശുവാ ഉദ്ഘോഷിച്ചു: സ്വർഗത്തിന്റെയും ഭൂമിയുടെയും നാഥനായ പിതാവേ, നീ ഇക്കാര്യങ്ങൾ ബുദ്ധിമാൻമാരിലും വിവേകികളിലും നിന്നു മറച്ച് ശിശുക്കൾക്കു വെളിപ്പെടുത്തിയതിനാൽ ഞാൻ നിന്നെ സ്തുതിക്കുന്നു. മത്തായി 11:25

യേശുവായേ അറിഞ്ഞു എന്ന് അവകാശപ്പെടുന്ന നമ്മൾക്ക് സത്യത്തിൽ യേശുവായെ യാഥാർത്ഥ്യത്തിൽ ഒട്ടും മനസ്സിലാക്കാൻ പറ്റിയിട്ടില്ല എന്നുള്ള ഒരു തിരിച്ചറിവ് ഈ പുസ്തകം വായിക്കുമ്പോൾ എന്റെ ചിന്തയിൽ കടന്നുവരികയാണ്. നമ്മളെല്ലാവരും ആക്ഷരികമായും ഉപരിപ്ലവമായും ആണ് തിരുവചനത്തെ മനസ്സിലാക്കുന്നത്. ബഹുമാനപ്പെട്ട ചെറിയാൻ അച്ചന്റെ ഈ രചനയിലൂടെ വചനത്തിന്റെ അക്ഷര രൂപത്തിൽ നിന്നും ആത്മീയ രൂപത്തിലേയ്ക്ക് കടക്കാനുള്ള ഒരു വാതിൽ നമുക്കായി തുറന്നു തരികയാണ്.

യേശുവാ യഥാർത്ഥത്തിൽ നമ്മുടെ ജീവിതത്തിൽ ആരായാണ്, എന്തായാണ്, എങ്ങനെയൊക്കെയാണ് സ്വാധീനം ചെലുത്തുന്നത് എന്നുള്ള യാഥാർത്ഥ്യം മനസ്സിലാക്കാൻ ഈ കൃതി നമ്മെ സഹായിക്കുന്നു. മനുഷ്യർക്ക് അപ്രാപ്യനായ ഒരു വ്യക്തിയായി ചിലർ യേശുവായെ കാണുന്നു. ശിക്ഷിക്കുന്ന, കുറ്റം വിധിക്കുന്ന, ഭയങ്കരനായ, വിധിയാളനായ ഒരു വ്യക്തി മാത്രമാണ് യേശുവാ എന്ന് കരുതുന്നവരുമുണ്ട്. നമ്മളിൽ ഒരുവനായി നമ്മെ പോലെ ജീവിച്ച, നമുക്ക് ഏറ്റവും സമീപസ്ഥനായ നമ്മുടെ ഉള്ളിൽ വന്നു വസിക്കാൻ പോലും എളിമ കാണിച്ച യേശുവായുടെ സ്നേഹം മനസ്സിലാക്കിയവർ ആത്മീയ ലോകത്ത് വളരെ കുറച്ചുപേർ മാത്രമാണുള്ളത്. മനുഷ്യപുത്രനായി

ഭൂമിയിൽ കടന്നുവന്ന ഈ എളിമയുടെ രാജാവിനെ ഒന്നുകൂടി സൂക്ഷ്മമായി മനസ്സിലാക്കാൻ ഈ കൃതി വളരെയധികം സഹായകമാണ്. പരിശുദ്ധ ഗ്രന്ഥം വായിക്കുമ്പോൾ പലപ്പോഴും മനസ്സിലാകാതെ പോകുന്ന പല ഭാഗങ്ങളും തിരുവചനത്തിലധിഷ്ഠിതമായി, പരിശുദ്ധ വചനപാരായണത്തിലൂടെലഭിക്കുന്നകൃപയും തനിമയും ഒട്ടും ചോർന്നു പോകാതെ ആവശ്യമായ ഭാഗങ്ങളിൽ വിശദീകരണം തന്നു കൊണ്ട്, വ്യക്തത വരുത്തി കൊണ്ട് ഈ ഗ്രന്ഥം നമ്മുക്ക് വിശദീകരിച്ചു തരുന്നു. എമ്മാവൂസിലേക്ക് പോയ ശിഷ്യന്മാരുടെ കൂടെ സംസാരിച്ചുകൊണ്ട് നടന്നു പോയ യേശുവാ ഈ ഗ്രന്ഥം വായിക്കുമ്പോൾ നമ്മോടൊപ്പം സംസാരിച്ചുകൊണ്ട് സഞ്ചരിക്കുന്ന ഒരു പ്രതീതി ഉള്ളിൽ തോന്നുകയാണ്. ഉദാഹരണമായി സാബത്ത് ദിനത്തെ വിശുദ്ധമായി ആചരിക്കണം എന്നുള്ള ദൈവകല്പന പഴയകാല ഹരിസേയൻമാർ മനുഷ്യന് ഭാരമുള്ള മാനുഷിക കൽപനകൾ ആക്കി മാറ്റിയ ഭാഗങ്ങൾ ക്രിസ്തു വളരെ വ്യക്തമായി വിശദീകരിച്ച് നമുക്ക് മനസിലാക്കിത്തരുകയും ഫരിസേയ സ്വഭാവത്തെ അവിടുന്ന് തള്ളിക്കളയുകയും ചെയ്യുന്നു. ദാവീദിനെ ദൈവത്തിന്റെ ഹൃദയത്തിന് ഇണങ്ങിയ മനുഷ്യൻ എന്ന് പറഞ്ഞത് അവൻ പാപം ചെയ്യാത്തതുകൊണ്ടല്ല, ദൈവം എന്താണോ ഹൃദയത്തിൽ കരുതിയത് അത് മനസ്സിലാക്കാനുള്ള കൃപ ഉള്ള ആൾ എന്ന നിലയിലാണ്. ഇതുപോലെ എഴുതിവെച്ച ദൈവകൽപ്പനകളെ അക്ഷരങ്ങളായി മാത്രം പരിഗണിച്ച് അർത്ഥം വ്യാഖ്യാനിക്കുന്ന രീതി ദൈവത്തിന്റെ ഹൃദയത്തെ മനസ്സിലാക്കാൻ പറ്റാത്തത് കൊണ്ടാണ്. അക്ഷരങ്ങൾ നമ്മളുടെ ആത്മാവിനെ കൊന്നുകളയുന്നു. നമ്മൾ കേട്ട വചനമാണ് ആത്മാവും ജീവനും. അത് സത്യത്തിൽ ഇപ്പോൾ കേൾക്കുന്നില്ല എന്നുമാത്രം. ആക്ഷരികമായ അർത്ഥത്തിൽ യേശുവായേയും അവിടുത്തെ വചനങ്ങളെയും മനസ്സിലാക്കുന്ന മനുഷ്യൻ മൂഢത്വത്തിൽ കഴിയുകയാണ് എന്നുതന്നെ പറയേണ്ടിവരും. ഈ മൂഢത്വത്തിൽ നിന്ന് ഒരു പരിധിവരെ പുറത്തുവരാൻ ഈ പുസ്തക വായന നമ്മെ സഹായിക്കും. തിരുവചനത്തിലൂടെ യേശുവാ നമ്മളോട് പറയുന്നുണ്ട്; നിയമത്തിൽ എന്ത് എഴുതിയിരിക്കുന്നു, നീ എന്ത് വായിക്കുന്നു എന്ന്. എഴുതിയിരിക്കുന്ന ആൾ എന്താണ് ഉദ്ദേശിക്കുന്നത് അതുപോലെ ആണ് നമ്മൾ വായിക്കേണ്ടത്. പക്ഷേ ഈ കാലത്തിൽ അങ്ങനെ ഒരു വായന നടക്കുന്നില്ല എന്നുള്ളത് ഒരു ദുഃഖകരമായ സത്യമാണ്. ആ വായന നമ്മൾ ഇനി മുതലെങ്കിലും വായിക്കാൻ നമ്മെ സഹായിക്കുന്ന ഒരു ഗ്രന്ഥമാണ് ഇത് എന്നത് നിസ്തർക്കമാണ്.

പച്ചയായ മനുഷ്യൻ പച്ചയായ ജീവിതം ജീവിക്കേണ്ടത് എങ്ങനെയാണ് എന്ന് പച്ചയായി പറയുന്ന യേശുവായെ ഈ പുസ്തകത്തിൽ ആദ്യാവസാനം കാണാൻ സാധിക്കുന്നു. ബഹുമാനപ്പെട്ട ചെറിയാൻ അച്ചന്റെ തൂലികയിലൂടെ യേശുവാ നമ്മോട് സംവദിക്കുന്നു. ഭയഭക്തി ബഹുമാനത്തോടുകൂടി അവിടുത്തെ നമ്മൾ കാണുമ്പോൾ തന്നെ; അപ്പനായും അമ്മയായും സഹോദരനായും സഹോദരിയായും കൂട്ടുകാരനും കൂട്ടുകാരിയുമായും ഇതിന്റെ എല്ലാം പരകോടിയിൽ നമ്മുടെ എല്ലാവരുടെയും മണവാളനായും അവിടുത്തെ കാണാൻ സാധിക്കും വിധം നമ്മുടെ ആന്തരിക കണ്ണുകൾ തുറക്കട്ടെ എന്ന് പ്രത്യാശിക്കുന്നു. ലളിതവും ആത്മീയചേതന ഉണർത്തുകയും ചെയ്യുന്ന ഈ കൃതിയേയും അതിനായി ഈ പ്രായത്തിലും അധ്വാനിക്കുന്ന ബഹുമാനപ്പെട്ട ചെറിയാൻ അച്ചൻ നടത്തുന്ന ഈ പരിശ്രമത്തെയും ദൈവം സമൃദ്ധമായി അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

OOOOOOO

# 1. എന്റെ ബാല്യകാല സ്മരണകൾ

**ലൂക്കോസ് 2 : 41 – 52**

യേശു എന്ന പേരിൽ ലോകരക്ഷകൻ ആയി ഭൂമിയിൽ പിറന്ന എന്നെക്കുറിച്ച് പലരും പലതും അറിഞ്ഞു കാണും. എന്നാൽ ഞാൻ എന്നെത്തന്നെ എന്റെ ഓർമ്മയിൽ നിന്നും നിങ്ങളുടെ മുൻപിൽ എന്റെ ആത്മകഥ അവതരിപ്പിക്കുവാൻ ശ്രമിക്കുകയാണ്. ഒരുപക്ഷേ ഇപ്രകാരമൊരു അവതരണം നിങ്ങൾക്ക് പുതിയതായി തോന്നാം. എന്നാൽ സ്വർഗ്ഗപിതാവ് എന്നെ ഈ ലോകത്തിലേക്ക് അയച്ചത് എന്റെ ലക്ഷ്യം എന്റെ ജീവിതത്തിലൂടെ പൂർത്തിയാക്കാൻ കഴിഞ്ഞതിലുള്ള ആത്മനിർവൃതി ഞാൻ നിങ്ങളോട് നേരിട്ട് പങ്കു വയ്ക്കുകയാണ്. ഇതിലൂടെ എന്നെ കേൾക്കുന്ന നിങ്ങളുമായി അടുത്ത ഒരു ആത്മബന്ധം സ്ഥാപിക്കുവാൻ എനിക്ക് കഴിയും എന്ന് ഞാൻ ആത്മാർത്ഥമായി പ്രതീക്ഷിക്കുന്നുണ്ട്. എന്നെ അടുത്തറിയാനും എന്നെ ആത്മാർത്ഥമായി പിന്തുടരുവാൻ ഇഷ്ടപ്പെടുന്നവരും എന്നോടൊപ്പം എന്റെ പിതാവിന്റെ സന്നിധിയിലേക്ക് എത്തിച്ചേരുവാൻ ആഗ്രഹിക്കുന്നവരും എന്റെ ഈ ആത്മകഥ ഇഷ്ടപ്പെടും എന്ന് കരുതട്ടെ .

എന്റെ ജനനവും തുടർന്നുണ്ടായ സംഭവങ്ങളും എല്ലാം എനിക്ക് കൃത്യമായി ഓർമ്മയില്ല.എന്നാൽ ആ കാര്യങ്ങളൊക്കെ എന്റെ അമ്മ എന്നോട് പറഞ്ഞു തന്നിട്ടുണ്ട്. എന്റെ ഓർമ്മയിൽ നിറഞ്ഞുനിൽക്കുന്ന ഒരു അനുഭവം ആദ്യമായി പങ്കുവെക്കാൻ തുടങ്ങാം.

ഞാനോർക്കുന്നു: അന്നെനിക്ക് പന്ത്രണ്ട് വയസ്സായിരുന്നു,എന്റെ മാതാപിതാക്കളോടൊപ്പം ഞാൻ യെരുശലേം ദേവാലയത്തിൽ പോയപ്പോൾ. എന്റെ ഈ ലോക ജീവിതത്തിലെ ആദ്യ കാലഘട്ടത്തിൽ വളരെ സ്നേഹത്തോടും കരുതലോടും കൂടിയാണ് എന്നെ അവർ സംരക്ഷിച്ചിരുന്നത്.

എന്റെ അമ്മയായ കന്യകമറിയാം, എന്റെ വളർത്തുപിതാവായ യൗസേപ്പ്, സക്കറിയ പുരോഹിതൻ എന്നിവർ അവർക്ക് പ്രത്യക്ഷപ്പെട്ട ഗബ്രിയേൽ മാലാഖ അവരോട് എന്നെക്കുറിച്ച് പറഞ്ഞ കാര്യങ്ങൾ

ഒന്നും അവർ മറന്നിട്ടില്ല.ഞാൻ ഈ ലോകത്തിൽ വന്നതിന്റെ ഉദ്ദേശ്യം എന്താണെന്ന് അവർക്ക് അറിയാമായിരുന്നു. എന്റെ ജനനസമയത്ത് മാലാഖമാർ പാടി പറഞ്ഞ കഥകൾ അവർ ഓർത്തു കാണും. അങ്ങ് ദൂരെ കിഴക്കു നിന്നും ദിവ്യനക്ഷത്രം കണ്ടു എന്നെ തേടിയെത്തി ശിശുവായിരുന്ന എനിക്ക് കാഴ്ചകൾ അർപ്പിച്ച രാജാക്കന്മാരുടെ മുഖങ്ങൾ അവർക്ക് ഒരിക്കലും മറക്കാനാവില്ല.എന്നാലും ഞാൻ അല്പം കൂടി വളർന്ന ബാലനായി എന്റെ അപ്പൻ എനിക്ക് ഉണ്ടാക്കി തന്ന കളിക്കോപ്പുകളും ആയി മറ്റു കുട്ടികളോടൊപ്പം കളിച്ചും രസിച്ചും, ഒപ്പം പഠിച്ചും വളരുവാൻ തുടങ്ങിയപ്പോൾ ഞാൻ ആരാണെന്ന കാര്യം അവർ എളുപ്പം മറന്നുപോയി. ഞാൻ അവർക്ക് മാത്രം ഉള്ളവൻ അല്ലെന്നും ലോകത്തിന് മുഴുവനുമായി അയക്കപ്പെട്ടവൻ ആണെന്നുള്ള കാര്യം അവർ അറിയാതെ പോയി. എന്റെ സ്വന്തം ജനത്തിന് എന്നെ എന്തുമാത്രം ആവശ്യമാണെന്ന് ഞാനും അറിയാൻ തുടങ്ങിയിരുന്നു. തമാശകൾ ഒക്കെ മാറ്റിവെച്ച് എന്റെ സ്വർഗ്ഗ പിതാവിന്റെ സന്ദേശങ്ങൾക്കായി ഞാൻ കാതോർക്കുവാൻ തുടങ്ങി. ഞാൻ തന്നെയാണ് ദൈവപുത്രൻ എന്ന അവബോധം എന്നിൽ കുറേശ്ശെയായി ഉറച്ചു വരുവാൻ തുടങ്ങി.ഞാൻ ആ ദിശയിൽ എന്റെ അന്വേഷണം കേന്ദ്രീകരിച്ചു. നിങ്ങൾ ഒരുപക്ഷേ കരുതി കാണും, ഞാൻ ദൈവപുത്രൻ ആയതിനാൽ എല്ലാമറിയുന്നവൻ ആണെന്ന്. എന്നാൽ  അങ്ങനെയല്ല. ദൈവത്തിന്റെ സകല അവകാശങ്ങളും തൽക്കാലത്തേക്ക് ഉപേക്ഷിച്ചാണ് പൂർണ മനുഷ്യനായി ഞാൻ ലോകത്തിൽ ജീവിച്ച് കാണിച്ചത്.  ദൈവപുത്രൻ  തന്നെ ആണെങ്കിലും  മനുഷ്യൻ എന്ന നിലയിൽ സ്വീകരിക്കേണ്ട എല്ലാ പരിമിതികളും ഞാൻ സ്വീകരിച്ചു എന്ന് നിങ്ങൾ മനസ്സിലാക്കണം.

ഞാൻ ഈ ലോകത്തിൽ ചെയ്ത അഥവാ ജീവിച്ചു കാണിച്ച കാര്യങ്ങളെല്ലാം നിങ്ങൾക്ക് ഒരു മാതൃകയായിരുന്നു. നിങ്ങൾക്കും ദൈവത്തോട് ചേർന്ന് പരിശുദ്ധാത്മ ശക്തിയാൽ ചെയ്തു തീർക്കാവുന്ന ഒരു ജീവിതക്രമം ആണ് ഞാൻ നിങ്ങളുടെ മുമ്പാകെ അവതരിപ്പിച്ചത്. ഞാൻ ദൈവം ആയതുകൊണ്ട് അങ്ങനെ ചെയ്തു, മനുഷ്യനായതുകൊണ്ട് ഞങ്ങൾക്ക് കഴിവില്ല എന്ന് നിങ്ങൾ പറഞ്ഞു ഒഴിഞ്ഞു മാറുവാൻ ഇടയാകാതെ ഇരിക്കാനാണ് ഞാൻ എന്റെ ദൈവികശക്തി പ്രയോഗിക്കാതെ ഈ ലോകജീവിതം പൂർത്തിയാക്കിയത്. ശ്രദ്ധിച്ചാൽ ഒരു കാര്യം നിങ്ങൾക്ക് മനസ്സിലാകും. ഞാൻ ഒരു കാര്യവും എന്റെ സ്വന്തം തീരുമാനത്തിൽ, എന്റെ സ്വന്തം ശക്തിയിൽ ആശ്രയിച്ച് ചെയ്തിട്ടില്ല. സ്വർഗ്ഗ പിതാവിന്റെ ഇഷ്ടം എന്താണെന്ന് പരിശുദ്ധാത്മാവ്

എന്നെ അറിയിക്കുന്ന സമയത്ത്, ആ നിർദ്ദേശമനുസരിച്ച് മാത്രമേ ഞാൻ എന്തെങ്കിലും പ്രവർത്തിച്ചിട്ടുള്ളൂ. നിങ്ങൾക്കും അതുപോലെ ജീവിക്കാൻ സാധിക്കും എന്ന് ജീവിച്ചു കാണിച്ചു തരുവാൻ ആണ് ഞാൻ ഈ മനുഷ്യജീവിതം സ്വീകരിച്ച ഒരു വ്യക്തിയായി നിങ്ങളുടെ കൂടെ പ്രവർത്തിച്ചത്. ദൈവത്തെ അനുസരിക്കാതെ ഏദൻ തോട്ടത്തിൽ വച്ച് മരണം കൊണ്ടുവന്ന ആദമിന്റെ തെറ്റായ മാതൃക തിരുത്തിക്കുറിച്ച ശേഷം ജീവന്റെ മാർഗം തുറന്നു തരികയാണ് എന്റെ ലക്ഷ്യം എന്ന് ഞാൻ ആദ്യമേ പറയട്ടെ.

ഞാൻ പറഞ്ഞു വന്നത് എന്റെ ദൈവ അന്വേഷണത്തെ പറ്റി ആയിരുന്നല്ലോ. സ്വർഗ്ഗ പിതാവിൽനിന്ന് ഉള്ള നിർദ്ദേശങ്ങൾ ലഭിക്കും തോറും എനിക്ക് എന്നെപ്പറ്റിയുള്ള സ്വബോധം കൂടുതൽ തെളിഞ്ഞു വന്നിരുന്നു. എന്റെ അപ്പനായ ജോസഫ് എനിക്ക് ആവശ്യമായ അറിവുകൾ തിരുവെഴുത്തുകളിൽ  കൂടെയും കുടുംബാരാധന വഴിയും എനിക്ക് പകർന്നു തന്നത് എന്നെ വളരെയേറെ വളർത്തി എന്നുള്ള കാര്യം വളരെ പ്രധാനപ്പെട്ടതാണ്. ദൈവപുത്രനായി വളരണം എന്ന കാര്യത്തിൽ എന്റെ അമ്മയും അപ്പനും  വളരെ ഏറെ നിർബന്ധമായും ചെറുപ്പം മുതൽ തന്നെ എന്നെ പരിശീലിപ്പിച്ചിരുന്നു.ആരാധന ഞങ്ങൾ ഒരിക്കലും ഒഴിവാക്കാൻ പറ്റില്ലെന്ന് കരുതിയിരുന്നതായി ഞാനോർക്കുന്നു. ദിവസം തോറും അവർ നടത്തുന്ന പ്രാർത്ഥനകളും രക്ഷകനായ വാഗ്ദത്ത മിശിഹായ്ക്കു വേണ്ടിയുള്ള അവരുടെ ഹൃദയം തകർന്ന നിലവിളികളും എന്നിൽ ആത്മനൊമ്പരം ഉണർത്തിയിരുന്നു.

വർഷത്തിൽ ചുരുങ്ങിയത് മൂന്ന് പെരുന്നാളുകൾക്ക് ഞങ്ങളൊന്നിച്ച് ജറുസലേം ദേവാലയത്തിൽ പോകുമായിരുന്നു. ഞങ്ങൾ പാർക്കുന്ന നസ്രത്ത് ഗ്രാമത്തിൽ നിന്നും ഏകദേശം 150 കിലോമീറ്റർ ദൂരെയുള്ള യെരുശലേം ദേവാലയത്തിലേക്കുള്ള  യാത്ര ഒരു തീർത്ഥാടനം തന്നെ ആയിരുന്നു. ഞങ്ങൾ പ്രാർത്ഥന, ധ്യാനചിന്തകൾ, സങ്കീർത്തനാലാപനം ഒക്കെ ആയി നടത്തിയിരുന്ന ഭക്തിനിർഭരമായ ആ സംഘയാത്ര ഞാൻ വളരെ ഏറെ ഇഷ്ടപ്പെട്ടിരുന്നു. മൂന്ന് ദിവസം നടന്നു കൊണ്ടുള്ള  തീർത്ഥാടനം പുരുഷന്മാർ ഒരു കൂട്ടവും സ്ത്രീകൾ വേറെ ഒരു കൂട്ടവും ആയാണ്  യാത്ര ചെയ്തിരുന്നത്. 12 വയസ്സ് പൂർത്തിയായി കഴിഞ്ഞാൽ പുരുഷന്മാരുടെ ഗണത്തിലേക്ക് ചേർക്കപ്പെടുന്ന ഒരു പ്രത്യേക കർമ്മം ദേവാലയത്തിൽ നടത്താറുണ്ട്. എനിക്ക് പന്ത്രണ്ട് വയസ്സായപ്പോൾ ന്യായപ്രമാണ പുത്രൻ എന്ന അർത്ഥം വരുന്ന  'ബർ നോമോസ്' എന്ന നാമകരണം ലഭിക്കുന്ന ഒരു അപൂർവ സന്ദർഭമാണ് എനിക്കുണ്ടായത്.

150 സങ്കീർത്തനങ്ങൾ മുഴുവൻ പഠിച്ചു തീർക്കണം. അതുപോലെ മോശയുടെ ന്യായപ്രമാണങ്ങളും കൽപനകളും നല്ലപോലെ അറിഞ്ഞിരിക്കണം. ഞാൻ അതൊക്കെ താല്പര്യത്തോടെ പൂർത്തിയാക്കിയിരുന്നു. ഞാൻ എന്റെ ദേശത്തിന്റെ മുഴുവൻ ജനതയുടെയും പ്രാർത്ഥനകളും ആവലാതികളും നെടുവീർപ്പുകളും റോമാസാമ്രാജ്യശക്തിയുടെ ക്രൂരത നിറഞ്ഞ ഭരണത്തിൽ നിന്നും അവർക്ക് മോചനം ലഭിക്കാനായി എന്നെ പ്രതീക്ഷിക്കുന്ന പ്രാർത്ഥനകളും നേരിട്ട് കേട്ടപ്പോൾ ഞാൻ കുറച്ചു സമയത്തേക്ക് പരിസരം പോലും മറന്നുപോയി. ഞാൻ ദേവാലയത്തിൽ വച്ച് അവരുടെയൊക്കെ മധ്യത്തിൽ നിന്നു കൊണ്ടുതന്നെ എന്റെ സ്വർഗ്ഗപിതാവ് എന്നെ ഏൽപ്പിച്ച ദൗത്യം ഒന്നുകൂടി ഓർത്ത് എന്റെ ഹൃദയത്തിൽ ആഴമായി ഉറപ്പിച്ചു. ഞാനറിയാതെ തന്നെ സ്വർഗ്ഗപിതാവിനോട് ഒരു ഉടമ്പടി പുതുക്കി. ലോകസ്ഥാപനം മുതൽ സ്വർഗ്ഗപിതാവ് മാനവകുലത്തിന് നൽകിയ വാഗ്ദാനം പൂർത്തീകരിക്കുവാൻ എന്റെ സ്വന്ത ജനത്തിന്റെ നൂറ്റാണ്ടുകളോളം നീണ്ടുനിന്ന കാത്തിരിപ്പ് പൂർത്തീകരിക്കുവാൻ ഞാൻ മനസ്സിൽ ഒന്നുകൂടി ഉറപ്പിക്കുകയായിരുന്നു.

ഞാൻ ചിന്ത ഉണർന്നു നോക്കിയപ്പോൾ ദേവാലയത്തിൽ റബ്ബിമാർ വളരെ കാര്യമായ വിഷയങ്ങൾ പഠിപ്പിക്കുന്നതും പുരോഹിതന്മാർ നിരവധിയായ ബലികൾ അർപ്പിക്കുന്നതും കണ്ടു. അടുത്തുചെന്ന് ശ്രദ്ധയോടെ നോക്കിയപ്പോൾ അവരുടെ ചില കുഴപ്പങ്ങൾ എന്റെ ശ്രദ്ധയിൽപ്പെട്ടു. സ്വർഗ്ഗപിതാവ് അവരുടെ ആത്മീയ വളർച്ചക്ക് നൽകിയിരുന്ന പ്രമാണങ്ങളും ആചാരങ്ങളും അവർ സ്വന്തം താൽപര്യപ്രകാരം വ്യാഖ്യാനിച്ച് വികൃതമാക്കി കളയുന്നു.ഞാൻ തന്നെ ഇടപെട്ട് സത്യം വെളിപ്പെടുത്തണമെന്ന് സ്വർഗ്ഗപിതാവ് എന്നോട് പറയുന്നതായി എനിക്ക് തോന്നി. യഥാർത്ഥ ബലി അർപ്പിക്കേണ്ടവൻ ഞാൻ തന്നെയാണെന്ന ഉൾവിളി എന്നിലെ സ്ഥലകാലബോധം നഷ്ടപ്പെടുത്തി. ബലിവസ്തു ഞാൻ തന്നെ ആണല്ലോ എന്ന ബോധം അൽപസമയം ഭാവനയിൽ കണ്ടു. ലോക സ്ഥാപനം മുതൽ അറുക്കപ്പെട്ട ദൈവത്തിന്റെ കുഞ്ഞാട് എന്ന പ്രവചനം എന്റെ ഓർമ്മയിൽ തെളിഞ്ഞു വന്നു. വേദപണ്ഡിതന്മാരുടെ അടുക്കലേക്ക് ചേർന്നു നിന്നു അവരോട് കുറെ കാര്യങ്ങൾ ചോദിച്ച് മനസ്സിലാക്കാനും ചില കാര്യങ്ങൾ അവർക്ക് പറഞ്ഞു കൊടുക്കാനും ഞാൻ ശ്രമിക്കുകയായിരുന്നു. എന്റെ മാതാപിതാക്കൾക്ക് ഈ കാര്യം കുറെയൊക്കെ അറിയാമായിരുന്നെങ്കിലും അത് യഥാവിധം ഉൾക്കൊള്ളാൻ അവർക്ക് കഴിഞ്ഞില്ല എന്ന് എനിക്ക് മനസ്സിലായി.ഞാൻ അവർക്ക് ബാലനായ യേശു മാത്രം..! ലോകരക്ഷകനായ ക്രിസ്തുവിനെ,അവർ നൂറ്റാണ്ടുകളായി

കാത്തിരുന്ന മിശിഹായെ എന്നിൽ കാണുവാൻ അവർക്ക് കഴിഞ്ഞില്ല. അവരുടെ മകനായി തന്നെ സ്വയം ഞാൻ വളർന്നു കൊള്ളും എന്ന് അവർ കരുതി. ഞാൻ ദേവാലയത്തിൽ ദൈവശാസ്ത്രപരമായ പഠനത്തിൽ മുഴുകി ഇരുന്ന സമയത്ത് മാതാപിതാക്കൾ മടങ്ങി പോയ കാര്യം ഞാനറിഞ്ഞില്ല. എന്റെ മാതാപിതാക്കൾ എന്നെ ശ്രദ്ധിക്കുന്നുണ്ട് എന്നും പോകുമ്പോൾ എന്നെക്കൂടി വിളിക്കുമെന്ന ധൈര്യത്തിൽ ഞാൻ ചർച്ചയിൽ മുഴുകി പോയി. സമയം പോയത് അറിഞ്ഞില്ല. മൂന്നു ദിവസം തന്നെ കഴിഞ്ഞാണ് മാതാപിതാക്കന്മാർ എന്നെ അന്വേഷിച്ച് തിരിച്ച് ദേവാലയത്തിൽ കണ്ടെത്തിയത്. ഞാൻ തിരിച്ചറിവുകൾ ലഭിച്ച വ്യക്തി ആയതിനാൽ മറ്റു  ആളുകളോടൊപ്പം നടന്നു  കാണും എന്ന് അവർ കരുതി കാണും. മാതാപിതാക്കൾ ദേവാലയത്തിലേക്ക് വന്നപ്പോൾ ഞാൻ അമ്മയുടെ കൂടെ ആയിരുന്നു. എന്നാൽ തിരിച്ച് അപ്പന്റെ കൂടെയാണ് ഞാൻ പോകേണ്ടിയിരുന്നത്. ഏതായാലും മനപ്പൂർവ്വം എന്നെ എന്റെ മാതാപിതാക്കൾ ഒരിക്കലും മറന്നു പോകാൻ ഇടയില്ല എന്ന് നന്നായി അറിയാം.

ലോകം മുഴുവനും രക്ഷ നൽകാനുമാണ് ഞാൻ മനുഷ്യാവതാരം ചെയ്തത് എന്ന്  ജനനസമയത്ത് മാലാഖമാർ പാടിയ കാര്യം എന്റെ അമ്മ എന്നോട് പറഞ്ഞിരുന്നു. അത് ഇപ്പോൾ അവർക്ക് ഓർമ്മ വന്നു കാണും. എന്റെ ദൗത്യത്തെ പറ്റി അവർ മനസ്സിലാക്കിയ പോലെ എനിക്ക് തോന്നി. എന്നെ കണ്ടപ്പോൾ അവരുടെ മുഖഭാവം ഒന്ന്  കാണേണ്ടതായിരുന്നു. എന്നെ വഴക്ക് പറയാൻ അവർ ഭയപ്പെട്ടിരുന്നതായും എനിക്ക് തോന്നി. ഞങ്ങളുടെ കണ്ണുകൾ തമ്മിൽ കൂട്ടിമുട്ടി. അപ്പോൾ പഴയ ഓർമ്മയുടെ ചുരുളുകൾ  അഴിയുകയായിരുന്നു. എന്റെ മുഖത്തെ പുഞ്ചിരി കണ്ടു അവരും പുഞ്ചിരിച്ചു എന്നെ ചേർത്തുപിടിച്ചു. താമസിയാതെ ഞാൻ അവരോടൊപ്പം എന്റെ വീട്ടിലേക്ക് തിരിച്ചു പോയി അവരെ ശുശ്രൂഷിച്ചു അനുസരിച്ച് ജീവിച്ചു.

എന്റെ പ്രിയമുള്ളവരേ, നിങ്ങളോട് ഒരു വാക്ക് പ്രത്യേകമായി പറയാനുണ്ട്. ശ്രദ്ധിക്കണം കേട്ടോ. ദേവാലയത്തിലേക്ക് പോയി തിരിച്ചു പോകുമ്പോൾ അദൃശ്യ രൂപത്തിൽ പ്രവർത്തിക്കുന്ന പരിശുദ്ധാത്മാവായ എന്നെയും കൂട്ടി ഭവനത്തിലേക്ക് തിരിച്ചു പോകാൻ നിങ്ങൾ  പ്രത്യേകം ശ്രദ്ധിക്കണം. കുടുംബമൊന്നിച്ച് ഒരുക്കത്തോടെ ആരാധനയിൽ പങ്കെടുത്ത് ബലി വസ്തുവിൽ കുടികൊള്ളുന്ന എന്നെക്കൂടി ഉള്ളിൽ ഏറ്റെടുത്തു തിരിച്ചു പോകണം. നിങ്ങളോടൊപ്പം വസിക്കുവാൻ ഞാൻ അതിയായി ആഗ്രഹിക്കുന്നു. പക്ഷേ അതിന് തക്ക ഒരുക്കവും വിശുദ്ധിയും ഭവനത്തിൽ

നിലനിർത്തുവാൻ നിങ്ങൾ ശ്രദ്ധിക്കണം. ഇന്ന് എന്റെ ഭവനമായ ദേവാലയങ്ങൾ പോലും എനിക്ക് വസിക്കുവാൻ കഴിയാത്ത വിധത്തിൽ അശുദ്ധമായ അവസ്ഥയിൽ ആയി തീർന്നിരിക്കുന്നു. ആദ്യം നിങ്ങളുടെ ഹൃദയമാകുന്ന ദേവാലയം ശുദ്ധീകരിച്ച ശേഷം എന്നെ അവിടെ വസിക്കുവാൻ അനുവദിക്കുക. അങ്ങനെ നിങ്ങൾ ചലിക്കുന്ന ദേവാലയങ്ങളായി രൂപാന്തരം പ്രാപിക്കണം. എന്നെക്കൂടി വഹിക്കുന്ന ദേവാലയങ്ങൾ ആയി നിങ്ങൾ മാറുമ്പോൾ നിങ്ങൾ ഉൾപ്പെടുന്ന കുടുംബവും ദേവാലയവും എനിക്ക് വസിക്കുവാൻ യോഗ്യതയുള്ളതായി തീരും. കുടുംബത്തിലും ദേവാലയത്തിലും പോകുന്നവരുടെ ഹൃദയ ദേവാലയത്തിൽ എന്നെ പ്രവേശിപ്പിക്കുക. നിങ്ങളുടെ ഹൃദയവാതിൽ നിങ്ങൾ തന്നെ തുറന്നാൽ മാത്രമേ എനിക്ക് അതിൽ പ്രവേശിക്കുവാൻ സാധിക്കുകയുള്ളൂ. തള്ളിത്തുറന്ന് കയറി വന്നാൽ ഒരു പ്രയോജനം ഇല്ലെന്ന് എനിക്കറിയാം. ഞാൻ വാതിലിൽ മുട്ടി കൊണ്ടിരിക്കും.(വെളി 3: 20) വാതിൽ തുറക്കുവാൻ നിങ്ങൾ കാതോർക്കുക, എന്റെ ശബ്ദം കേട്ടാലുടൻ വാതിൽ തുറക്കുക. വേറെ പലരും വന്ന് എന്റെ വ്യാജ ശബ്ദത്തിൽ വിളിക്കാൻ സാധ്യതയുണ്ട്. അത് തിരിച്ചറിയണം. അതിനായി നിങ്ങൾ എപ്പോഴും എന്റെ വചനങ്ങൾ, വാക്കുകൾ, ശബ്ദങ്ങൾ എന്നിവ നിരന്തരം കേൾക്കാൻ തയ്യാറാകണം. അതില്ലാതെ വരുമ്പോൾ പലരും എന്റെ വ്യാജശബ്ദം ഉപയോഗിച്ച് നിങ്ങളെ വഞ്ചിക്കാൻ സാധ്യതയുണ്ട്.

നിങ്ങൾ ജാഗ്രത ഉള്ളവർ ആയിരിക്കണം. എന്റെ ശബ്ദം തിരിച്ചറിയണമെങ്കിൽ നിങ്ങളെന്റെ വചനങ്ങൾ ശ്രദ്ധയോടെ പഠിക്കണം. എന്റെ സുവിശേഷം എന്താണെന്ന് നിങ്ങൾ വ്യക്തമായി തിരിച്ചറിയണം എന്റെ യഥാർത്ഥ സുവിശേഷം നിങ്ങൾക്ക് മനസ്സിലാകാതെ ഇരിക്കാൻ ഈ ലോകത്തിന്റെ ദൈവം പ്രവർത്തിക്കുന്നുണ്ടെന്ന് നിങ്ങൾ തിരിച്ചറിയുക (2 കൊരിന്ത്യർ 4: 4). എന്റെ ശിഷ്യന്മാർ യഥാർത്ഥ സുവിശേഷ സന്ദേശം തിരുവചനത്തിൽ കൂടി വ്യക്തമാക്കിയിട്ടുള്ളത് ശ്രദ്ധയോടെ പരിശുദ്ധാത്മ സഹായം അഭ്യർത്ഥിച്ചുകൊണ്ട് വായിച്ച് മനസ്സിലാക്കണം. തിന്മയുടെ അന്ധകാരം നീക്കാനായി ലോകത്തിന് വെളിച്ചമായി ആണ് ഞാൻ പ്രവർത്തിക്കുന്നത്. സത്യവെളിച്ചം നിങ്ങൾക്ക് ലഭിക്കാൻ ഇടയാവട്ടെ. എന്നിൽ നിന്നും ലഭിക്കുന്ന സന്ദേശം ലോകം മുഴുവൻ പ്രചരിപ്പിക്കുവാൻ നിങ്ങളുടെ സേവനം എനിക്ക് ആവശ്യമുണ്ട്.

ഒരു മുന്നറിയിപ്പു കൂടി ഞാൻ തരുന്നു: എന്റെ പേര് പറഞ്ഞ് വരുന്നവരെ എല്ലാവരെയും നിങ്ങൾ കണ്ണടച്ച് വിശ്വസിക്കരുത്. ദേവാലയത്തിലേക്ക് എന്നെ അന്വേഷിച്ച് അന്ന് വന്ന എന്റെ മാതാപിതാക്കളുടെ കണ്ണിലെ

തെളിച്ചം എനിക്ക് തിരിച്ചറിയാൻ കഴിഞ്ഞു. പ്രിയപ്പെട്ടവർ നിങ്ങളെ അന്വേഷിച്ചു എത്തുമ്പോൾ അവരോടൊപ്പം കൂടുന്നതിനു മുൻപ് പരസ്പരം കണ്ണിൽ കണ്ണിൽ നോക്കി എന്റെ സ്വർഗ്ഗ പിതാവ് നിങ്ങളെ ഏല്പിച്ച സുവിശേഷ ദൗത്യത്തിന് വേണ്ടി ആണോ, അതോ ഈ ലോകദൈവത്തിന്റെ ദൗത്യത്തിലേക്ക് ആണോ നിങ്ങളെ ക്ഷണിക്കുന്നത് എന്ന് വ്യക്തമായി തിരിച്ചറിയണം. നിങ്ങളുടെ മാതാപിതാക്കളുടെ കണ്ണിലെ തിളങ്ങുന്ന സത്യ സുവിശേഷത്തിന്റെ പ്രകാശം ഒരിക്കലും ലഭിച്ചിട്ട് ഇല്ലാത്തവരാണെങ്കിൽ നിങ്ങളും വ്യാജ സുവിശേഷകരുടെ കെണിയിൽ അകപ്പെട്ടു പോകുമെന്ന കാര്യം ഓർത്തിരിക്കുന്നത് നല്ലതാണ്. ഞാൻ എന്റെ പിതാവിന്റെ ഭവനത്തിൽ ആയിരിക്കേണ്ടതല്ലേ എന്ന് എന്റെ മാതാപിതാക്കളോട് ചോദിച്ചതുപോലെ നിങ്ങൾക്കും ചോദിക്കാൻ ധൈര്യം ഉണ്ടാകണം. ലോകപ്രകാരം ഉന്നതമായ ഒരു ഭാവിയാണ് സാധാരണ മാതാപിതാക്കൾ മക്കൾക്ക് വിഭാവന ചെയ്യുന്നത്. അവർ കാണുന്നതിനേക്കാൾ പതിന്മടങ്ങ് ഉന്നതമായ ഭാവിയാണ് നിത്യജീവൻ എന്ന വാഗ്ദാനം വഴി സ്വർഗ്ഗ പിതാവ് നിങ്ങൾക്കായി ഒരുക്കിയിരിക്കുന്നത്. നിങ്ങൾക്കും നിങ്ങളുടെ മാതാപിതാക്കൾക്കും ഞാൻ പറയുന്നത് ഇപ്പോൾ മനസ്സിലാവുന്നുണ്ടാകില്ല. പക്ഷേ എന്റെ വാക്കുകൾ വിശ്വസിച്ചു എന്നെ അനുസരിച്ച് ജീവിക്കാൻ നിങ്ങൾ മനസ്സ് കൊണ്ട് തീരുമാനിക്കും എങ്കിൽ നിങ്ങളെ നേരായ വഴിയിൽ നയിക്കുവാൻ സഹായിക്കുവാനായി പരിശുദ്ധാത്മാവായ സഹായകനെ നിങ്ങൾക്ക് ഞാൻ അയച്ചു തരാം. നിങ്ങൾ എന്നോട് ചേർന്ന് എന്റെ സ്വരം കേട്ടു പരിശുദ്ധാത്മാവിനെ അനുസരിച്ച് ജീവിക്കുവാൻ തീരുമാനിക്കുക എന്നതാണ് നിങ്ങളുടെ ഉത്തരവാദിത്വം. അങ്ങനെ തീവ്രതീരുമാനങ്ങൾ എടുത്തു കഴിഞ്ഞാൽ അതിനനുസൃതമായ ഒരു പ്രത്യേക ജീവിതം നയിക്കുവാൻ ആവശ്യമായ എല്ലാ കൃപാ വരങ്ങളും ശിഷ്യന്മാർക്ക് നൽകിയ പോലെ നിങ്ങൾക്കും ഞാൻ നൽകാം. ഇത് എന്റെ എല്ലാവരോടുമുള്ള വാഗ്ദാനമാണ്.എന്റെ സ്വർഗ്ഗ പിതാവിന്റെ വിളികേൾക്കാൻ നിങ്ങൾ ഒന്ന് കാതോർത്തു നോക്കൂ. ലോകത്തിലെ പലതരം വിളികൾ ആകും നിങ്ങൾ ശ്രേഷ്ഠമായി കരുതി ഇരിക്കുന്നത്. ലോകവും അതിലെ മോഹങ്ങളും കഴിഞ്ഞുപോകുന്നത് ആണെന്ന് നിങ്ങൾ തിരിച്ചറിയുക.

എന്റെ സ്വർഗ്ഗ പിതാവിന്റെ വിളിക്കായി നിങ്ങൾ കാതോർത്തു നോക്കൂ എന്ന് വീണ്ടും പറയുന്നു. അത് കേൾക്കാൻ തുടങ്ങിയാൽ, നിങ്ങൾക്ക് തിരിച്ചറിയാൻ കഴിഞ്ഞാൽ പിന്നെ ഒട്ടും താമസിയാതെ പ്രവർത്തിക്കാൻ ഒരുങ്ങിയിരിക്കുക. ഞാൻ എന്നാളും നിങ്ങളോടുകൂടെ തന്നെയുണ്ട്.

ദൈവാത്മാവ് നിങ്ങൾക്ക്  എപ്പോഴും സഹായത്തിനുള്ള കാര്യം മറക്കരുത്. നിങ്ങളെ വഴിതെറ്റിക്കാൻ ആരെയും നിങ്ങൾ അനുവദിക്കരുത്. എന്നോട് ചേർന്ന് വസിക്കുവാൻ ആഗ്രഹിച്ചാൽ മതി. അങ്ങനെയുള്ള ആളുകളെ കണ്ടെത്താനും  സഹായിക്കാനും ആയിട്ടാണ് ഞാൻ കാത്തിരിക്കുന്നത്. ഇനിയും കുറേ കാര്യങ്ങൾ നിങ്ങളുമായി പങ്കുവെക്കാൻ ഉണ്ട്.

എന്ന് സ്വന്തം യേശു | 26/09/2020

# 2. യോർദാൻ നദിയിലെ സ്നാനവും നസ്രേത്തിലെ രംഗപ്രവേശവും

**മത്തായി 3, മർക്കോസ് 1, ലൂക്കോസ് 3, യോഹന്നാൻ 1 : 19 –...**

യോർദാൻ നദിയിലെ എന്റെ സ്നാനം നടന്ന സംഭവം നിങ്ങളോട് പറയാം. എനിക്ക് അപ്പോൾ 30 വയസ്സായി. പരസ്യശുശ്രൂഷക്ക് അനുവാദം ലഭിക്കാനുള്ള പ്രായമായി എന്ന് എന്റെ സ്വർഗ്ഗ പിതാവ് എന്നെ ബോധ്യപ്പെടുത്തി. എനിക്ക് എന്റെ സ്വർഗ്ഗ പിതാവിന്റെ നിർദ്ദേശങ്ങളനുസരിച്ച് പ്രവർത്തിക്കുവാൻ അതിയായി താല്പര്യം ഉണ്ടായി.

എന്റെ മാതൃ വകയിൽ എന്റെ ജേഷ്ഠ സഹോദരൻ ആയിരുന്ന യോഹന്നാൻ ജനത്തോട് മാനസാന്തരപ്പെടുവിൻ എന്ന് പ്രസംഗിച്ച ശേഷം അവർക്കായുള്ള മാനസാന്തരസ്നാനം നടത്തുന്നതായി കേട്ടു, ഞാനും കൂടി അങ്ങോട്ട് പോയി സ്നാനം ഏൽക്കാൻ സ്വർഗ്ഗപിതാവ് എന്നോട് പറഞ്ഞു. ഞാൻ നദിക്കര ചെന്നപ്പോൾ എന്നെ മാമോദിസ മുക്കുവാൻ യോഹന്നാൻ വിസമ്മതിച്ചു, എന്ന് മാത്രമല്ല എന്നിൽനിന്നും മാമോദിസ സ്വീകരിക്കുവാൻ അദ്ദേഹം ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തു. ഈ മാമോദിസ ഞങ്ങൾക്ക് യഹൂദന്മാരുടെ ഒരു ശുദ്ധീകരണ ആചാരമാണ്. സ്വീകരിക്കുന്ന ആൾ പാപബോധം ഉണ്ടായശേഷം പാപം ഉപേക്ഷിക്കാൻ താൻ സന്നദ്ധനാണെന്ന് പരസ്യമായി പ്രകടിപ്പിക്കുവാൻ ജനമുൻപാകെ നടത്തുന്ന ഒരു ആചാരമാണ് ഇത്. ഞങ്ങൾ ദേവാലയത്തിൽ പ്രവേശിക്കുന്നതിനു മുൻപ് ബാഹ്യശുദ്ധീകരണത്തിനായി ദേവാലയകവാടത്തിൽ നിർമ്മിച്ചിട്ടുള്ള ചെറിയ ഒരു കുളത്തിൽ 'മിക്വ' എന്ന പേരിൽ കഴുകി ഞങ്ങളെ തന്നെ ശുദ്ധീകരിക്കുന്ന പതിവുണ്ടായിരുന്നു. യോഹന്നാൻ ജോർദാൻ നദിയിൽ വച്ച് മിക്വാ സ്നാനം നടത്തിയത് ജനബാഹുല്യം നിമിത്തം ആണ്. യോഹന്നാന്റെ പ്രസംഗംകേട്ട് അനേകർ മാനസാന്തരപ്പെട്ടു. ദേവാലയത്തിലെ സ്നാനം മൂലം ശരീരശുദ്ധി മാത്രമേ വരുന്നുള്ളൂ. ആന്തരിക ശുദ്ധീകരണത്തിന് ആഹ്വാനം ചെയ്തുകൊണ്ടാണ് യോഹന്നാൻ 'സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാണ് മാനസാന്തരപ്പെടുവിൻ' എന്ന അടിസ്ഥാന സന്ദേശം പ്രസംഗിച്ചത്.

എന്റെ പരസ്യ പ്രവർത്തനത്തിന് വഴിയൊരുക്കുകയായിരുന്നു യോഹന്നാൻ ചെയ്തത്. ഞാൻ പ്രസംഗം ആരംഭിച്ചതും സ്വർഗരാജ്യത്തിലേക്ക് പ്രവേശിക്കുവാൻ മാനസാന്തരം ആവശ്യമാണെന്ന് പറഞ്ഞു കൊണ്ട് തന്നെയാണ്.

യോഹന്നാന്റെ അമ്മയും എന്റെ അമ്മയും അടുത്ത ചാർച്ചക്കാർ ആയിരുന്നു. അത്ഭുതകരമായ വിധം യോഹന്നാനെ അവന്റെ അമ്മ എലിസബത്ത് ഗർഭം ധരിച്ചത് അറിഞ്ഞ എന്റെ അമ്മ അഭിവാദനം അർപ്പിക്കുവാൻ അവന്റെ അടുക്കൽ എത്തിയപ്പോൾ അവന്റെ അമ്മയുടെ ഉദരത്തിൽ വച്ച് തന്നെ എന്നെ കണ്ടെന്ന ഭാവത്തിൽ തുള്ളിച്ചാടി എന്ന കാര്യമൊക്കെ അവന്റെ അമ്മയിൽ നിന്നും യോഹന്നാൻ കേട്ടിട്ടുണ്ടാകും. അവന്റെ എല്ലാ പ്രവർത്തികളും ലളിതമായ സന്യാസ ജീവിതവും ഒക്കെ കണ്ടു അവനായിരിക്കും *മശിഹാ* എന്ന് ജനം സംശയിച്ചു എന്ന് തോന്നുന്നു. എന്നാൽ അവരെ തിരുത്തി സാക്ഷാൽ മശിഹായെ അവർക്ക് കാണിച്ചു കൊടുക്കാമെന്നും താൻ മശിഹായുടെ മുന്നോടി മാത്രം ആണെന്നും ജനത്തെ അവൻ പറഞ്ഞ് ബോധ്യപ്പെടുത്തുന്നത് ഞാനും കേട്ടതാണ്.താൻ വെള്ളം കൊണ്ട് സാധാരണ മാനസാന്തര സ്നാനം നടത്തുന്നവൻ മാത്രം ആണെന്നും ദൈവപുത്രനായ യേശു എന്ന ഞാൻ ആത്മാവ് കൊണ്ടും അഗ്നി കൊണ്ടും സാക്ഷാൽ പരിശുദ്ധാത്മാവിനാൽ വിശ്വാസ സ്നാനം വഴിയായി *നിത്യജീവൻ* നൽകുന്നതാണെന്നും യോഹന്നാൻ പറഞ്ഞു പഠിപ്പിച്ചിരുന്നു. ആയതിനാൽ എന്റെ പരസ്യ പ്രവർത്തനത്തിന് അവൻ വഴി തുറക്കുകയായിരുന്നു.അവനാകട്ടെ മാതാവിന്റെ ഉദരം മുതൽ ഞാനും ആയുള്ള കൂടിക്കാഴ്ച കാത്തിരുന്ന വ്യക്തി ആയിരുന്നു .

അന്ന് മാമോദിസ സ്വീകരിക്കുവാൻ ആയി യോർദാൻ നദിതീരത്ത് ഞാൻ ചെന്നപ്പോൾ വലിയ ഒരു ജനക്കൂട്ടം ഉണ്ടായിരുന്നു. ഞാൻ മറ്റുള്ളവരിൽ ഒരാളെപ്പോലെ വെള്ളത്തിലിറങ്ങി.അവന്റെ മുഖഭാവം ഇപ്പോഴും എന്റെ ഓർമയിലുണ്ട്. അവൻ എന്നെ വിലക്കികൊണ്ടു പറഞ്ഞു: നീയാണ് എനിക്ക് മാമോദിസ നൽകേണ്ടത്. പിന്നെ നീ എന്റെ അടുക്കൽ വരുന്നുവോ എന്ന് ചോദിച്ചു. അവൻ എന്നോട് പറഞ്ഞത് സത്യം തന്നെ ആയിരുന്നെങ്കിലും ഞാൻ അവനോട് ഇങ്ങനെ പറഞ്ഞു: ഇപ്പോൾ സമ്മതിക്ക. ഇങ്ങനെ സകല നീതിയും നിവർത്തിക്കുന്നത് നമുക്ക് ഉചിതം എന്ന്. അത് അവന് മനസ്സിലായി. ഒട്ടും താമസിക്കാതെ യോഹന്നാൻ എനിക്ക് മാമോദിസ നൽകി.

സകല നീതിയും നിവൃത്തി ആക്കുന്നത് ദൈവീകപദ്ധതി ആണെന്ന് ഞാൻ പറഞ്ഞത് യോഹന്നാന് മനസ്സിലായി. അവിടെ ഉണ്ടായിരുന്ന ജനത്തിന് മനസ്സിലായില്ല. ഒരുപക്ഷേ എന്നെ കേൾക്കുന്ന നിങ്ങൾക്കും മനസ്സിലായി കാണാനിടയില്ല. പഴയനിയമകാലത്തെ മാനുഷിക അനുഷ്ഠാനങ്ങൾക്കും കർമ്മങ്ങൾക്കും അന്ത്യം കുറിച്ച് ദൈവിക ഇടപെടൽ വഴിയായി ലഭ്യമാക്കുന്ന പരിശുദ്ധാത്മ വരദാനങ്ങളുടെ ഒരു പുതിയനിയമകാലം എന്നിലൂടെ ആരംഭിക്കുകയായിരുന്നു, എന്റെ സ്നാന കർമ്മത്തിലൂടെ. പഴയനിയമ പൗരോഹിത്യം, പ്രവാചകത്വം, രാജത്വം ഇവ എല്ലാം കൂടി ഒന്നിച്ച് എന്നിലൂടെ അർത്ഥം കണ്ടെത്താനും അതേസമയം പുതിയനിയമ കാലഘട്ടത്തിൽ എന്നിലൂടെ മാത്രം പിന്തുടരുവാൻ ഉള്ള ദൈവിക പദ്ധതിയുടെ പ്രഖ്യാപനം കൂടി ആയിരുന്നു അന്ന് അവിടെ നടന്നത്.'ഇവൻ എന്റെ പ്രിയപുത്രൻ ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു' എന്ന് അവിടെ നിന്നിരുന്ന സകല ജനങ്ങളും കേൾക്കെ എന്റെ സ്വർഗ്ഗപിതാവ് പ്രഖ്യാപിച്ചു. ഞാൻ ദൈവപുത്രനായ *മിശിഹ* ആണെന്ന യാഥാർത്ഥ്യം പരസ്യമായി വെളിപ്പെട്ടത് അപ്പോഴാണ്. അതുവരെ ഈ സത്യം എന്റെ അമ്മയ്ക്കും എനിക്കും ഒരുപക്ഷേ മാലാഖമാർക്കും മാത്രമേ കൃത്യമായി അറിഞ്ഞിരുന്നുള്ളൂ. ചിലപ്പോൾ എന്റെ ജനനത്തിന് സാക്ഷികളായ മാലാഖമാർക്കും അറിയമായിരുന്നിരിക്കണം. ഈ പ്രഖ്യാപനത്തോടൊപ്പം പ്രാവ് രൂപത്തിൽ എന്റെ മേല് വസിച്ചു എന്നെ അഭിഷേകം ചെയ്ത പരിശുദ്ധാത്മാവിന്റെ സാന്നിധ്യം മൂലം ഞാനാണ് സത്യത്തിൽ *മശിഹാ* അഥവാ അഭിഷിക്തൻ എന്ന സത്യം യഹൂദന്മാർക്ക് വെളിപ്പെടുത്താൻ എന്റെ മാമോദിസ കാരണമായി.

പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നിവരടങ്ങുന്ന 'ഏകദൈവം' എന്ന സത്യവിശ്വാസം പരസ്യം ആക്കപെട്ട ഒരു സന്ദർഭം കൂടിയായിരുന്നു അത്. അതുമൂലം പഴയനിയമത്തിലെ സകല ബലികളും കാൽവരി ബലിയുടെ മുൻ കുറികളും സൂചനകളും ആയി മാറുന്നു. പുതിയ നിയമത്തിലെ എല്ലാ ബലികളും എന്റെ കാൽവരി ബലിയുടെ തുടർച്ചയായും അറിയപ്പെടാൻ സംഗതിയായി. യോഹന്നാൻ സ്നാപകനെ പഴയനിയമത്തിലെ അവസാന കണ്ണിയായി നിർത്തേണ്ടിവന്നു. സ്ത്രീകളിൽനിന്ന് ജനിച്ചവരിൽ യോഹന്നാ നേക്കാൾ വലിയവൻ ആരും ഇല്ല. എന്നാൽ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കാൻ ഇടയാകുന്ന ഈ ലോകത്തിലെ ഏറ്റവും ചെറിയവൻ പോലും യോഹന്നാനെക്കാൾ വലിയവനായി എന്റെ സ്വർഗ്ഗപിതാവ് കരുതുന്നു.അതാണ് എന്റെ പിതാവ് എന്നിൽ വിശ്വസിച്ച് അനുസരിച്ച് ജീവിക്കുന്നവർക്ക് നൽകുന്ന ഉന്നതമായ സ്ഥാനം.

മശിഹായുടെ പുതിയ യുഗം എന്നിലൂടെ പ്രാരംഭം കുറിക്കുന്ന ഈ സംഭവം ആണ് എന്റെ ജന്മദിനത്തേക്കാൾ മഹത്തായത് എന്ന് നിങ്ങൾ മനസ്സിലാക്കണം. എന്റെ ജന്മദിനാഘോഷങ്ങൾ വഴി നിങ്ങൾ എന്റെ ജനനത്തിന്റെ ലക്ഷ്യം മറക്കുന്നു എന്ന് മാത്രമല്ല വളരെ വികലമായി അത് ആഘോഷിക്കുന്നത് കാണുമ്പോൾ എനിക്ക് ഏറെ ദുഃഖം തോന്നാറുണ്ട്.

എന്റെ നാമത്തിൽ നിങ്ങൾ നടത്തുന്ന മാമോദിസ നിഷ്കളങ്കരായ കുഞ്ഞുങ്ങൾക്കും ശിശുക്കളെപ്പോലെ മാനസാന്തരപ്പെട്ട് തിരിച്ചു വരുന്ന എല്ലാ ജനത്തിനും ഉള്ളതാണ്. ദൈവമക്കൾ എന്ന പദവിയും പരിശുദ്ധാത്മാഭിഷേകത്തോടെ ലഭിക്കുന്ന വിവിധ ദാനങ്ങളും വരങ്ങളും നിത്യ ജീവനും പാപമോചനവും എന്റെ സത്യസഭയിലേക്കുള്ള പ്രവേശനവും അംഗത്വവും ഒരുക്കത്തോടെ മാമോദിസ സ്വീകരിക്കുന്ന എല്ലാവർക്കും നൽകുന്നു. ദൈവമക്കളെപോലെ ആത്മീയമായി വളർന്ന് എന്റെ സാദൃശ്യത്തിൽ എത്തിച്ചേരണം എന്നാണ് ഞാൻ നിങ്ങളെ കുറിച്ച് പ്രതീക്ഷിക്കുന്നത്. (1യോഹന്നാൻ 3 :1 മുതൽ) ആയതിലേക്ക് ഉള്ള ദൈവിക പദ്ധതിയുടെ ഉദ്ഘാടനം ആണ് യോർദാൻ നദിയിലെ എന്റെ മാമ്മോദീസാ വഴിയായി എന്റെ പിതാവ് നിർവഹിച്ചത്. ദൈവത്തിന് കീഴ്പ്പെട്ട് ദൈവികപദ്ധതിയോട് ചേർന്ന് പ്രവർത്തിക്കുകയാണ് ഏകമാർഗ്ഗം. ഞാൻ മരണംവരെയും പിതാവിനെന്റെ ഇഷ്ടം മാത്രം നിറവേറ്റാൻ പരിശ്രമിച്ചു വിജയിച്ചു. നിങ്ങളും അങ്ങനെ തന്നെ ആകണം കേട്ടോ.

**നസ്രത്ത് സിനഗോഗിൽ എന്റെ രംഗപ്രവേശനം**

ഞങ്ങൾ പണ്ട് യെരുശലേം ദേവാലയത്തിൽ നിന്നും നസ്രത്തിലെ ഞങ്ങളുടെ വീട്ടിലെത്തിയപ്പോൾ മുതൽ ഞാൻ ശ്രദ്ധിച്ച ഒരു കാര്യം എന്താണെന്ന് പറയാം. എന്റെ അപ്പന്റെ മുഖം വല്ലാതെ വാടിയിരിക്കുന്നു. അമ്മയും അൽപം ഗൗരവത്തിൽ ആണ്. 'എന്റെ പിതാവിന്റെ ഭവനത്തിൽ ഞാൻ ഇരിക്കേണ്ടതല്ലയോ' എന്ന് ദേവാലയത്തിൽ വച്ച് തന്നെ അവരോട് ഞാൻ പറഞ്ഞിരുന്നത് അവർക്ക് ഇഷ്ടമായില്ല എന്ന് തോന്നുന്നു. ഒരു പക്ഷേ എന്റെ ചോദ്യത്തിന്റെ ആഴം അവർ ഗ്രഹിക്കാൻ തുടങ്ങിയതിന്റെ ലക്ഷണമാകാം. ഏതായാലും എന്റെ മനസ്സിലും സ്വർഗ്ഗപിതാവിന്റെ പദ്ധതികളെ പറ്റിയുള്ള ആലോചനകൾ നിറഞ്ഞുവന്നു തുടങ്ങി. സ്വാഭാവികമായും എനിക്ക് അമ്മയോടും അപ്പനോടും ഒരു ചെറിയ അകലം പാലിക്കാൻ തുടങ്ങുന്നതായി ചിലപ്പോൾ തോന്നും. എന്നാൽ അതൊരു ഗൗരവമായ പ്രശ്നം ആയിട്ടൊന്നും എനിക്കും അവർക്കും തോന്നിയിട്ടില്ല കേട്ടോ.

ഞങ്ങളുടെ ഭവനത്തിലെ ആരാധനാ കാര്യങ്ങളൊക്കെ പതിവു പോലെ മുടക്കം കൂടാതെ തുടർന്നു.ഞാൻ കൂടുതൽ സമയം തിരു എഴുത്തുകൾ പരിശോധനയിലും അതേത്തുടർന്നുള്ള ധ്യാനത്തിലും വ്യാപൃതനായി. ആവശ്യമുള്ള എല്ലാ സമയത്തും ഞാൻ അവരെ സഹായി ക്കുന്നതിൽ പൂർവ്വാധികം ശ്രദ്ധിച്ചിരുന്നു. അവർക്ക് എന്നോടുള്ള സ്നേഹ ത്തിനും കരുതലിനും യാതൊരു കുറവും ഇല്ലായിരുന്നു. ശബത് ദിവസ ങ്ങളിൽ സിനഗോഗിൽ ആരാധനയ്ക്കായി പതിവുപോലെ ഞങ്ങൾ ഒന്നിച്ചു പോകുമായിരുന്നു. എനിക്ക് ആ കാര്യത്തിൽ കൂടുതൽ താല്പര്യം ഉണ്ടായി. മുൻപ് ഞാൻ ബാലൻ എന്ന പരിഗണനയിൽ മാതാപിതാക്ക ളുടെ ഒപ്പമായിരുന്നു ഇരിക്കാറു ണ്ടായിരുന്നത്. എന്നാൽ *ന്യായപ്രമാണ പുത്രൻ* എന്ന പദവി ലഭിച്ചതിനെ തുടർന്ന് മുന്നോട്ട് കയറി പുരുഷന്മാ രുടെ കൂട്ടത്തിൽ ഇരിക്കേണ്ടി വന്നു.ഒരു വിധത്തിൽ അത് അംഗീകാര മായി തന്നെ തോന്നി.ഞാൻ പ്രതീക്ഷിക്കാത്ത ഒരു കാര്യം അവിടെ സംഭവിച്ചു.

ഞങ്ങളുടെ ഗ്രാമത്തിലുള്ള പ്രാർത്ഥനാലയം അഥവാ സിനഗോഗിൽ ഞങ്ങൾ എത്തിയപ്പോൾ മുഖ്യ റാബി ആരാധനാ മധ്യേ വേദഗ്രന്ഥ ത്തിൽ നിന്നും വായിക്കുവാനായി എന്നോട് പറഞ്ഞു.അത് വലിയ ഒരു പദവിയാണ്.ജ്ഞാനികളും തിരുവെഴുത്ത് വ്യക്തമായി ഉറക്കെ വായി ക്കാൻ കഴിവുള്ളവരെയുമാണ് അപ്രകാരം റബ്ബിമാർ നിയോഗിച്ചിരുന്നത്. ഞാൻ എഴുന്നേറ്റ് ചെന്ന് പീഠത്തിൽ വച്ചിരുന്ന തിരുവെഴുത്തുകൾ ചുരുൾ നിവർത്തി ഉച്ചത്തിൽ വായിക്കുവാൻ തുടങ്ങി: 'ദരിദ്രന്മാരോട് സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്ത തിനാൽ അവന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്. ബദ്ധൻമാർക്ക് വിടുതലും കുരുടന്മാർക്ക് കാഴ്ചയും പ്രസംഗിക്കാനും പീഡിതൻമാരെ വിടുവിച്ച് അയക്കുവാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിക്കാനും എന്നെ അയച്ചിരിക്കുന്നു' എന്ന് പ്രവചനത്തിൽ രേഖപ്പെടുത്തിയത് ഞാൻ വളരെ സ്പഷ്ടമായി തന്നെ വായിച്ചു. (ഏശയ 58:6, 61:1, 2) അതോടൊപ്പം എന്റെ സ്വർഗ്ഗപിതാവ് നിർദ്ദേശിച്ചതനുസരിച്ച് ഇതുപോലെ പ്രസ്താവിച്ചു: 'ഇന്ന് നിങ്ങളെന്നെ കേൾക്കയാൽ ഈ തിരു എഴുത്ത് പൂർത്തി ആയി കഴിഞ്ഞിരി ക്കുന്നു.' ഞാൻ വായന പൂർത്തിയാക്കി എന്റെ സ്ഥാനത്ത് പോയിരുന്നു.

ജനത്തിന്റെ പ്രതികരണം രണ്ടുവിധത്തിൽ ആയിരുന്നു. ഒരു കൂട്ടം ആളുകൾ പ്രവചനപൂർത്തീകരണം ശരിവെച്ചുകൊണ്ട്, അവർ കാത്തിരുന്ന 'ക്രിസ്തു' ഞാൻ തന്നെ ആയിരിക്കും എന്ന് പ്രതീക്ഷിച്ചു എന്നെ വളരെ അധികം അഭിനന്ദിച്ചു. എന്നാൽ മുതിർന്ന പുരുഷന്മാരിൽ

ഭൂരിഭാഗം പേരും എന്നോട് കയർത്ത് തട്ടികയറാൻ തുടങ്ങി. അവരുടെ മതഭ്രാന്ത് നിറഞ്ഞ കണ്ണുകൾ എന്റെ നേരെ തുറിച്ചു കാണിച്ച് എന്നെ കയ്യേറ്റം ചെയ്യാൻ തന്നെ തയ്യാറായി മുന്നോട്ടുവന്നു. എന്നെ പിടികൂടി പട്ടണത്തിന് പുറത്ത് ഒരു മലയുടെ വക്കോളം കൊണ്ടു പോയി തല കീഴായി തള്ളിയിടാൻ ശ്രമിച്ചു. പക്ഷേ സ്വർഗ്ഗപിതാവ് ഉടൻ ഇടപെട്ട് അത്ഭുതകരമായി എന്നെ ആ കൂട്ടത്തിൽ നിന്നും അപ്രത്യക്ഷമാക്കി. എന്റെ ജീവിതത്തിൽ ദൈവപിതാവിന്റെ അദൃശ്യശക്തി എനിക്ക് നേരിട്ട് അനുഭവിക്കാൻ ഇടയായ ആദ്യ അവസരം ആയിരുന്നു അത്. പിന്നീട് പല സന്ദർഭങ്ങളിലും ഇത്തരം അനുഭവം എനിക്ക് ഉണ്ടായത് പിന്നീട് പറയാം.

എന്റെ വളർത്ത് അപ്പനും അമ്മയും ഈ രംഗം കണ്ട് വളരെയേറെ തളർന്നു പോയിരുന്നു.ഞാൻ ഒറ്റയ്ക്കാണ് അന്ന് വീട്ടിലെത്തിയത്. എനിക്ക് എന്ത് പറ്റി എന്ന് ഓർത്ത് ദുഃഖിച്ചിട്ട് അവർ ഒറ്റയ്ക്കുവരുന്ന എന്നെ കണ്ടപ്പോൾ സന്തോഷം കാണിച്ചെങ്കിലും അവരുടെ ഉള്ളിൽ ഭയം നിറഞ്ഞുനിൽക്കുന്നുണ്ടായിരുന്നു. എന്നെ കുറ്റം ആരോപിച്ചു ശത്രുക്കൾ തുടർന്ന് ഉപദ്രവിക്കും എന്ന ഭയം അവർക്ക് ഉണ്ടായത് തികച്ചും സ്വാഭാവികമാണ്. എന്റെ അപ്പനാണ് തീരെ തകർന്നുപോയത്.അദ്ദേഹം അന്നുമുതൽ രോഗബാധിതനായി കിടപ്പിലായി. അദ്ദേഹത്തിന്റെ പണിശാലയുടെ പൂർണ ഉത്തരവാദിത്വം ഞാൻ ഏറ്റെടുക്കേണ്ടിവന്നു. കുറച്ചു നാളുകൾ കിടന്ന് എന്റെ അപ്പൻ ഏറെ താമസിയാതെ അന്ത്യശ്വാസം വലിച്ചു. മരണത്തിനു മുൻപ് ആശാരി പണിയൊക്കെ ഞാൻ അദ്ദേഹത്തിൽ നിന്നും പരിശീലിച്ചിരുന്നു. അതിനാൽ ആദ്യത്തെ ബുദ്ധിമുട്ട് എല്ലാം സാവധാനം മാറി. ഞാൻ തന്നെ അപ്പന്റെ മരപ്പണിശാലയിൽ അധ്വാനിച്ച് ജോലി ചെയ്തു, എന്റെ വാത്സല്യനിധിയായ അമ്മയെയും അർദ്ധസഹോദരങ്ങളെയും സംരക്ഷിച്ചു പോന്നു. ഇക്കാര്യങ്ങൾ ഞാൻ പിന്നീട് മറ്റൊരു അവസരത്തിൽ നിങ്ങളോട് പറയാം.

എന്റെ സ്വന്തം പട്ടണത്തിലെ തിരസ്കരണം എന്റെ ബന്ധുമിത്രാദികളെയും എന്റെ എല്ലാമായ വാത്സല്യ മാതാവിനെപോലും എന്നിൽ നിന്നും അകറ്റുവാൻ ഇടയാക്കി. എന്നോടുള്ള സാമീപ്യം അവരുടെ ജീവനുപോലും ഭീഷണി ആയി അവർക്ക് അനുഭവപ്പെട്ടു തുടങ്ങി. അതുകൊണ്ട് തന്നെ എന്റെ മാതാവും മറ്റു ചർച്ചക്കാരും എന്റെ പരസ്യ ശുശ്രൂഷയിൽ സഹകരിച്ചില്ല എന്ന് മാത്രമല്ല എന്നിൽ നിന്നും മാറി പോകുകയും ചെയ്തു. ജനക്കൂട്ടത്തെ കാണാതെ, ഞാൻ പ്രസംഗിക്കുന്ന സ്ഥലത്തുനിന്നും എന്നെ വിളിച്ചുകൊണ്ടുപോകാനും അവർ പലപ്പോഴും ശ്രമിക്കുക ഉണ്ടായിട്ടുണ്ട്.(മത്തായി 12: 47 മുതൽ ) എന്റെ മരണവും

പുനരുദ്ധാനവും തിരിച്ചറിഞ്ഞ ശേഷമേ അവർ എന്നിൽ പൂർണ്ണമായി വിശ്വാസമർപ്പിച്ച് മുന്നോട്ടു വന്നുള്ളൂ. അവരെ കുറേക്കൂടി എന്നോട് സഹകരിപ്പിക്കാൻ എന്റെ ശിഷ്യന്മാർ ശ്രമിച്ചിരുന്നെങ്കിലും എന്റെ ജീവിതകാലത്ത് അവർക്ക് ഭയം തന്നെ ആയിരുന്നു.

ആരെല്ലാം എന്നിൽ നിന്ന് അകന്നു പോയാലും ആരും എന്റെ സ്വർഗ്ഗപിതാവിന്റെ ഹിതം പൂർണമായും അനുസരിക്കുക എന്ന എന്റെ ലക്ഷ്യത്തിൽ നിന്നും ഒരു ഘട്ടത്തിലും എനിക്ക് പിന്മാറേണ്ടി വന്നില്ല എന്നത് തികഞ്ഞ സംതൃപ്തിയോടെ ഞാൻ ഓർക്കുകയാണ്. പലഘട്ടങ്ങളിലും എന്റെ ദൗത്യത്തിൽ നിന്നും പിന്മാറാൻ സാത്താൻ എന്നെ പ്രലോഭിപ്പിച്ചു കൊണ്ടിരുന്നു. അപ്പോഴൊക്കെ എന്നെ ശക്തിപ്പെടുത്തുവാൻ പരിശുദ്ധാത്മാവും ദൈവദൂതന്മാരും എന്നോടൊപ്പമുണ്ടായിരുന്നു.

എന്റെ ജീവിതത്തിൽ ഞാൻ ഏറ്റവും ശ്രദ്ധിച്ചിരുന്ന ഒരു പ്രധാന കാര്യം ഞാൻ നിങ്ങളോട് പറയാം. ഈ ലോക വ്യവസ്ഥിതി അംഗീകരിച്ചു അതിൻ പ്രകാരം ഉള്ള ഒരു ജീവിതശൈലി ഞാൻ ഇഷ്ടപ്പെട്ടിരുന്നു എങ്കിൽ ഒരുനാളും സ്വർഗ്ഗപിതാവിന്റെ ഹിതം നിറവേറ്റുവാൻ എനിക്ക് കഴിയുമായിരുന്നില്ല. ഞാൻ ഈ ലോകത്തിലേക്ക് മനുഷ്യനായി ഇറങ്ങി വന്നതിന്റെ ലക്ഷ്യം തന്നെ എന്റെ പിതാവിന്റെ ഇഷ്ടം പൂർണമായി നിറവേറ്റാനാണ് എന്ന ഉത്തമബോധ്യം എന്നിൽ ഉറച്ചു കഴിഞ്ഞിരുന്നു. (യോഹന്നാൻ 6: 38). എന്റെ ജീവൻ പോയാലും ദൈവഹിതത്തിനു വേണ്ടി മാത്രം ഞാൻ നിലകൊള്ളും. എന്തെല്ലാം എനിക്ക് നേടാം എന്ന് തോന്നിയാലും അത് ദൈവഹിതം അല്ലെങ്കിൽ ഞാൻ ഒരിക്കലും അത്തരം നേട്ടങ്ങളുടെ പുറകെ പോകില്ല.സാത്താൻ എന്നെ പലപ്പോഴും വശീകരിച്ച് കെണിയിൽ അകപ്പെടുത്താൻ പരിശ്രമിക്കുന്നുണ്ട്. ലോകബന്ധങ്ങളും ഇഷ്ടങ്ങളും എല്ലാം എന്റെ ദൈവ പിതാവിന്റെ അറിവോടും അനുവാദത്തോടും കൂടി മാത്രമാണ് ഞാൻ സ്വീകരിക്കുന്നത്. എന്റെ അമ്മയും എന്നെ അതുതന്നെയാണ് പഠിപ്പിച്ചത്. എന്നെ ഉദരത്തിൽ സ്വീകരിക്കുന്ന സമയം അമ്മ പറഞ്ഞത് ഇങ്ങനെയാണ്: 'ഇതാ ഞാൻ കർത്താവിന്റെ ദാസി അവിടുത്തെ ഇഷ്ടം പോലെ എനിക്ക് ഭവിക്കട്ടെ'. അന്ന് അമ്മ അങ്ങനെ പറഞ്ഞ് ദൈവഹിതത്തിന് സമർപ്പിച്ചില്ലായിരുന്നെങ്കിൽ ഞാൻ ഇതുപോലെ നിങ്ങളുടെ രക്ഷകനായി ജനിക്കും ആയിരുന്നില്ല. എന്റെ അമ്മയുടെ ഉദരം മുതലുള്ള എന്റെ ഈ ശീലം എനിക്ക് മറക്കാനാവില്ല. നിങ്ങളും അപ്രകാരം ശീലിക്കണം,കേട്ടോ.

എന്ന് സ്വന്തം യേശു 28/9/2020

● ● ● ● ● ● ● ● ● ● ●

# 3. സാത്താന്റെ കെണികൾ, അകപ്പെടാതെ സൂക്ഷിക്കുക

**മത്തായി 4, ലൂക്കോസ് 4**

ജോർദാനിലെ സ്നാനശേഷം മരുഭൂമിയിലേക്ക് പിതാവിന്റെ നിയോഗപ്രകാരം പരിശുദ്ധാത്മാവ് തന്നെയാണ് അങ്ങോട്ട് എന്നെ കൊണ്ടു പോയത് .പിതാവിന്റെ ഇഷ്ടപ്രകാരം വിശദമായ ഒരുരക്ഷാകര പദ്ധതി രൂപപ്പെടുത്തുകയായിരുന്നു എന്റെ ലക്ഷ്യം. പക്ഷേ സാത്താൻ എന്നെ സമീപിച്ചു അവന്റെ എല്ലാവിധ തന്ത്രങ്ങളും പ്രലോഭനങ്ങളും എനിക്കെതിരെ പ്രയോഗിച്ചു. മൂന്നുവിധത്തിൽ പരിശ്രമിച്ചു നോക്കി.

ശരീരപ്രകാരം വിശന്നിരിക്കുന്ന എന്നെ തോൽപ്പിക്കാം എന്നു കരുതി. ഒരു പക്ഷെ ഞാൻ ദൈവപുത്രനാണെന്നും അതേസമയം വിശപ്പും ദാഹവും ഉള്ള മനുഷ്യപുത്രൻ ആണെന്നും സാത്താന് അറിയാം ആയിരിക്കും. തന്നെയുമല്ല ഭക്ഷണം കഴിക്കാൻ പറയുന്നത് തെറ്റ് ഒന്നു മല്ല എന്ന് കരുതി ഞാൻ അങ്ങനെ ചെയ്യുമെന്ന് അവൻ ചിന്തിച്ചു കാണും.
എന്നാൽ ഞാൻ അവന്റെ ഉപദേശം അനുസരിച്ച് ഭക്ഷിച്ചിരുന്നു എങ്കിൽ, ഭക്ഷണം, വയറു എന്നിവ മാത്രം പ്രധാനമായ കരുതി ജീവിക്കുന്നവർ ആയി (ഏക്കൽകറുസ എന്ന അവന്റെ പേരിന്റെ അർത്ഥം തന്നെ അതാണ്) എന്റെ അനുയായികളെ കൂടി ആക്കി തീർക്കാം എന്നുള്ള സാത്താന്റെ ഗൂഢലക്ഷ്യം എനിക്ക് മനസ്സിലായി. ഞാൻ സാത്താനോട് പറഞ്ഞത് ഇപ്പോഴും ഓർക്കുന്നു: (ആവർത്തന പുസ്തകം 8:3) 'മനുഷ്യന് അപ്പംകൊണ്ട് മാത്രമല്ല ദൈവത്തിന്റെ വായിൽ നിന്ന് വരുന്ന വചനം കൊണ്ട് കൂടി ജീവിക്കുന്നു' എന്ന് പറഞ്ഞത് അവൻ അങ്ങനെ കേട്ടപ്പോൾ അല്പം നാണിച്ച് മറഞ്ഞുപോയി.

ഇതേപറ്റി ചില കാര്യങ്ങൾ നിങ്ങളോട് പറയട്ടെ: ഇന്ന് പലരും എളുപ്പത്തിൽ വീണു പോകുന്നത് ഈ ശാരീരിക പ്രലോഭനത്തിലാണ്. ഭക്ഷണ പ്രിയം മൂലം ശാരീരികആസക്തികൾ വർദ്ധിപ്പിക്കുന്നു. അതു വഴി മനുഷ്യർ ദുഷ്ടപ്രവർത്തികൾ ചെയ്യുവാൻ പ്രേരിപ്പിക്കപ്പെടുകയും

അങ്ങനെ സാത്താൻ എളുപ്പത്തിൽ വിജയിക്കാനുള്ള സാധ്യത ഉള വാക്കുകയും ചെയ്യുന്നു.

അമിതഭക്ഷണം എപ്പോഴും മനുഷ്യരെ വഴിതെറ്റിക്കാൻ ഇടയാക്കുമെന്ന് ഓർത്തിരിക്കുക.പലതരത്തിലുള്ള ഭക്ഷണ വിരുന്നുകളും സൽക്കാരങ്ങളും പലതരം ദുഷ്ടപ്രവർത്തികൾ നടപ്പാക്കാൻ പ്രലോഭിപ്പിക്കും എന്ന കാര്യം എപ്പോഴും ജനങ്ങൾ ശ്രദ്ധിക്കണം. ഒന്ന് രണ്ട് കാര്യങ്ങൾ ഞാൻ നിങ്ങളോട് പറയട്ടെ: ഒന്നാമതായി 'ശരീരം' ദൈവകൽപ്പനകൾ ഈ ലോക ജീവിതത്തിൽ നടപ്പാക്കുവാൻ പിതാവായ ദൈവം നിങ്ങൾക്ക് നൽകിയിരിക്കുന്ന ഒരു ഉപകരണം മാത്രമാണ്. ദൈവം നിങ്ങളുടെ ശരീരത്തിൽ ആത്മാവിനെ നിക്ഷേപിച്ച് ദൈവത്തിന്റെ ഇഷ്ടമനുസരിച്ച് വിശുദ്ധമായ ജീവിതം നയിക്കുവാൻ നിങ്ങളെ ഏൽപ്പിച്ചിരിക്കുകയാണ്. പരിശുദ്ധാത്മാവ് വസിക്കുവാൻ തക്ക ആലയം ആയി നിങ്ങൾ ശരീരത്തെ വിശുദ്ധമായി തന്നെ സൂക്ഷിക്കണം

നിങ്ങൾ ഓർക്കുക മരണം ഒരു അവസാനമല്ല സ്വർഗ്ഗരാജ്യത്തേക്കുള്ള പ്രവേശനവാതിലാണ്. സ്വർഗ്ഗരാജ്യ അനുഭവങ്ങളെ പറ്റി വിശദമായി പിന്നീട് ഞാൻ പറയാം. അത് ഭക്ഷണപാനീയങ്ങളുടെ സമൃദ്ധി അല്ല നീതിയും സമാധാനവും പരിശുദ്ധാത്മ സന്തോഷവുമാണ് (റോമ 14 :17) സ്വർഗ്ഗരാജ്യ അനുഭവത്തിലേക്ക് എങ്ങനെ പ്രവേശിക്കാമെന്ന് നിങ്ങളെ എന്റെ ജീവിതത്തിലൂടെ കാണിച്ചുതരുവാൻ ആണ് ഞാൻ ഈ ലോകത്തിലേക്ക് ഇറങ്ങി വന്നത്. ദൈവവചനം മറന്നുകൊണ്ട് ജീവിച്ച് ദുഷ്ട ആത്മാവിനെ പോലെ ഭക്ഷണപ്രിയം മൂലം എന്നെ വീഴ്ത്താം എന്ന സാത്താന്യതന്ത്രം ഫലിക്കാതെ പോയത് അവനെ നിരാശനാക്കി. ദൈവത്തെ പൂർണമായി അനുസരിച്ച് നിങ്ങളെ മരണത്തിൽ നിന്നും പാപത്തിൽ നിന്നും രക്ഷിക്കുവാൻ ഞാൻ വന്നിരിക്കുന്നു എന്ന ധാരണ നല്ലവണ്ണം അവനും അറിയാം. ഞാൻ സ്വർഗം വിട്ടു ഇറങ്ങി വന്നത് പിതാവായ ദൈവത്തിന്റെ ഇഷ്ടം പൂർണമായും നടപ്പാക്കാനുള്ള എന്റെ മനുഷ്യർക്ക് വേണ്ടിയുള്ള ഉള്ള രക്ഷാപദ്ധതി പരാജയപ്പെടുത്തുവാൻ സാത്താൻ ഉപയോഗിച്ച ഒന്നാമത്തെ ഈ ശാരീരിക പ്രലോഭനത്തിൽ നിങ്ങളൊരിക്കലും വീണ് പോകാതിരിക്കാനാണ് ഞാൻ ഇത്ര വിശദമായി പറഞ്ഞത്. നിങ്ങൾ പ്രത്യേകം ഓർക്കുക, ഈ ലോകം താൽക്കാലികമായ ഒരു പരിശീലന കളരി ആണ്. ഇവിടം വിട്ടു നിത്യരാജ്യമായ സ്വർഗ്ഗരാജ്യം ആണ് നിങ്ങൾക്ക് എന്റെ പിതാവ് ഒരുക്കിയിട്ടുള്ളത്. ഇത് വിശ്വസിച്ചും പ്രത്യാശിച്ചു കൊണ്ട് ഈ ലോകജീവിതം വിജയകരമായി നയിക്കുന്നത് എങ്ങനെ എന്ന് നിങ്ങളെ ജീവിച്ചു കാണിച്ചുതരുവാൻ

ആണ് എന്റെ പിതാവ് എന്നെ അയച്ചിരിക്കുന്നത്. ഞാൻ പറയുന്നത് കേട്ട് വിശ്വസിച്ചു അനുസരിച്ച് എന്റെ പിന്നാലെ നിങ്ങൾക്കും എന്നോടൊപ്പം സ്വർഗ്ഗത്തിൽ നിത്യമായ ജീവന്റെ സന്തോഷത്തിൽ വസിക്കാം. എന്റെ വാക്കുകൾ വിശ്വസിച്ച് അതനുസരിച്ച് ജീവിക്കുവാൻ നിങ്ങൾ പരിശ്രമിക്കുക. പൂർണമായി അങ്ങനെ ചെയ്താൽ നിങ്ങളെ സഹായിക്കാനായി എന്റെ കൂടെ അനാദികാലം മുതൽ പ്രവർത്തിക്കുന്ന പരിശുദ്ധാത്മാവ് ശക്തി നൽകി സത്യവഴി കണ്ടെത്തി ജീവിക്കുവാൻ നിങ്ങളെ സഹായിക്കും എന്ന വാഗ്ദാനമാണ് തരുന്നത്. നിങ്ങൾ എന്നിലും എന്നെ അയച്ച പിതാവാം ദൈവത്തിലും പരിശുദ്ധാത്മനടത്തിപ്പിലും വിശ്വസിക്കുക.

രണ്ടാമത്തെ പ്രലോഭനം *മാനസികം* ആയിരുന്നതിനാൽ കുറച്ചു കൂടി ശ്രദ്ധിക്കേണ്ടതാണ്. ശരീരപ്രകാരം എന്നെ തോൽപ്പിക്കുവാൻ കഴിയാത്തവിധം ദൈവവചനം ഞാൻ പ്രയോഗിച്ചപ്പോൾ സാത്താൻ ദൈവവചനത്തിൽ നിന്ന് ഉദ്ധരിച്ചുകൊണ്ട് തന്നെ മാനസികമായി പ്രലോഭിപ്പിക്കുവാൻ ശ്രമിക്കുകയാണ്. അവൻ പറഞ്ഞു: നീ ആരാണെന്ന് നിന്റെ മാമോദിസ സമയത്ത് ദൈവം പറഞ്ഞത് ഞാനും കേട്ടു. പക്ഷേ ഞാനത് വിശ്വസിച്ചിട്ടില്ല. നിനക്കും അത് പൂർണമായി ബോധ്യപ്പെട്ടിട്ടുണ്ട് എന്ന് നിന്റെ മനസ്സ് അത് ശരിവെക്കുന്നുണ്ടോ? എനിക്കും നിനക്കും മാത്രമല്ല എല്ലാ മനുഷ്യർക്കും ബോധ്യമാകും വിധം നിനക്ക് അത് ഒന്ന് തെളിയിച്ചു കാണിക്കാമോ? ദൈവഭക്തിയുള്ള ജനങ്ങൾ അനേകം ആളുകൾ ദേവാലയ പരിസരത്ത് വന്ന കൂടിയിട്ട് ഉണ്ടല്ലോ. നീ ദേവാലയത്തിന് ഏറ്റവും മുകളിൽ കയറി അവിടെ നിന്നും താഴോട്ട് ചാടുകയും ദൈവം പറഞ്ഞതുപോലെ ദൂതന്മാർ നിന്നെ സംരക്ഷിക്കുകയും ചെയ്യുന്നത് ജനം കാണുമ്പോൾ നീ ദൈവം തന്നെ ആണെന്ന് നിനക്കും എനിക്കും എല്ലാ ജനങ്ങൾക്കും ബോധ്യമാവുകയും ചെയ്യുമല്ലോ. ഏതായാലും താൻ പറയുന്നത് എല്ലാം ഞാൻ കേട്ടതായി അവനു തോന്നി. പക്ഷേ എന്റെ ഉത്തരം കേട്ടപ്പോൾ അവൻ ഇളിഭ്യനായി. ഞാൻ അവനോട് പറഞ്ഞു: ദൈവവചനം തെറ്റായിട്ടാണ് നീ എന്നോട് പറഞ്ഞത്. മനപ്പൂർവ്വം ചാടിയാൽ താങ്ങി കൊള്ളാം എന്നല്ല, ഞാൻ ദൈവഹിതമനുസരിച്ച് ജീവിക്കാനും പ്രവർത്തിക്കാനും ശ്രമിക്കുമ്പോൾ വീഴാനുള്ള സാധ്യതകൾ ഉണ്ടാകുമെന്നും ആ സാഹചര്യങ്ങളിൽ കാവൽ മാലാഖമാർ സംരക്ഷിക്കുമെന്നാണ് ദൈവവചനം പറയുന്നത്. മനുഷ്യരെ ബോധ്യപ്പെടുത്തുവാൻ എടുത്തുചാടി അത്ഭുതം കാണിച്ചാൽ രക്ഷിക്കാമെന്ന് ദൈവവചനം ആഹ്വാനം ചെയ്യുന്നില്ല. നീ തെറ്റായി അവതരിപ്പിച്ചതാണ്.

ഏദൻ തോട്ടത്തിൽ വച്ച് ആദ്യമാതാവിനോടും നീ പറഞ്ഞ വഞ്ചന എന്നോട് വിലപ്പോവില്ല എന്ന് നിനക്ക് അറിയാതെ പോയല്ലോ, കഷ്ടം തന്നെ.

ഈ ലോക ജീവിതാവസാനം വരെ ശരീരം കൊണ്ടുള്ള ചുമതല എല്ലാം പൂർത്തിയാക്കിയശേഷം ഇവിടെ മണ്ണിൽ തന്നെ നിങ്ങൾ ദ്രവിച്ച് ചേർന്ന് കഴിഞ്ഞാലും പുനരുദ്ധാനദിവസത്തിൽ ഒരിക്കലും ദ്രവിച്ച് പോകാത്ത ഒരു പുതിയ ശരീരം നിങ്ങൾക്ക് എന്റെ സ്വർഗ്ഗ പിതാവ് നൽകും എന്ന കാര്യവും നിങ്ങൾ ഉറപ്പായി വിശ്വസിക്കുക.

ഞാൻ ഇത്രയും പറഞ്ഞപ്പോൾ സാത്താന്റെ മുഖം ഒന്ന് കാണേണ്ടതായിരുന്നു അവൻ വളരെ നാണിച്ചു പോയി എന്ന് എനിക്ക് മനസ്സിലായി. പക്ഷേ അവൻ പിന്മാറുന്ന ലക്ഷണമല്ല.അവൻ പിന്നെ എന്റെ അടുക്കൽ പുതിയ അടവുമായി വന്ന കാര്യം പറയുന്നതിന് മുൻപ് ചില കാര്യങ്ങൾ കൂടി നിങ്ങളോട് പറയട്ടെ.മനസ്സിനെ സ്വാധീ നിക്കുന്ന ഈ രണ്ടാമത്തെ പ്രലോഭനം നിങ്ങൾ കൂടുതൽ കരുതലോടെ അതിജീവിക്കണം. ശരീര പ്രകാരമുള്ള പ്രലോഭനത്തെ അതിജീവിക്കണ മെങ്കിൽ അതിനെ സഹായിക്കുന്ന വിധത്തിൽ ഒരു മനസ്സ് നിങ്ങൾക്ക് ഉണ്ടാകണം. ദൈവഹിതം മനസ്സിലാക്കി വിശ്വാസം നിറഞ്ഞവരുമ്പോഴേ ദൈവത്തെ അനുസരിക്കാനുള്ള തീരുമാനവും അതനുസരിച്ചുള്ള പ്രവർത്തികളും ഉണ്ടാവുകയുള്ളൂ.അപ്പോൾ മനസ്സിൽ വിശ്വാസം ഉറപ്പി ക്കുന്നതിന് പകരം സംശയം വരുത്തി അവിശ്വാസം വളർത്തി ദൈവ വിചാരം തന്നെ മനുഷ്യ മനസ്സുകളിൽ നിന്ന് എടുത്ത കളയുക എന്ന താണ് പിശാചിന്റെ തന്ത്രം. ഇത് നിങ്ങൾ ശരിയായി മനസ്സിലാക്കണം. തിന്നുക, കുടിക്കുക, ആമോദിക്ക എന്ന ചിന്ത നമ്മുടെ മനസ്സിൽ നില നിർത്തുവാൻ സാത്താൻ അങ്ങേയറ്റം പരിശ്രമിക്കും. നിങ്ങൾ അതിൽ വീണുപോയാൽ നിത്യജീവനെ പറ്റിയുള്ള ചിന്ത പോലും മനസ്സിൽ നിന്നും മാഞ്ഞു പോകും. പിന്നെ വിശ്വസിക്കണമെങ്കിൽ അത്ഭുതങ്ങൾ കാണി ക്കണം. അതിനു സാത്താൻ അവന്റെ പ്രലോഭനങ്ങളെ പ്രയോഗിക്കു മ്പോൾ അത് തിരിച്ചറിഞ്ഞ ജീവിക്കുവാൻ ആവശ്യമായ സ്വാതന്ത്ര്യം എന്റെ പിതാവ് നിങ്ങൾക്ക് ഓരോരുത്തർക്കും നൽകിയിട്ടുള്ളത് ആണല്ലോ. അത്ഭുതങ്ങൾ അന്വേഷിക്കുന്ന മനസ്സാണ് നിങ്ങൾക്കുള്ളത് എങ്കിൽ നിങ്ങൾ സാത്താന്റെ അടിമകളായി കഴിഞ്ഞിരിക്കുന്നു എന്ന് തിരിച്ചറിയുക.ബുദ്ധിയുടെ പുറകെ പോകാതെ ഭക്തി മാർഗ്ഗത്തിലൂടെ ദൈവം പറഞ്ഞത് വിശ്വസിക്കുക.ഇതേപ്പറ്റി പിന്നീട് വിശദമായിട്ട് ഞാൻ പറയാം.

*മൂന്നാമത്തെ പ്രലോഭനം* ആത്മീയ തലത്തിൽ ആയിരുന്നതിനാൽ അതികഠിനമായിരുന്നു.ശരീരവും മനസ്സും വഴി വഴിപെടുന്നില്ല എന്ന് സാത്താൻ മനസ്സിലാക്കിയപ്പോൾ ആത്മീയ തലത്തിലേക്ക് അവൻ കട ന്നാക്രമിക്കാൻ തുടങ്ങി. ദേഹം,ദേഹി, ആത്മാവ് എന്നീ മൂന്ന് വിവിധ ഘടകങ്ങൾ മനുഷ്യരിൽ പ്രവർത്തിക്കുന്ന കാര്യം സാത്താനും അറിയാം. മനുഷ്യ ആത്മാവ് ആണ് ദൈവ ആത്മാവുമായി നേരിട്ട് ബന്ധപ്പെടുന്നത്. ശരീരം മണ്ണുകൊണ്ടുള്ളത് ആകയാൽ ഭൂമിയിലുള്ള താൽപര്യങ്ങളിൽ സ്വാഭാവികമായി ചാഞ്ഞു പോകുന്നതാണെന്ന് സാത്താൻ മനസ്സിലാക്കി യിട്ടുണ്ട്. മനസ്സിന്റെ ഉത്തരവാദിത്വം ആത്മാവിൽ നിന്നും ലഭിക്കുന്ന നിർദ്ദേശങ്ങൾക്കനുസരിച്ച് ശരീരത്തെ നിയന്ത്രിക്കുക എന്നതാണ്. പക്ഷേ മനസ്സിന്റെ നിർദ്ദേശങ്ങൾ പഞ്ചേന്ദ്രിയങ്ങൾ കൊണ്ട് നിർമിതമായ ശരീരം പലപ്പോഴും ഇഷ്ടപ്പെടാതെ നിരസിക്കാറുണ്ട്. ഒരു പരിഹാരം കാണാൻ മനസ്സ്  ദൈവാത്മാവ്ന്റെ നിർദ്ദേശങ്ങൾ സ്വീകരിക്കുന്ന ആ ത്മീയമായ ഒരു ശീലം വളർത്തിയെടുക്കുക. ഇത് ആത്മാവിലും സത്യ ത്തിലും ഉള്ള ആരാധന യിലൂടെ സാധിക്കേണ്ടത് ആണ്. ഇവിടെയാണ് മൂന്നാമത്തെ പ്രലോഭനത്തിന് ശക്തി നിങ്ങൾ തിരിച്ചറിയേണ്ടത്.

ആരെ ആരാധിക്കണമെന്ന കാര്യത്തിൽ വ്യക്തമായ കാഴ്ചപ്പാട് നഷ്ടപ്പെടുത്തുന്നതാണ് സാത്താന്റെ ശക്തിയേറിയ  പ്രലോഭനം. സത്യ ദൈവത്തെ തിരിച്ചറിയാത്ത വിധം ദൈവത്തിന്റെ സ്ഥാനത്ത് സാത്താൻ തന്നെ ഇരുന്ന് ഈ ലോക ജീവിതത്തിൽ മാത്രം വിശ്വസിക്കുന്നവരെ വശീകരിച്ച് നിലനിർത്തുന്ന ഒരുവൻ ചതി സാത്താൻ പ്രയോഗിക്കുന്നത് നിങ്ങൾ കരുതലോടെ തിരിച്ചറിയണം. എന്നോട് അവൻ പറഞ്ഞു: 'ലോകം മുഴുവൻ എന്റേത് ആണ്. എന്നെ കുമ്പിട്ട് ആരാധിച്ചാൽ ഇതൊക്കെ നിനക്ക് തരാം. അങ്ങനെ ഈ ലോകരാജ്യത്തിൽ ആമോദ ത്തോടെ മതിമറന്ന് ജീവിക്കുവാൻ ജനത്തെ പ്രോത്സാഹിപ്പിച്ചാൽ എല്ലാവരും നിന്റെ കൂടെ ഉണ്ടാകും. നിനക്ക് കഷ്ടപ്പാടും നീ മനസ്സിൽ ഉദ്ദേശിക്കുന്ന ക്രൂശുമരണം ഒക്കെ ഒഴിവാക്കാം'. സാത്താൻ പറഞ്ഞത് എന്താണെന്ന് നിങ്ങൾക്ക് മനസ്സിലായോ? ദൈവം നൽകിയിരുന്ന ഈ ലോകഅധികാരം സാത്താൻ തട്ടിയെടുത്ത കാര്യം നിങ്ങൾ ഓർക്കു ന്നുണ്ടല്ലോ. അങ്ങനെ ഈ ലോകം അവന്റെ കയ്യിൽ തന്നെയാണ്, ഞാൻ അതിനെ നിഷേധിച്ചില്ല. മുഴുവൻ ലോകവും ദുഷ്ടസാത്താന്റെ അധീനതയിൽ തന്നെയാണെന്ന് എന്റെ പ്രിയശിഷ്യൻ യോഹന്നാൻ എഴുതിയിട്ടുണ്ട്. (1 യോഹന്നാൻ 5 : 19) എന്നാൽ എന്റെ ലക്ഷ്യം ഈ ലോകത്തിന്റെ ഭരണം ഏറ്റെടുക്കുക അല്ല എന്ന കാര്യം ഒടുവിൽ

എന്നെ കൊലയ്ക്ക് കൊടുക്കുമ്പോൾ പീലാത്തോസിനോട് ഞാൻ പറഞ്ഞിട്ടുണ്ട്. അതേപറ്റി ഒക്കെ പിന്നെ പറയാം.

സാത്താൻ ഈ ലോകത്തിന്റെ ദൈവം തന്നെയാണ്.(2 കൊരി. 4: 4) ദൈവസന്നിധിയിൽ നല്ല ഒരു സ്ഥാനത്ത് പ്രവർത്തിക്കുവാൻ ദൈവം അവനെ അനുവദിച്ചിരുന്നതാണ്.പക്ഷേ അവൻ അഹങ്കാരം മൂത്ത് ദൈവത്തിന് ലഭിച്ചുകൊണ്ടിരുന്ന ആരാധന ലഭിക്കണമെന്ന ദുരാഗ്ര ഹത്തെ തുടർന്ന് സ്വർഗ്ഗത്തിൽ നിന്നും പുറന്തള്ളപ്പെട്ടതാണെന്ന് അറിയാമല്ലോ. അവനും അവന്റെ കൂട്ടാളികൾക്കും പകരമായി ദൈവ മക്കളായി ദൈവം സൃഷ്ടിച്ച മനുഷ്യരേ സ്വർഗ്ഗത്തിലെത്തി കാത്തിരിക്കാ നുള്ള തന്ത്രങ്ങളാണ് സാത്താനും കൂട്ടാളികളും ചേർന്ന് നിങ്ങളോട് ഉപയോഗിച്ചുകൊണ്ടിരിക്കുന്നത്. ഈ ലോകത്തിന്റെ വ്യവസ്ഥിതികളി ലൂടെ മനുഷ്യരായ നിങ്ങളോട് പ്രയോഗിച്ച കൊണ്ടിരിക്കുന്നത് ആ തന്ത്രം തന്നെയാണ് എന്ന് നിങ്ങൾ മനസ്സിലാക്കി കരുതലോടെ ജീവി ക്കുക. ഞാൻ പറയുന്നത് വിശ്വസിച്ച് അനുസരിച്ച് എന്നെ അനുഗമി ക്കുക ആണെങ്കിൽ നിങ്ങളെ രക്ഷിക്കാമെന്ന് ഞാൻ ഉറപ്പു തരുന്നു. 'നിന്റെ ദൈവമായ കർത്താവിനെ മാത്രമേ ആരാധിക്കാവൂ' എന്ന കാര്യം ഓർത്തുകൊണ്ട് ഞാൻ സാത്താനെ ശാസിച്ചു. അപ്പോൾ അവൻ ഓടി പ്പോയി. നിങ്ങളും അപ്രകാരം തന്നെ അവനെ ഓടിച്ചു വിടണം. അവനോട് എതിർത്തു നിൽക്കുക, എന്നാൽ അവൻ ഓടിപ്പോകും. നിങ്ങൾ ഒന്ന് പരീക്ഷിച്ചു നോക്കുക. (യാക്കോബ് 4:7).

ഞാൻ കുറച്ചു കാര്യങ്ങൾ കൂടി ഇതേപ്പറ്റി നിങ്ങളോട് പറയട്ടെ. ദൈവത്തെ മാത്രമേ ആരാധിക്കാവൂ (മത്തായി 4:10) എന്ന് പറഞ്ഞാൽ അവനെ മാത്രമേ അനുസരിക്കാവു എന്ന കാര്യം കൂടി നിങ്ങളോർക്കണം. അനുസരിച്ച് ഇല്ലെങ്കിലും ആരാധിച്ചാൽ മതി എന്ന ധാരണയിൽ നിങ്ങൾ നടത്തുന്ന ആരാധനകൾ ഒന്നും പിതാവാം ദൈവം സ്വീകരിക്കു ന്നില്ല എന്ന് ഓർക്കണം. നിങ്ങൾ പരസ്പരം സ്നേഹിക്കണമെന്ന കല്പന പാലിക്കാതെ നിങ്ങൾ ചെയ്യുന്ന എല്ലാ കാര്യങ്ങളും ഭക്തിയുടെ പുറം ചട്ട മാത്രമാണെന്ന് എന്റെ പിതാവ് തിരിച്ചറിയുന്നുണ്ട്. നിങ്ങൾ ആരാധി ക്കുന്നതിനുമുൻപ് അതിന് തക്കതായ യോഗ്യത ഉണ്ടോ എന്ന് നിങ്ങൾ തന്നെ പരിശോധിച്ചു നോക്കുക.പരസ്പരം വൈരാഗ്യം വെച്ചുകൊണ്ട് നടത്തുന്ന ഒരു ആരാധനയും എനിക്ക് സ്വീകാര്യമല്ല എന്ന് എന്തു കൊണ്ടാണ് നിങ്ങൾ തിരിച്ചറിയാത്തത്? അതിനായിട്ടാണ് നിങ്ങൾ പ്രാർത്ഥിക്കുന്നത് എങ്കിൽ അതൊന്നും സ്വർഗ്ഗ പിതാവ് സ്വീകരിക്കു ന്നില്ല. ദൈവഹിതം മാത്രം നടന്നു കാണണമെന്ന് ആഗ്രഹിക്കുന്ന

മനസ്സുകളിൽ നിന്ന് വരുന്ന ആരാധനയാണ് ദൈവം സ്വീകരിക്കുന്നത്. സ്വന്തം ഇഷ്ടം നിറവേറ്റി തരണമെന്ന് പ്രാർത്ഥിക്കുന്നവർക്ക് ദൈവഹിതം നടപ്പാക്കുവാൻ താല്പര്യമില്ലാത്തവർ ആണെന്ന് എന്റെ പിതാവ് തിരിച്ചറിയുന്നു. നിങ്ങളുടെ ഇഷ്ടം നടന്നു കിട്ടാൻ വേണ്ടി പറയുമ്പോൾ ദൈവം നിങ്ങൾക്ക് വേണ്ടി ചെയ്യുന്ന കാര്യങ്ങളിൽ വിശ്വാസവും താൽപര്യവും നിങ്ങൾക്ക് ഇല്ല എന്നാണ് ദൈവമുമ്പാകെ അറിയിക്കുന്നത്. ദയവായി അങ്ങനെയുള്ള ആരാധന നിങ്ങൾ അവസാനിപ്പിക്കുക. ചോദിക്കുന്നത് എല്ലാം തരാം എന്ന് പറയുന്ന ഈ ലോകത്തിലെ ദൈവമാണ് നിങ്ങൾക്ക് കാര്യങ്ങൾ നടത്തി തരുന്നത്. എന്നോടും സാത്താൻ പറഞ്ഞത് നിങ്ങൾ ഓർക്കുന്നുണ്ടല്ലോ. മരിക്കേണ്ടി വന്നാലും ദൈവഹിതം നടപ്പാക്കണമെന്ന ഉറച്ച തീരുമാനത്തോടെയാണ് ഞാൻ ഈ ലോകത്തിൽ നിങ്ങൾക്ക് ജീവിതമാർഗ്ഗവും ലക്ഷ്യവും കാട്ടിത്തരുന്നത്. അത് നിങ്ങൾ വിശ്വസിച്ച് എന്റെ അടുക്കൽ വന്നാൽ ഞാൻ നിങ്ങളെ സഹായിക്കാം.

എന്ന് സ്വന്തം യേശു 29/9/2020

# 4. എന്റെ അത്ഭുതങ്ങൾ ഒക്കെ നിങ്ങൾക്കുള്ള അടയാളങ്ങളാണ്

മരുഭൂമിയിൽ ഞാൻ ചെലവഴിച്ച നല്ല 40 ദിവസങ്ങളിൽ സ്വർഗ്ഗ പിതാവുമായി ഈ ഭൂമിയിൽ ഞാൻ നിർവഹിക്കേണ്ട രക്ഷാപദ്ധതി ചർച്ച ചെയ്യുവാൻ കഴിഞ്ഞു.അതിനിടയിൽ ലഭിക്കുവാൻ ഉണ്ടായ അനുഭവം ഒരു വിധത്തിൽ എന്റെ കാഴ്ചപ്പാട് സ്ഥിരപ്പെടുത്താൻ ഇടയാക്കി. അവ സാത്താൻ കാണിച്ചുതന്ന നിർദ്ദേശങ്ങൾ വഴി അപ്പം നൽകിയും അത്ഭുത ങ്ങൾ കാണിച്ചു ജനത്തെ തന്നിലേക്ക് ആകർഷിക്കാൻ കഴിഞ്ഞേക്കും. പക്ഷേ ആ വഴികളിൽ കൂടി ജനത്തെ പ്രോത്സാഹിപ്പിച്ചാൽ അവർ ഈ ലോകരാജ്യത്തിൽ മാത്രം കുറേക്കാലം കറങ്ങി ഇവിടെത്തന്നെ മണ്ണോട് മണ്ണ് ചേർന്ന് ജീവിതകാലം പാഴായി പൂർത്തിയാക്കേണ്ട ഗതികേട് വരും. എന്റെ സ്വരൂപം വഹിക്കുന്ന മനുഷ്യർ കേവലം മൃഗങ്ങളെപ്പോലെ ചത്തു മണ്ണടിയാൻ ഞാൻ ഒരിക്കലും ആഗ്രഹിക്കുന്നില്ല എല്ലാ മനുഷ്യരെയും സത്യജീവ വഴി കാണിച്ചുകൊടുത്തു നഷ്ടപ്പെട്ട പറുദീസയിലേക്ക് എന്റെ പിതാവിന്റെ സർഗ്ഗസന്നിധിയിലേക്ക് കൂട്ടിക്കൊണ്ടുപോകാൻ ആണ് ഞാൻ പദ്ധതി ഇട്ടത്. സാത്താൻ പറഞ്ഞ മൂന്ന് മാർഗങ്ങളും നാശത്തി ലേക്ക് പോകുന്ന വഴികൾ ആയിരുന്നു.

പക്ഷേ ഈ കാര്യം മനുഷ്യരായ നിങ്ങളെ ബോധ്യപ്പെടുത്തുന്ന മാർഗങ്ങളാണ് ഞാനാലോചിച്ചത്. ജീവിച്ചു തന്നെ കാണിച്ചാൽ എങ്കിലും അത് കണ്ടറിഞ്ഞ് എന്നെ വിശ്വസിച്ചു വന്നവരെ എന്റെ കൂടെ കൈ പിടിച്ചു കൊണ്ടു പോകാം എന്ന പദ്ധതിയാണ് ഒടുവിൽ ഞാൻ സ്വീക രിച്ചത്. മരണംവരെയും സ്വർഗ്ഗ പിതാവിനെ മാത്രം അനുസരിച്ച് പ്രവർത്തി ക്കുന്ന ഒരു ജീവിതശൈലി സ്വീകരിക്കുവാനും തിരസ്കരിക്കാനുള്ള പൂർണസ്വാതന്ത്ര്യം നിങ്ങൾക്ക് നൽകി. കുറച്ചു പേർ എന്നെ തിരിച്ച റിഞ്ഞ് എന്നെ അനുഗമിക്കുന്നുണ്ട്. എന്നാൽ ഭൂരിഭാഗം ജനങ്ങളും അടയാള ങ്ങളായി അത്ഭുതങ്ങൾ കാണിക്കുവാൻ എന്നോട് ആവശ്യപ്പെട്ടു. അവിശ്വാസവും കോട്ടവും ഉള്ള തലമുറയാണ് അത്ഭുതങ്ങൾ കാണുവാൻ ആഗ്രഹിക്കുന്നത്.

യോനായുടെ അടയാളം അല്ലാതെ മറ്റൊരു അടയാളവും നിങ്ങൾക്ക് ആവശ്യമില്ല. യോനാ പ്രവാചകൻ മത്സ്യത്തിന്റെ വയറ്റിൽ മൂന്നു ദിവസം കഴിയേണ്ടിവന്നത് പോലെ ഞാനും മരിച്ച് അടക്കപ്പെട്ടു മൂന്നാം ദിവസം ഉയർത്തെഴുന്നേൽക്കും എന്നുള്ളത് നിങ്ങൾക്ക് അറിഞ്ഞുകൂടാ (മത്തായി 12 : 39 മുതൽ, 16 : 14 മർക്കോസ് 8 : 11 ലൂക്കോസ് 11 : 29) എന്റെ മനുഷ്യജീവിതകാലത്ത് ഞാൻ പല സന്ദർഭങ്ങളിൽ പലവിധ കാരുണ്യ പ്രവർത്തികളും അടയാളങ്ങളായി ചെയ്തു കാണിച്ചിട്ടുണ്ട്. അതിൽ ദേവാലയത്തിൽവെച്ച് ഭവനങ്ങളിൽവെച്ച്, വഴിയിൽവച്ചു, വെള്ളത്തിൽ വച്ചു, മരുഭൂമിയിൽവെച്ചു, ശവക്കോട്ടയിൽ വച്ച് അങ്ങനെ പല പ്രവർത്തികളും വിവിധ സ്ഥലങ്ങളിൽ കഷ്ടപ്പെടുന്നവരോടുള്ള അനുകമ്പ കാണിക്കാനായി നടത്തിയിട്ടുണ്ട്. നിങ്ങൾക്ക് അവ അത്ഭുതങ്ങൾ ആയി തോന്നാം. എന്നാൽ ഞാൻ ചെയ്ത ഈ പ്രവർത്തികളും ഒരുപക്ഷേ അവയെക്കാൾ വലിയ കാര്യങ്ങൾ, എന്നെപ്പോലെ ദൈവമക്കളായി വളരുന്ന എന്റെ ഉത്തമശിഷ്യന്മാർ ആയവർക്കും ചെയ്യാവുന്ന സാധാരണ കാര്യങ്ങളാണ്. എന്റെ പ്രിയ ശിഷ്യരായ പത്രോസും പൗലോസും ഒക്കെ ഞാൻ ചെയ്തതുപോലെ അത്ഭുതങ്ങൾ പ്രവർത്തിച്ചിട്ടുള്ളത് നിങ്ങൾക്കറിയാമല്ലോ.ഒരുപക്ഷേ ഞാൻ പ്രവർത്തിച്ചതിന്നേക്കാൾ വിശാലമായ വിധത്തിൽ ദൂരദേശങ്ങളിൽ ചെന്നെത്തി എന്റെ സ്വർഗ്ഗപിതാവിന്റെ സ്നേഹ സന്ദേശം പ്രചരിപ്പിക്കുവാൻ അവർക്ക് കഴിഞ്ഞതിൽ ഞാൻ വളരെയേറെ സന്തോഷിക്കുകയും അഭിമാനിക്കുകയും ചെയ്യുന്നു. എന്റെ മാർഗ്ഗത്തിലൂടെ നിങ്ങളും വളർന്നുവരുമ്പോൾ അപ്രകാരം ചെയ്യാൻ നിങ്ങൾക്കും കഴിയുമെന്ന് വിശ്വസിക്കുക.

എന്റെ ഭൂലോകജീവിതവേളയിൽ ഞാൻ ചെയ്ത അത്ഭുതങ്ങളുടെ എണ്ണം എടുക്കാൻ പോലും സാധ്യമല്ലാത്തവിധം അത്രയേറെയാണ്. അതെല്ലാം എണ്ണുവാൻ ശ്രമിച്ചാൽ ഈ ലോകം നിറയെ അത്തരം പുസ്തകങ്ങൾ കൊണ്ട് നിറയുമെന്നാണ് എന്റെ പ്രിയ ശിഷ്യൻ യോഹന്നാൻ എഴുതിവച്ചിരിക്കുന്നത്. (യോഹന്നാൻ 21 : 25) ശിഷ്യന്മാർ എല്ലാവരും കൂടി എഴുതിവച്ച സുവിശേഷ ഭാഗങ്ങൾ നിങ്ങൾ പരിശോധിച്ചാൽ ചുരുങ്ങിയത് മുപ്പത് സന്ദർഭങ്ങളിൽ ഞാൻ അത്ഭുതങ്ങൾ നടത്തിയ അനുഭവങ്ങൾ ഞാൻ തന്നെ ഓർത്ത് എടുത്ത് നിങ്ങളുടെ ശ്രദ്ധയിൽ കൊണ്ടു വരാം.

1) ഞാൻ നടത്തിയ ഒന്നാമത്തെ അത്ഭുതം കാനാവിലെ കല്യാണ വീട്ടിൽ വച്ചായിരുന്നു (യോഹന്നാൻ 2 : 1 11) ഇതെപ്പറ്റി ഞാൻ പിന്നീട് നിങ്ങളോട് പറയാം എന്ന് കരുതുന്നു.

2) ഒരു രാജ്യസേവകന്റെ മകനെ സൗഖ്യമാക്കി. (യോഹന്നാൻ 4 : 46 14)

3) അശുദ്ധാത്മാവ്നെ പുറത്താക്കി രോഗിക്ക് സ്വസ്ഥത നല്കി. (മർക്കോസ് 1 :23 മുതൽ 26 വരെ. ലൂക്കോ. 11 മുതൽ 36 വരെ)

4) പത്രോസിന്റെ അമ്മാവിയമ്മയെ സുഖപ്പെടുത്തി (മത്തായി 8: 14, 15, മർക്കോസ് 1 :30,31. ലൂക്കോസ് 4: 38,39)

5) അനേകം രോഗികളെ സൗഖ്യമാക്കി (മത്തായി 8: 1, മർക്കോസ് 1 : 40 മുതൽ, ലൂക്കോസ് 5:12 )

6) വലിയ മീൻ പിടുത്തം. ലൂക്കോസ്.5: 1 മുതൽ 11 വരെ.

7) ശതാധിപന്റെ ബാല്യകാരനെ സൗഖ്യമാക്കി (മത്തായി 8: 5 മുതൽ 13 വരെ, ലൂക്കോസ് 7:2 മുതൽ 10വരെ)

8) നാലുപേർ ചുമന്നു കൊണ്ടു വന്ന പക്ഷവാതക്കാരനെ സൗഖ്യമാക്കി (മത്തായി 9രണ്ടുമുതൽ എട്ടുവരെ, മർക്കോസ് 2:3 മുതൽ 12 വരെ, ലൂക്കോസ് 5:18 മുതൽ 26 വരെ)

9) വരണ്ട കൈയുള്ള മനുഷ്യനെ സൗഖ്യമാക്കി (മത്തായി 12: 9 മുതൽ, മർക്കോസ് 3 ഒന്നു മുതൽ, ലൂക്കോസ് 6: 6 മുതൽ.)

10) വിധവയുടെ മകനെ ഉയർപ്പിച്ചു.(ലൂക്കോസ് 7: 11 മുതൽ

11) കൊടുങ്കാറ്റിനെ ശാസിച്ച് ശമിപ്പിച്ചു (മത്തായി 8:23മുതൽ, മർക്കോസ്4: 35 മുതൽ,ലൂക്കോസ് 8:22 മുതൽ)

12) ലെഗ്യോൻ ബാധിച്ച വ്യക്തിയെ സുഖപ്പെടുത്തി.(മർക്കോസ് 8: 28, മർക്കോസ് 5:1 മുതൽ, ലൂക്കോസ് 8: 26 മുതൽ.

13) രക്തസ്രവകാരി സ്ത്രീയെ സുഖപ്പെടുത്തി.(മത്തായി9:20മുതൽ, മർക്കോസ് 5:25 മുതൽ, ലൂക്കോസ് 8:42 മുതൽ

14) യായിറോസിന്റെ മകളെ ഉയർപ്പിച്ചു (മത്തായി 9:18 മുതൽ, മർക്കോസ് 5:21 മുതൽ, 35 മുതൽ 43 വരെ, ലൂക്കോസ്8: 40 മുതൽ, 49 മുതൽ)

15) ഊമനായ ഭൂതത്തിനെ സൗഖ്യമാക്കി.( മത്തായി 9:32 മുതൽ, മത്തായി 17:14 മുതൽ, മർക്കോസ് 9:14 മുതൽ, ലൂക്കോസ് 9: 37 മുതൽ

16) അയ്യായിരം പേരെ പോഷിപ്പിക്കുന്നു (മത്തായി 14:13 മുതൽ, മർക്കോസ് 13: 21, ലൂക്ക9:1 0മുതൽ, യോഹന്നാൻ 6: 13 മുതൽ)

17) നാലായിരം പേരെ സംതൃപ്തരാക്കുന്നു. (മത്തായി 15:32, മർക്കോസ് 8: ഒന്നുമുതൽ)

18) കനാന്യ സ്ത്രീയുടെ മകളെ സൗഖ്യമാക്കുന്നു. ( മത്തായി 15: 21 മുതൽ, മർക്കോസ് 7: 24 മുതൽ)

19) നിരവധി രോഗികളെ സൗഖ്യമാക്കുന്നു
(മത്തായി 15:29 മുതൽ, മർക്കോസ് 7: 3 മുതൽ,)

20) മത്സ്യത്തിന്റെ വായിൽനിന്ന് നാണയം (മത്തായി 17:27.)

21) അത്തി വൃക്ഷം ഉണങ്ങിപ്പോകുന്നു.( മത്തായി 21: 20)

22) യേശു കടലിലെ വെള്ളത്തിന് മീതെ നടന്നു.(മാർക്കോസ് 6:45)

23) ഗന്നസരത്തിലെ പല രോഗികളെയും സൗഖ്യമാക്കുന്നു. (മാർക്കോസ് 6:53)

24) ഡക്കപൊലി ദേശത്തെ പലതരം രോഗികളെ സൗഖ്യമാക്കുന്നു. (7: 31)

25) ബെത്സെയ്ദയിലെ കുരുടനെ സൗഖ്യമാക്കുന്നു
(മർക്കോസ് 8:22, യോഹന്നാൻ 9 ഒന്നുമുതൽ.

26) മറുരൂപപ്പെടുന്ന സ്വർഗ്ഗീയ ദർശനം .
( മർക്കോസ് 9: 2, മത്തായി 17: 1 ലൂക്കോസ് 9: 28 മുതൽ 36 വരെ)

27) ബർത്തിമായി എന്ന കുരുടനെ സൗഖ്യമാക്കുന്നു.
(മർക്കോസ് 10:46 മുതൽ,മത്തായി 20:29 മുതൽ, ലൂക്കോ 18:35 മുതൽ.

28) 10 കുഷ്ഠരോഗികളെ സൗഖ്യമാക്കുന്നു.(ലൂക്ക.17:11മുതൽ.)

29) പത്രോസ് തള്ളിപ്പറയും എന്ന മുന്നറിയിപ്പ് നൽകുന്നു, കോഴി കൂകുന്നു.( ലൂക്കോസ് 22: 11 മുതൽ, യോഹന്നാൻ 13: 36 മുതൽ.

30) മരിച്ച ലാസറിനെ ഉയിർപ്പിക്കുന്നു. (യോഹന്നാൻ 11:1 മുതൽ)

ഞാൻ ചെയ്തു കാണിച്ചതും എന്റെ പ്രിയ ശിഷ്യർ എഴുതി വച്ചതും ആയ അത്ഭുതങ്ങളുടെ വിവരണം കണ്ടപ്പോൾ നിങ്ങൾ അത്ഭുതപ്പെട്ടു കാണുമല്ലോ.എന്നാൽ എന്താണ് ഞാൻ ചെയ്ത അത്ഭുതങ്ങളുടെ അണിയറ രഹസ്യം എന്ന് നിങ്ങൾ അറിയുമ്പോൾ ഒരു പക്ഷേ വീണ്ടും നിങ്ങൾ അത്ഭുതപ്പെടും! ഞാൻ ഒന്നു പറയാൻ ശ്രമിക്കട്ടെ:

(1) ഞാൻ ചെയ്തു എന്ന് നിങ്ങൾ പറയുന്ന അത്ഭുതപ്രവർത്തികൾ എല്ലാം എന്റെ മനുഷ്യരോടുള്ള അനുകമ്പയിൽ നിന്നും സ്നേഹത്തിൽ നിന്നും സ്വാഭാവികമായി ഉണ്ടാകുന്ന പ്രതികരണങ്ങളാണ്. ചിലപ്പോൾ ഞാൻ പ്രതികരിക്കുന്ന വിധം തെറ്റാണെന്ന് നിങ്ങൾക്ക് തോന്നാം. എന്റെ പ്രിയ സ്നേഹിതനായ ലാസർ മരിക്കാൻ പോകുന്നു എന്ന് ഞാൻ അറിഞ്ഞിട്ടും സൗഖ്യം നൽകാതെ മരിക്കുവാൻ വിട്ടുകൊടുക്കുകയായിരുന്നു. അന്ന് എന്റെ ശിഷ്യന്മാർ പോലും എന്നെ കുറ്റപ്പെടുത്തി കാണും.

പക്ഷേ ഒടുവിൽ അവർക്ക് മനസ്സിലായി ഞാൻ ചെയ്തത് ശരിയായിരുന്നു എന്ന്. ലാസറിനെ ഉയർപ്പിക്കണം എങ്കിൽ ലാസർ മരിക്കണം ആയിരുന്നു എന്ന് എനിക്കറിയാം. ദൈവമഹത്വം ആയിരുന്നു എന്റെ പരമലക്ഷ്യം. ആയതിനാൽ പല സന്ദർഭങ്ങളിലും നിങ്ങൾ പ്രതീക്ഷിക്കുന്ന വിധം പ്രവർത്തിക്കുവാൻ എനിക്ക് കഴിയാറില്ല. എന്റെ പ്രിയ ശിഷ്യനായ പൗലോസ് പലവട്ടം അവന്റെ സൗഖ്യത്തിന് വേണ്ടി എന്നോട് ആവശ്യപ്പെട്ടു. പക്ഷേ 'എന്റെ കൃപ നിനക്ക് മതി' എന്ന് പറഞ്ഞു ഞാൻ അവനെ ആശ്വസിപ്പിച്ചു. അതുകൊണ്ട് അവന്റെ വിശ്വാസവും സമർപ്പണവും ഏറെ വർദ്ധിച്ചു. അതുപോലെ തന്നെ എന്നെ ആത്മാർത്ഥമായി സ്നേഹിക്കുന്നവർക്ക് ഞാൻ അവരുടെ പ്രതീക്ഷക്ക് വിപരീതമായ പ്രവർത്തിക്കുന്നത് അവരുടെ നന്മയ്ക്കു വേണ്ടി, എന്റെ സ്വർഗ്ഗപിതാവിന്റെ നാമമഹത്വപെടുവാൻ  ആയിട്ടാണ് എന്ന് നിങ്ങൾ മനസ്സിലാക്കിയാൽ തന്നെ അത് എനിക്ക് ഒരു അത്ഭുതം ആയിത്തീരും.!

2) അത്ഭുതങ്ങൾ, അവിശ്വാസികൾ ദൈവ നടത്തിപ്പിൽ ഉള്ള  വിശ്വാസത്തിലേക്ക് കടന്ന് വരുവാനുള്ള മുഖാന്തരങ്ങളാണ്.വിശ്വാസത്തിൽ വന്നു കഴിഞ്ഞാൽ പിന്നെ അത്ഭുതങ്ങൾ എല്ലാം സാധാരണ സംഭവങ്ങളാണ്. അതുകൊണ്ട് എന്നെ അടുത്തറിഞ്ഞവർക്കാർക്കും അത്ഭുതങ്ങൾക്ക് വേണ്ടിയുള്ള പ്രതീക്ഷ തന്നെ ഉണ്ടാകാൻ പാടില്ല. നിങ്ങൾ അത്ഭുതങ്ങൾ അന്വേഷിക്കുന്ന മനസ്സുള്ളവരാണ് എങ്കിൽ സൂക്ഷിക്കുക. സത്യവിശ്വാസത്തിൽ നിന്നും 'ഈലോകദൈവമായ സാത്താന്റെ' അടിമത്തത്തിലേക്ക് ആകർഷിക്കപ്പെട്ടുകൊണ്ടിരിക്കുകയാണ്. സാത്താൻ എന്റെ നേരെ കാണിച്ച പ്രലോഭനങ്ങളാണ് അവയെന്ന് തിരിച്ചറിഞ്ഞു അത്ഭുത രോഗശാന്തിപ്രകടനം നടത്തുന്ന കൂട്ടങ്ങളിൽ നിന്നും എത്രയും വേഗം ഒഴിഞ്ഞു നിൽക്കുക. സത്യദൈവം ആവശ്യമുള്ളതെല്ലാം തക്കസമയത്ത് നിങ്ങൾക്ക് നൽകുന്നുണ്ടെന്ന് വിശ്വസിച്ചു ആ സ്വർഗ്ഗപിതാവിൽ മാത്രം ശരണപ്പെട്ടു ആരാധിച്ചു  ജീവിക്കുക.നിങ്ങൾക്കറിയാമോ എന്റെ അടുക്കൽ വന്നിരുന്ന രോഗികളെല്ലാം ഞാൻ തന്നെ ദൈവപുത്രനാണെന്ന് വിശ്വാസത്തിൽ വന്നവരാണ്. അവരുടെ വിശ്വാസം പരിശോധിച്ചിട്ട് ആണ്  ദൈവാത്മാവിൻ ശക്തിയാൽ സൗഖ്യം നൽകിയത്. യഹൂദന്മാർ എന്നെ കുറ്റപ്പെടുത്തി, ഞാൻ സാത്താന്റെ ശക്തി കൊണ്ടാണ് സൗഖ്യം നൽകുന്നത് എന്ന്. അതായത് സാത്താനും മനുഷ്യനെ വഴിതെറ്റിക്കാനുള്ള കഴിവ് ദൈവം നൽകിയിട്ടുണ്ട്. വെളിച്ചദൂതന്റെ വേഷത്തിൽ എന്റെ പേര് പറഞ്ഞു നിങ്ങളെ വഴിതെറ്റിക്കുന്ന കള്ളപ്രവാചകൻമാരെ നിങ്ങൾ തീർച്ചയായും തിരിച്ചറിഞ്ഞ് ഒഴിവാക്കണം .

(3) മനുഷ്യന്റെ വിശ്വാസം അളന്നു നോക്കി സഹകരിച്ച് പ്രവർത്തിക്കാൻ കഴിയുന്ന സാഹചര്യത്തിൽ മാത്രമേ ഞാൻ അത്ഭുതങ്ങൾ പ്രവർത്തിക്കുകയുള്ളൂ. ചില സന്ദർഭങ്ങളിൽ അവിശ്വാസം നിമിത്തം അൽഭുതങ്ങളും വീര്യപ്രവർത്തികളും ചെയ്യാൻ എനിക്ക് പോലും കഴിഞ്ഞിട്ടില്ല എന്ന് അറിയുമ്പോൾ നിങ്ങൾ അത്ഭുതപ്പെട്ടേക്കാം.(മാർക്കോസ് 6: 5, 23; 7 :32; 8 :23,മത്തായി 13:58) നിങ്ങൾ പ്രത്യേകം ശ്രദ്ധിക്കുക. എല്ലാ ദൈവിക പ്രവർത്തികളും മനുഷ്യരിൽ പ്രാവർത്തികമാകുന്നത് മനുഷ്യരുടെ വിശ്വാസത്തോടെയുള്ള കൂട്ട്പ്രവർത്തി മൂലമാണ് (Synergia). ഈ കാര്യം പ്രത്യേകം നിങ്ങൾ ഓർക്കണം. ദൈവമായ എന്റെ പിതാവും പരിശുദ്ധാത്മാവും ആയി ചേർന്ന് പ്രവർത്തിക്കാൻ തക്ക ഉറച്ച വിശ്വാസവും ജീവിതവിശുദ്ധിയും സമ്പാദിച്ചശേഷം പ്രത്യാശയോടെ കാത്തിരിക്കുന്ന വ്യക്തികൾക്ക് മാത്രമേ ഈ സഹകരണ പ്രവർത്തനം വഴി പ്രയോജനം സിദ്ധിക്കുകയുള്ളൂ. എല്ലാം ദൈവം ചെയ്തു കൊള്ളും എന്ന് പറഞ്ഞിരുന്നാൽ നിങ്ങളുടെ അവസരം നഷ്ടപ്പെടുകയാണെന്ന് ഓർത്ത് ഏറ്റവും വിശുദ്ധിയിലും വിശ്വാസത്തിലും വിനയത്തിലും ദൈവത്തിന്റെ ഇടപെടലിനായി കാത്തിരിക്കുക.

(4) യഥാർത്ഥ അത്ഭുതം പ്രപഞ്ചം മുഴുവൻ നിറഞ്ഞുനിൽക്കുന്ന സൃഷ്ടിവൈഭവത്തെയും അതിശയകരമായ യാഥാർത്ഥ്യങ്ങളെയും തിരിച്ചറിയുക എന്നതാണ്. മനുഷ്യ ശരീരത്തെ തന്നെ ശരിയായ വിധത്തിൽ ഒന്ന് വിലയിരുത്തി നോക്കുക. കോടാനുകോടി മനുഷ്യരുടെ മുഖച്ഛായ മാത്രം ഒന്ന് ശ്രദ്ധിച്ചു നോക്കുക. അവയെല്ലാം വ്യത്യസ്തങ്ങൾ അല്ലേ? പഞ്ചേന്ദ്രിയങ്ങൾ എല്ലാം ക്രമീകരിച്ചുകൊണ്ട് പരസ്പരം വ്യത്യസ്തമായി നമ്മെ സൃഷ്ടിച്ച വിധം എത്രയോ അത്ഭുതകരമാണ്! ഓരോരുത്തർക്കും വ്യത്യസ്തമായ ശബ്ദം, കൈരേഖ, കണ്ണിലെ കൃഷ്ണമണി, രക്തത്തിലെ ഡിഎൻഎ എന്നിങ്ങനെ വ്യത്യസ്തമായ വിധത്തിൽ സൃഷ്ടിക്ക് നൽകിയ ദൈവത്തിന്റെ വൈദഗ്ധ്യം അൽപമെങ്കിലും തിരിച്ചറിഞ്ഞാൽ ആ ദൈവത്തെ പൂർണമായി ആശ്രയിക്കാതെ മാറി പോകുവാൻ ആർക്കെങ്കിലും സാധിക്കുമോ? നാം ഭക്ഷിക്കുന്നത് ആമാശയത്തിൽ എത്തി പോഷകങ്ങൾ വലിച്ചെടുത്ത് ആന്തരിക അവയവങ്ങൾക്ക് ആവശ്യമായ അളവിൽ തരംതിരിച്ചു ശരീരത്തെ വളർത്തുന്ന സാങ്കേതികവിദ്യ ഇതുവരെ ആരും കണ്ടുപിടിച്ചിട്ടില്ല! മണ്ണിൽ കൃഷി ചെയ്യുന്ന ഓരോരു തരത്തിലുള്ള വിത്തുകൾ വളർന്ന് വലുതായി കായ്കനികൾ വിളയിക്കുന്ന വിദ്യ ആർക്കും അറിഞ്ഞുകൂടാ! പഴങ്ങളിൽ മധുരം നിറക്കുന്നതും പുഷ്പങ്ങൾക്ക് നിറവും മണവും നൽകുന്നതും അത്ഭുതങ്ങൾ അല്ലേ? സംസാരശേഷിയും

മനസ്സിലാക്കാനുള്ള കഴിവും മനുഷ്യനെ എങ്ങനെ ലഭിച്ചു എന്ന് നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? ഗോളങ്ങൾ കൃത്യമായി ഭ്രമണപഥത്തിലൂടെ ചലിക്കുന്നതും കാലാവസ്ഥ, ഋതുക്കൾ എന്നിവ പതിവായി വന്നു പോകുന്നതും കാണുന്നുണ്ടെങ്കിലും നാം എന്തേ അത്ഭുതപ്പെട് പോകാത്തത്? ആജീവനാന്തം പ്രവർത്തിക്കുന്ന മനുഷ്യ ഹൃദയവും ശ്വാസകോശവും അത്ഭുതങ്ങൾ അല്ലേ? ആന്തരികമായ അവയവങ്ങൾ ഒക്കെ ശരീരത്തിൽ കൃത്യതയോടെ പ്രവർത്തിക്കുന്ന വിധം ഒന്ന് ഓർത്തു നോക്കൂ. തലച്ചോറിൽ നിന്നും നിർദേശങ്ങൾ അനുസരിച്ച് പ്രവർത്തിക്കുന്ന മനോഹരമായ ശരീര പ്രവർത്തനങ്ങൾ എന്ത് മാത്രമാണ് ? പറഞ്ഞാൽ തീരാത്ത, ചിന്ത മരവിപ്പിക്കുന്ന എത്രയെത്ര കാര്യങ്ങൾ ഇനിയും മനുഷ്യൻ കണ്ടെത്താനുണ്ട് ! ഹ നഗ്നനേത്രങ്ങൾ കൊണ്ട് കാണുന്ന വസ്തുക്കളെ കുറെയൊക്കെ മനുഷ്യനെ മനസ്സിലാക്കാൻ കഴിയുമായിരിക്കും. എന്നാൽ കാണാൻ കഴിയാത്ത അദൃശ്യമായ വലിയ ഒരു സൂക്ഷ്മ ജീവികളുടെ ലോകം ഇപ്പോഴും മനുഷ്യർക്ക് മറഞ്ഞിരിക്കുന്നു എന്ന യാഥാർത്ഥ്യം നമ്മൾ തിരിച്ചറിയണം! ഇതൊക്കെ ഒന്ന് ആഴത്തിൽ ചിന്തിച്ചാൽ ദൈവത്തിന്റെ സൃഷ്ടി മഹത്വം നമുക്ക് മനസ്സിലാകും. അതൊക്കെയല്ലേ നാം കണ്ടത്ഭുതപ്പെടേണ്ടത്? ഈ പ്രപഞ്ചം മുഴുവൻ നിറഞ്ഞുനിൽക്കുന്ന പ്രതിഭാസങ്ങളെ അന്വേഷിക്കുവാനും കണ്ടെത്തുവാനും അപഗ്രഥിക്കാനും മനുഷ്യൻ പരിശ്രമിക്കുന്നുണ്ട് എങ്കിലും ഒരു ചെറിയ അംശം പോലും കൃത്യമായി മനസ്സിലാക്കുവാൻ കഴിഞ്ഞില്ലല്ലോ? ഓരോകണ്ടുപിടിത്തവും മനുഷ്യന്റെ നേട്ടമായി ശാസ്ത്രലോകം വിലയിരുത്തുന്നുണ്ട്.എന്നാൽ ആ കഴിവ് മനുഷ്യന് നൽകിയതാണെന്നും ഇനിയും കൂടുതൽ കണ്ടുപിടിക്കാനും, ഇത്ര കാലം വരെയും കണ്ടുപിടിക്കുവാൻ കഴിയാതെ പോയത് മനുഷ്യന്റെ ബലഹീനതയാണെന്ന് തിരിച്ചറിഞ്ഞ് സ്രഷ്ടാവിനെ വിനീതമായി വണങ്ങി, ആരാധിച്ചു, അനുസരിച്ച് ജീവിക്കുകയും അല്ലേ മനുഷ്യന് കരണീയമായിട്ടുള്ളത്? ഭൗതികമായ സുഖജീവിതത്തിന് ആയി മനുഷ്യബുദ്ധിയിൽ ഉദിച്ചുയരുന്ന ആശയങ്ങളും പ്രത്യയശാസ്ത്രങ്ങളും പലപ്പോഴും സ്രഷ്ടാവായ സത്യദൈവത്തെ നിഷേധിക്കുന്ന വെല്ലുവിളിയായി വഴിമാറി പോകുന്നത് ആധുനികലോകത്തിൽ മാന്യമായ പ്രവണതയായി അംഗീകരിക്കപ്പെടുന്നത് കാണുന്നുണ്ടല്ലോ. അതിന്റെ ദോഷം എത്രയാണെന്ന് ദൈവവിശ്വാസികൾ അറിയണം. നോഹയുടെ കാലത്തെ പ്രളയം വന്ന് ഏറ്റവും ഉയർന്ന മലകളും മരങ്ങളും ഒക്കെ വെള്ളത്തിൽ മുങ്ങി പോയപ്പോൾ നശിപ്പിക്കുവാൻ ആയി ദൈവം ഇടവരുത്തി. എന്നാൽ പ്രളയ ശേഷം പിന്നീട് വളർന്നു വരുന്ന തലമുറ ദൈവനിഷേധികൾ ആയി ദൈവത്തെ വെല്ലുവിളിച്ച് മത്സരിച്ചു വലിയ

ഒരു ഗോപുരം പണിതുയർത്തിയ കാര്യം നിങ്ങൾക്ക് അറിയാമല്ലോ. ഒടുവിൽ അഹങ്കാരികളെ ചിതറിക്കുന്നതിനായി ഭാഷ കലക്കി കളഞ്ഞു എന്നാണ് തിരുവെഴുത്തിൽ വായിക്കുന്നത്. ദൈവത്തോടുള്ള മത്സരത്തിന് എതിരായിട്ടുള്ള ദൈവത്തിന്റെ ഇടപെടലായിരുന്നു അത്. ഇന്നത്തെ *കൊറോണ* സാഹചര്യത്തിലും അപ്രകാരമുള്ള ദൈവത്തിന്റെ ഇടപെടലായി കരുതി ദൈവത്തിലേക്ക് മടങ്ങുവാൻ ഉള്ള ഒരു ആഹ്വാനമായി നിങ്ങൾക്ക് കാണുവാൻ കഴിയണം. പ്രപഞ്ച സൃഷ്ടാവിന്റെ താൽപര്യങ്ങൾക്ക് വിരുദ്ധമായി പ്രകൃതിയെ ചൂഷണം ചെയ്യുന്ന മനുഷ്യരുടെ സ്വാർത്ഥതയ്ക്ക് മുന്നറിയിപ്പായി കാലാകാലങ്ങളിൽ സംഭവിക്കുന്ന യുദ്ധം ഉൾപ്പെടെയുള്ള എല്ലാ പ്രകൃതിദുരന്തങ്ങൾ മനസ്സിലാക്കി കൂടുതൽ ദൈവാശ്രയത്തോടെ ജീവിക്കുവാൻ ഇടയാകട്ടെ എന്നാണ് പ്രത്യേകം നിങ്ങളോട് എനിക്ക് പറയാനുള്ളത്.

എന്ന് സ്വന്തം യേശു ▌ 30/9/2020

❁❁❁❁❁❁❁❁❁❁❁

# 5. എന്നെ അന്വേഷിക്കുന്നവരെ ഞാൻ സ്നേഹത്തോടെ സ്വീകരിക്കുന്നു

### യോഹന്നാൻ 1: 29 മുതൽ 42 വരെ

മരുഭൂമിയിലെ പ്രലോഭനങ്ങൾക്ക് ശേഷം വീണ്ടും ഞാൻ നേരെ പോയത് യോഹന്നാൻ സ്നാനം നൽകിക്കൊണ്ടിരുന്ന യോർദാൻ കരയിലേക്കാണ്. അവിടെ എത്തുമ്പോൾ യോഹന്നാൻ പ്രസംഗിച്ചു കൊണ്ടിരിക്കുകയാണ്. ദേശത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും അനേകം പേർ അവിടെ തടിച്ചു കൂടിയിട്ടുണ്ട്. ലോകത്തിൽ നിന്നും തങ്ങളെ രാഷ്ട്രീയമായി മോചിപ്പിക്കാനുള്ള ശക്തനായ മശിഹായെ പ്രതീക്ഷിക്കുന്ന സഹോദരന്മാരിൽ ആവേശമുയർത്തി കൊണ്ടുള്ള പ്രസംഗം ഞാൻ ഉള്ളുകൊണ്ട് ഏറെ ആസ്വദിച്ചു. രണ്ടാം ദിവസവും ഞാൻ അവിടെ പോയി. കുറച്ചു സമയം കഴിഞ്ഞപ്പോൾ എന്നെ അത്ഭുതപ്പെടുത്തുന്ന വിധം യോഹന്നാൻ എന്നെ ചൂണ്ടി കാണിച്ചുകൊണ്ട് ജനത്തോട് പറയുകയാണ്:' ഇതാ ലോകത്തിന്റെ പാപത്തെ ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്'(യോഹന്നാൻ 1: 29 31) ഞാൻ യോഹന്നാനിൽ നിന്നും മാമോദിസ സ്വീകരിച്ചപ്പോൾ പരിശുദ്ധാത്മാവ് എന്റെ മേൽ വന്നു എന്നെ അഭിഷേകം ചെയ്തതും ഞാൻ ദൈവപുത്രനാണെന്ന് പിതാവ് സാക്ഷ്യപ്പെടുത്തിയത് എല്ലാം ഞാൻ നേരത്തെ നിങ്ങളോട് പറഞ്ഞതാണല്ലോ.

പിന്നീടുണ്ടായ കാര്യങ്ങൾ ആണ് ഞാൻ പറയാൻ പോകുന്നത്. ജോർദാൻ നദിക്കര ഉണ്ടായിരുന്ന ജനക്കൂട്ടത്തിൽ നിന്നും ഞാൻ നടന്നകലുമ്പോൾ രണ്ടുപേർ എന്റെ പിന്നാലെ വരുന്നതായി എനിക്ക് തോന്നി. ഞാൻ തിരിഞ്ഞു നോക്കി എന്താണ് നിങ്ങൾക്ക് വേണ്ടത് എന്ന് ചോദിച്ചു. കുറച്ചുനേരം അവർ സ്തംഭിച്ചു നിന്നു, പിന്നെ വളരെ ബഹുമാനത്തോടെ എന്നോട് ഇങ്ങനെ ചോദിച്ചു:'ഗുരുവേ അങ്ങ് എവിടെയാണ് താമസിക്കുന്നത്?' എന്താണ് നിങ്ങൾക്ക് വേണ്ടത് എന്ന എന്റെ ചോദ്യത്തിന് അവർ ഉത്തരം പറഞ്ഞില്ല. ഒരു പക്ഷേ എന്റെ ജീവിത ലക്ഷ്യത്തെപ്പറ്റി വ്യക്തമായ കാഴ്ചപ്പാട് അവർക്ക് ഉണ്ടായിട്ടില്ല എന്ന് ഞാൻ കരുതി. കാരണം എന്റെ വാസസ്ഥലം അന്വേഷിച്ചപ്പോൾ സ്വാഭാവികമായും

ഈ ലോകപ്രകാരമുള്ള സുഖസൗകര്യങ്ങൾ പ്രതീക്ഷിച്ചു വരുന്നവർ ആകാനും സാധ്യതയുണ്ടല്ലോ. അങ്ങനെ പിന്നീട് വന്ന ചിലരെ ഞാൻ തിരിച്ച് അയച്ചിട്ടുണ്ട്. അവർ പ്രതീക്ഷിക്കുന്ന മശിഹാ ഈ ലോക ചക്രവർത്തിയെ പോലെ സാമ്രാജ്യശക്തികളുടെ ആക്രമണങ്ങളെ തോൽപ്പിച്ച ശേഷം സുഖകരമായ ജീവിതം പ്രതീക്ഷിച്ചവരായിരുന്നു. നിങ്ങളോടും ഒന്ന് ചോദിക്കട്ടെ:എന്നെ അന്വേഷിക്കുന്നത് എന്തിനു വേണ്ടിയാണ് എന്ന് നിങ്ങൾക്ക് വ്യക്തമായ ധാരണയുണ്ടോ? ജീവിതത്തിൽ എന്താണ് നിങ്ങൾക്ക് ആവശ്യം എന്ന് തിരിച്ചറിയാതെ നട്ടം തിരിയുന്നവരാണ് നിങ്ങളിൽ പലരും എന്നെനിക്കറിയാം. ഒരപക്ഷേ ഈ ലോകത്തിൽ സുഖമായി ജീവിക്കാൻ ആവശ്യമായ താൽക്കാലിക കാര്യങ്ങൾ ലഭിച്ചാൽ മതിയെന്ന് പ്രതീക്ഷിച്ചുകൊണ്ടാണ് നിങ്ങളെന്നെ അന്വേഷിക്കുന്നത് എങ്കിൽ ഞാൻ നിങ്ങളോട് സഹതപിക്കുന്നു. ഏതായാലും അവരെ കൂടുതൽ ചോദിച്ച വിഷമിപ്പിക്കാതെ ഞാൻ അവരെ ക്ഷണിച്ചുകൊണ്ട് 'വന്നു കാണുക' എന്ന് മാത്രം പറഞ്ഞു. സുദീർഘമായ സംഭാഷണം കൊണ്ട് വലിയ പ്രയോജനവും ഉണ്ടാകില്ല എന്ന് എനിക്കറിയാമായിരുന്നു. അവർ എന്റെ പ്രഭാഷണം കേൾക്കാൻ വന്നവരും ആയിരുന്നില്ല. എന്നെ അടുത്ത് അറിയാൻ ആഗ്രഹിച്ചുകൊണ്ട് എന്റെ വാസസ്ഥല ചുറ്റുപാടുകളും അന്വേഷിച്ചു വന്നവരാണ്. ഞാനുമായി ഒരു സുഹൃത്ത് ബന്ധം സ്ഥാപിക്കുവാൻ അവർ ആഗ്രഹിച്ചിരുന്നതായി എനിക്ക് തോന്നി. അവർ പറയാതെ തന്നെ അവരുടെ മനസ്സിലെ ആഗ്രഹത്തെ ഞാൻ അറിഞ്ഞു. ഞാൻ യഥാർത്ഥ മശിഹാ ആണോ എന്നറിയാൻ ഉള്ള അവരുടെ ജിജ്ഞാസയെ തിരിച്ചറിയാൻ എനിക്ക് കഴിഞ്ഞിരുന്നു. അറിഞ്ഞു കഴിഞ്ഞാൽ അവർ മരണംവരെയും എന്നെ വിശ്വസിച്ച് എന്റെ സ്വർഗ്ഗനിർമാണത്തിൽ പങ്കുചേർന്ന് പ്രവർത്തിക്കുമെന്നും എനിക്ക് മനസ്സിലായി.

എനിക്ക് നിങ്ങളോടും ഒരു കാര്യം പറയാനുണ്ട്: നിങ്ങളിൽ പലരും എന്നെ അന്വേഷിക്കുന്നത് എന്തിനുവേണ്ടിയാണ്? എന്നെ തിരിച്ചറിഞ്ഞ് എന്നോടൊപ്പം സ്വർഗ്ഗരാജ്യനിർമ്മിതിക്കായി പ്രവർത്തിക്കാൻ ആണോ? ലോകരാജ്യനിർമാണത്തിൽ എന്നെ കൂടി പങ്കു ചേർക്കാനാണ് നിങ്ങൾ ആഗ്രഹിക്കുന്നത്. പക്ഷേ എന്റെ പിതാവിന്റെ ഹിതം അതല്ല. നിങ്ങളെ ഈ ലോക വ്യവസ്ഥിതിയുടെ പരിമിതിയും ദോഷവും പറഞ്ഞ് മനസ്സിലാക്കി ഈ ലോക പ്രഭുവായ ദുഷ്ടസാത്താന്റെ പിടിയിൽ നിന്നും നിത്യമായ സ്വാതന്ത്ര്യം നൽകി എന്റെ പിതാവിന്റെ അടുക്കലേക്ക് കൊണ്ടു പോകാനാണ് ഞാൻ ഈ ലോകത്തിൽ നിങ്ങളിൽ

ഒരുവനെപ്പോലെ മനുഷ്യനായി പിറന്നത്. ഈ കാര്യം വ്യക്തമായി തിരിച്ചറിയാൻ നിങ്ങളുടെ എല്ലാം കണ്ണുകൾ തുറക്കാൻ ഞാൻ നിങ്ങളെ സഹായിക്കാം. വിശ്വാസത്തോടെ മനസ്സ് ഒരുക്കത്തോടെ ആ ലക്ഷ്യ പ്രാപ്തിക്കായി നിങ്ങൾ എന്നെ അന്വേഷിച്ചു വരണം.

എന്നെ അന്വേഷിച്ചു വന്ന അന്ത്രയോസ് ഒരു നല്ല മനുഷ്യനായിരുന്നു. പഠനമൊന്നും കാര്യമായ ലഭിക്കുവാൻ കിട്ടാത്ത ഒരു ചെറുഗ്രാമകാരനായിരുന്നു. അവൻ ഒരു മതഭ്രാന്തൻ അല്ലായിരുന്നു. മതത്തിന്റെയും യഹൂദ സമുദായ പ്രവർത്തനങ്ങളുടെയും പിന്നാലെ അന്ധമായ പോകുന്നവൻ ആയിരുന്നെങ്കിൽ അവൻ യോഹന്നാൻ സ്നാപകന്റെ ശ്രോതാക്കളുടെ കൂട്ടത്തിൽ എത്തുമായിരുന്നില്ല. നേതാക്കന്മാർക്ക് തിരുവെഴുത്തുകൾ അറിയാമായിരുന്നെങ്കിലും അവയിൽ നിറഞ്ഞുനിന്നിരുന്ന മശിഹാ ആകുന്ന എന്നെ കണ്ടെത്തുവാൻ അവർക്ക് കഴിഞ്ഞില്ല.നിയമങ്ങളും അനുഷ്ഠാനങ്ങളും ആയിരുന്നു അവർക്ക് പ്രിയം. ലോകരക്ഷകനായ എന്നെ കണ്ടെത്താൻ കഴിയുന്ന വെളിപ്പെടുത്തലുകളും മുൻകുറികളും സൂചനകളും ഒക്കെ ആയിരുന്നു മോശെയും പ്രവാചകന്മാരും തിരുവെഴുത്തുകളിൽ കൂടി ലോകത്തിന് കാണിച്ചു കൊടുക്കാൻ ആഗ്രഹിച്ചത്. അത് കാണുവാൻ കഴിയാത്ത വിധം അവരുടെ മനസ്സ് സാത്താൻ എന്ന 'ഈ ലോകത്തിന്റെ ദൈവം'കുരുടാക്കി'കളഞ്ഞിരുന്നു.(2 കൊരിന്ത്യർ 4: 4) എന്റെ ചാർച്ചക്കാരൻ യോഹന്നാൻ സ്നാപകൻ ദൈവിക മർമ്മങ്ങൾ സ്വീകരിക്കാൻ ദൈവനിയോഗം തിരിച്ചറിഞ്ഞു തിരുവചനം വായിച്ചു മനസ്സിലാക്കി ഇപ്പോൾ എന്നെ കണ്ടെത്തുവാനും എന്നെ ലോകത്തിനു കാണിച്ചു കൊടുക്കുവാനും എനിക്ക് മുന്നോടിയായി പ്രവർത്തിക്കുവാനും ദൈവം അദ്ദേഹത്തെ തെരഞ്ഞെടുത്ത് നിയമിച്ചു. നീതിക്ക് വേണ്ടിയുള്ള പോരാട്ടത്തിൽ മരണംവരെയും യോഹന്നാൻ തന്റെ ദൗത്യം തുടർന്ന് വന്നു എന്ന് നിങ്ങൾ മനസ്സിലാക്കണം. യോഹന്നാന്റെ ഗണത്തിൽ തീഷ്ണമായ ബോധ്യത്തോടെ നിലകൊണ്ട രണ്ടു പേരെയാണ് എനിക്കിപ്പോൾ കിട്ടിയിരിക്കുന്നത്. യഹൂദ നേതാക്കന്മാരുടെയും പരീശന്മാരുടെയും കപടഭക്തിയെ തിരിച്ചറിഞ്ഞ അവർ യഥാർത്ഥമായ പഴയനിയമ പൊരുൾ കണ്ടെത്തുവാൻ ഇറങ്ങിത്തിരിച്ചവരാണ്. അവരെ ഞാൻ കൂടെ നിർത്താൻ തീരുമാനിച്ചു. അതുകൊണ്ടാണ് 'വന്നു കാണു' എന്ന് ധൈര്യമായിട്ട് അവരോട് പറഞ്ഞത്. എന്റെ ക്ഷണം കേട്ടപ്പോൾ ഹൃദയം നിറഞ്ഞ സന്തോഷം അവന്റെ മുഖത്ത് കാണാമായിരുന്നു. അന്ത്രയോസ് ഉടനെ തിരിഞ്ഞ് സഹോദരനായ ശീമോൻ പത്രോസിനെ അന്വേഷിച്ച് ഓടിപ്പോയി. അല്പം കഴിഞ്ഞു ജനക്കൂട്ടത്തിൽ

പെട്ടുപോയ സഹോദരനെയും കൂട്ടി എന്റെ അടുക്കലെത്തി. ജേഷ്ഠൻ പറഞ്ഞ് കേട്ടത് അനുസരിച്ച്, ഞാൻ തന്നെയാണ് മിശിഹാ എന്ന പൂർണ ബോധ്യത്തോടെയാണ് ശീമോന്റെ വരവ് എന്ന് എനിക്ക് ഒറ്റനോട്ടത്തിൽ മനസ്സിലായി. ശിഷ്യന്മാരുടെ കൂട്ടത്തിൽപ്പെട്ട രണ്ടുപേരെ കണ്ടെത്തിയ സന്തോഷത്തിലായിരുന്നു ഞാനും. അവരാണെങ്കിൽ എന്നെ കണ്ടെത്തിയ സംതൃപ്തിയും അവർക്കുണ്ടായിരുന്നു. എനിക്ക് അറിയാമായിരുന്നു,അവൻ എനിക്ക് വേണ്ടി മരണം വരെ പ്രവർത്തിക്കുമെന്ന് എന്റെ പരസ്യശുശ്രൂഷ തുടങ്ങാനുള്ള സമയമായി എന്ന് എന്റെ സ്വർഗ്ഗ പിതാവ് എന്നോട് പറയുന്നത് ആയി എനിക്ക് ബോധ്യമായി.

വ്യക്തിപരമായി ഞാനൊരു കാര്യം നിങ്ങളോട് പറയുകയാണ്: നിങ്ങൾ ചിലരെങ്കിലും വിചാരിച്ചുകാണും എന്തുകൊണ്ടാണ് ഞാൻ പരസ്യ പ്രവർത്തനമാരംഭിക്കാൻ 30 വയസ്സുവരെ കാത്തിരുന്നത് എന്ന്. രണ്ടു കാര്യങ്ങളുണ്ട് ഉത്തരമായി പറയുവാൻ. ഒന്നാമത് എന്റെ സമയം എന്റെ പിതാവാണ് നിശ്ചയിക്കുന്നത്.ജനനം മുതൽ മരണം വരെയുള്ള എല്ലാ കാര്യങ്ങളുടെയും സമയക്രമീകരണം എന്റെ പിതാവാണ് ചെയ്യുന്നത്. ഞാൻ എന്റെ അമ്മയുടെ നിർദ്ദേശം കാനാവിലെ കല്യാണ വീട്ടിൽ വച്ച് നിരസിച്ചതായി അമ്മയ്ക്ക് തോന്നി കാണും എന്ന് എനിക്ക് സംശയം ഉണ്ട്. അവിടെ ഞാൻ പറഞ്ഞത് എന്റെ സമയം ആയിട്ടില്ല എന്നാണ്. ആ സംഭവം ഞാൻ വിശദമായ പിന്നീട് പറയാം. 'സമയമായിട്ടില്ല' എന്ന തോന്നൽ പലപ്രാവശ്യം എനിക്ക് ഈ ലോകത്തിലെ എന്റെ പ്രവർത്തിയിൽ അനുഭവപ്പെട്ടിട്ടുണ്ട്. ഒരു രഹസ്യം കേട്ടോളൂ, നിങ്ങളോട് പറയാം: ഞാൻ സ്വന്തമായി ഒന്നും ചെയ്യാൻ അല്ല, എന്റെ പിതാവിന്റെ ഇഷ്ടം മാത്രം എന്റെ മരണം വരെ, ക്രൂശ് മരണം ആണെങ്കിൽ കൂടി, പൂർണമായിട്ട് നിറവേറ്റാനാണ് ഞാൻ മനുഷ്യാവതാരം ചെയ്തത്.

ഒരുപക്ഷേ നിങ്ങൾ അത്ഭുതപ്പെടുന്നുണ്ടായിരിക്കാം. മശിഹാ എന്ന നിലയിൽ സർവ്വജ്ഞാനി ആയി പ്രവർത്തിക്കുവാൻ കഴിവില്ലാതെ ആണോ ഞാൻ ഈ ലോകത്തിൽ ജീവിച്ചത് എന്ന് നിങ്ങൾ സംശയിച്ചേക്കാം. ഒരർത്ഥത്തിൽ അങ്ങനെ തന്നെ ആണെന്ന് കരുതി കൊള്ളുക. കാരണം ഞാൻ എന്റെ പൂർണ്ണദൈവത്വം മറച്ചുവച്ചുകൊണ്ട് പൂർണ മനുഷ്യത്വം എന്താണെന്ന് അപൂർണ്ണ മനുഷ്യരായ ആയ അഥവാ മർത്ത്യരായ നിങ്ങളെ ജീവിച്ചു കാണിച്ചു തരുവാൻ ആണ് ഈ ലോകത്തിൽ പൂർണ്ണമനുഷ്യനായി പിറന്നത്. എന്റെ മനുഷ്യാവതാരകാലത്തു എന്റെ പൂർണ്ണ ദൈവത്വം എന്നോടൊപ്പമുണ്ടായിരുന്നു. ഞാൻ ഒന്നും മനപൂ

ർവ്വം കാണിച്ചിട്ടില്ല, കാണിക്കുകയും ഇല്ല. ചിലരൊക്കെ ആ കാര്യംതിരിച്ചറിഞ്ഞിട്ടുണ്ട് എങ്കിലും പരസ്യപ്പെടുത്താൻ പാടില്ല എന്ന് ഞാൻ അവരോട് ആവശ്യപ്പെടുമായിരുന്നു. ദൈവത്തോട് ചേർന്ന് ഒരു പൂർണ മനുഷ്യനെന്ന നിലയിൽ ചെയ്യാവുന്ന കാര്യങ്ങൾ മാത്രമേ ഈ ലോകത്തിൽ ഞാൻ ചെയ്തിട്ടുള്ളൂ. ഞാൻ ചെയ്തതിനേക്കാൾ കൂടുതലായി എന്റെ യഥാർത്ഥ ശിഷ്യന്മാർ പൂർണ്ണത പ്രാപിച്ച ശേഷം എന്നോടൊപ്പം പരിശുദ്ധാത്മസഹായത്തോടെ സഹകരിച്ച് പ്രവർത്തിക്കുമെന്നാണ് ഞാൻ വാഗ്ദാനം ചെയ്യുന്നത്. ഞാൻ ദൈവപുത്രൻ ആയിരിക്കുന്നതുപോലെ നിങ്ങളെയും ആക്കിത്തീർത്തു സ്വർഗ്ഗരാജ്യത്തിൽ പിതാവിനോടൊപ്പം ദത്തെടുത്ത് ദൈവമക്കളെപ്പോലെ നിത്യമായ ജീവിതത്തിലേക്ക് എത്തിക്കാനാണ് ഞാൻ ഒരു മാതൃകാമനുഷ്യനായി അവതരിച്ചത്. ആദാം കാണിച്ച തെറ്റായ മാതൃകയാണ് നിങ്ങളെ മരണം ഉള്ള 'മർത്യർ' ആക്കി തീർത്തത്. എന്നാൽ മരണത്തെ നീക്കി ഉയർത്തെഴുന്നേൽക്കുന്ന പൂർണ്ണ മനുഷ്യനെയാണ് ഞാൻ നിങ്ങളുടെ മുൻപിൽ അവതരിപ്പിക്കുന്നത്. നിങ്ങളെ സൃഷ്ടിച്ചപ്പോൾ  പിതാവിന്റെ മനസ്സിലുണ്ടായിരുന്ന മനുഷ്യസങ്കല്പം ഇതായിരുന്നു. മനുഷ്യനെന്ന നിലയിലുള്ള സ്ഥലകാലജ്ഞാന പരിമിതികൾ ഒക്കെ സ്വീകരിച്ചുകൊണ്ടാണ് ഞാൻ സ്വർഗ്ഗം വിട്ട് ഇറങ്ങി വന്നത്. ഇവിടെ എന്റെ ദൈവസ്വഭാവം വെളിപ്പെടുവാൻ ഇടയാകരുത് എന്ന് ഞാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഞാൻ 30 വയസ്സുവരെ പരസ്യ ശുശ്രൂഷ നീട്ടിവെച്ചതിന്റെ കാരണം പറഞ്ഞു വരികയായിരുന്നല്ലോ. യഹൂദ ന്യായപ്രമാണപ്രകാരം പുരോഹിതൻമാരും പ്രവാചകൻമാരും ചിലപ്പോൾ രാജാക്കന്മാരും ചുമതലയേൽക്കുന്ന പ്രായം 30 വയസ്സായിരുന്ന തുകൊണ്ട് യഹൂദന്മാരുടെ ഇടയിൽ പ്രവർത്തിക്കുമ്പോൾ അവർക്ക് ഇടർച്ച വരുത്താതെ നോക്കണമല്ലോ. (സംഖ്യ 4:23) ഒരിക്കൽ യഹൂദന്മാരുടെ നിയമമനുസരിച്ച് കരം വാങ്ങുവാൻ ആയി എന്നെ സമീപിച്ചതും ഞാൻ ഓർക്കുന്നു. യഹൂദഗുരുക്കന്മാരും പുരോഹിതന്മാരും നികുതി നൽകുവാൻ ബാധ്യസ്ഥരല്ല എന്നാണ് നിയമം. ഞാനും ഗുരു തന്നെയാണെന്ന ബോധ്യത്തിൽ കരം കൊടുക്കുന്നുണ്ടോ എന്ന സംശയം തീർക്കാൻ ആണ് അന്ന് അവർ ശീമോനെ സമീപിച്ചത്. ഞാൻ യഹൂദന്മാരുടെ ഗുരുവിനെക്കാൾ ശ്രേഷ്ഠതയുള്ള ഗുരുവാണ് എന്ന് അവരോട് തുറന്ന് പറയുവാൻ തക്ക ധൈര്യമോ അറിവോ പത്രോസിന് ഇല്ലായിരുന്നു. കരം നൽകുമെന്ന് അവൻ പറഞ്ഞു. അതിനാൽ തന്നെ, അവനെ ബോധ്യപ്പെടുത്തുന്നതോടൊപ്പം ആർക്കും ഇടർച്ച വരുത്താതിരിക്കാൻ ആയിട്ട് ഞാൻ പത്രോസിനെ ചുമതലപ്പെടുത്തി. ചൂണ്ടയിട്ട് കിട്ടുന്ന മത്സ്യത്തെ പിടിച്ച് അതിന്റെ

വായിൽ നിന്ന് ലഭിക്കുന്ന നാണയം എടുത്ത് കരം അടയ്ക്കാൻ ആണ് ഞാൻ പറഞ്ഞത്. മത്സ്യത്തെ പിടിച്ച് വിറ്റ് കാശാക്കി കരം അടക്കാൻ അല്ല. അത്  അവന് ഒരു പാഠമാകട്ടെ എന്നുകൂടി ഞാൻ കരുതി. ഏതായാലും അവൻ ഞാൻ പറഞ്ഞ പ്രകാരം തന്നെ പ്രവർത്തിച്ചു. ഇങ്ങനെയൊക്കെ എന്നെ വിശ്വസിച്ച് അനുസരിച്ച് പ്രവർത്തിക്കുന്ന ആളുകളെ ആയിരുന്നു എനിക്ക് ആവശ്യം. അങ്ങനെയുള്ള വ്യക്തികളിൽ ആദ്യത്തെ രണ്ടുപേരെ കണ്ടുമുട്ടിയപ്പോൾ ഞാൻ ഈ കാര്യം കൂടി ഓർത്ത് പറഞ്ഞു പോയതാണ്. എന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നവർ ഇപ്രകാരം പൂർണ്ണ വിശ്വാസവും അനുസരണവും ഉള്ളവരാകണം എന്ന് മുൻകൂട്ടി പറഞ്ഞു എന്ന് മാത്രം.

ഇതിനോട് ചേർന്ന് ഒരു കാര്യം കൂടി വ്യക്തമാക്കാം. ഞാൻ 30 വയസ്സുവരെ എവിടെയായിരുന്നു, എന്ത് ചെയ്യുകയായിരുന്നു എന്ന് നിങ്ങൾ ചിന്തിക്കുന്നുണ്ടാവും. ചിലരൊക്കെ പറഞ്ഞ പ്രചരിപ്പിക്കുന്നുണ്ട് ഞാൻ ഉന്നതപഠനത്തിനായി ഇന്ത്യയിലെ കാശ്മീരിലും നളന്ദ, തക്ഷശില തുടങ്ങിയ ഉന്നത സർവകലാശാലകളിലും പോയി 18 വർഷം ബുദ്ധമതവിശ്വാസവും മറ്റും അഭ്യസിക്കുക ആയിരുന്നുവെന്ന്. എന്തൊരു വിഡ്ഢിത്തം ആണ് അവർ പറയുന്നത്! സകല ജ്ഞാനത്തിനുംഉറവിടമായ എന്നെ തിരിച്ചറിയാൻ ശ്രമിക്കാതെ എന്നെ വിശ്വസിക്കുവാനും അംഗീകരിക്കുവാനും കഴിയാത്തവർ പ്രചരിപ്പിക്കുന്ന കുപ്രചരണങ്ങളെ അൽപമെങ്കിലും അംഗീകരിക്കാൻ നിങ്ങൾക്ക് തോന്നുന്നെങ്കിൽ നിങ്ങൾക്ക് എന്റെ പിതാവ് ഒരുക്കുന്ന സ്വർഗീയ സൗഭാഗ്യങ്ങളെ നഷ്ടപ്പെടുമെന്ന ഒരു മുന്നറിയിപ്പ് നൽകുകയാണ്. എന്നിലുള്ള വിശ്വാസം നഷ്ടപ്പെടുത്താൻ സാത്താൻ തുടർന്ന് പ്രവർത്തിക്കുന്നുവെന്ന് നിങ്ങൾ തിരിച്ചറിയാൻ മനസ്സ്പുതുക്കി രൂപാന്തരം പ്രാപിക്കണം എന്ന് നിങ്ങളോട് സ്നേഹപൂർവ്വം അഭ്യർത്ഥിക്കുകയാണ്.അപ്പോൾ ഈ 18 വർഷം ഞാൻ എന്ത് ചെയ്യുകയായിരുന്നു എന്ന് നിങ്ങൾ വീണ്ടും ചിന്തിക്കുന്നുണ്ടാകും. ഞാൻ പറയട്ടെ, നിങ്ങൾക്ക് എത്രമാത്രം മനസ്സിലാക്കാൻ സാധ്യമാകുമെന്ന് അറിഞ്ഞുകൂടാ. നിങ്ങൾക്കറിയാമോ? എന്റെ വളർത്ത് പിതാവ് പ്രായം ചെന്ന ഒരു മരപ്പണിക്കാരൻ ആയിരുന്നു. അദ്ദേഹം നല്ല ഒരു പേരുകേട്ട ആശാരി തന്നെയായിരുന്നു. പ്രധാനമായും അദ്ദേഹത്തിന്റെ പണിശാലയിൽ ഞാൻ കൂടെ പണി ചെയ്തു കൊണ്ട് പിതാവിനെ സഹായിക്കുന്നതോടൊപ്പം ആശാരിപ്പണി നല്ലവണം മനസ്സിലാക്കാൻ കഴിഞ്ഞു.സ്വർഗ്ഗ പിതാവിനെ പറ്റി ഞാൻ എപ്പോഴും പറയാറുണ്ടല്ലോ. എന്നാൽ ഈ ലോക ജീവിതത്തിൽ എന്റെ അമ്മ

യെയും എന്നെയും എന്റെ ഗർഭാവസ്ഥ മുതൽ എന്റെ യൗവനകാലം വരെയും തീറ്റിപ്പോറ്റി സംരക്ഷിച്ച എന്റെ  വളർത്തു പിതാവിനെ ഒരിക്കലും ഓർക്കാതിരിക്കാൻ എനിക്ക് കഴിയില്ല. കുഞ്ഞുന്നാൾ മുതൽ എന്തെല്ലാം കാര്യങ്ങളാണ് അദ്ദേഹം എന്നെ പഠിപ്പിച്ചത് എന്നറിയാമോ? നല്ല ദൈവഭയത്തിലും അനുസരണത്തോടും അച്ചടക്കത്തോടും കൂടെ എന്നെ വളർത്തുവാൻ വളരെയേറെ ത്യാഗം സഹിച്ചിട്ടുണ്ട്. നിങ്ങൾ വേണ്ടത്ര മനസ്സിലാകാത്ത ഒരു കാര്യം കൂടി അതിനെ പറ്റി പറയാം. നിങ്ങൾ ഒന്ന് ആലോചിച്ചു നോക്കൂ. എന്റെ അമ്മയെ കല്യാണം കഴിക്കുന്നതിനു മുൻപ് തന്നെ 'വിവാഹനിശ്ചയം' മാത്രം കഴിഞ്ഞിരിക്കുന്ന അവസ്ഥയിൽ ഗർഭിണിയായ അമ്മയെകണ്ടപ്പോൾ യഹൂദ പ്രമാണ പ്രകാരം ഉപേക്ഷിക്കുവാൻ നീതിമാനായ അപ്പന്റെ മനസ്സ് വല്ലാതെ വേദനിച്ചിരുന്നു. പ്രശ്നം എങ്ങനെ കൈകാര്യം ചെയ്യണമെന്ന് ദൈവത്തോട് ഉള്ളലിഞ്ഞ  പ്രാർത്ഥിച്ചു കൊണ്ടിരുന്നപ്പോൾ  സ്വപ്നത്തിൽ ലഭിച്ച ദൈവീക വെളിപാട് പൂർണ്ണമായി വിശ്വസിച്ചു എന്റെ അമ്മയെ അപ്പൻ ചേർത്തുപിടിച്ച് ഇല്ലായിരുന്നെങ്കിൽ ഞാൻ ഈ ഭൂമിയിൽ ജനിക്കുകപോലും ഇല്ലായിരുന്നു.ന്യായപ്രമാണം മാത്രം പിന്തുടരുന്ന ഒരു പരീശൻ അല്ലായിരുന്നു, അങ്ങനെ ആയിരുന്നെങ്കിൽ എന്റെ അപ്പൻ അമ്മയെ കല്ലെറിഞ്ഞ് കൊല്ലുവാൻ ഇട്ടുകൊടുക്കുമായിരുന്നു. ദൈവീക നിർദ്ദേശത്തിന് കാതോർത്ത് ജീവിക്കുന്ന പ്രകൃതമുള്ള വ്യക്തി എന്ന നിലയിൽ എന്റെ സ്വർഗ്ഗ പിതാവ് മുൻകൂട്ടിക്കണ്ട് തെരഞ്ഞെടുത്ത ദൈവ പുരുഷൻ ആണ് എന്റെ വളർത്തുപിതാവായ യൗസേപ്പ്. എന്റെ അമ്മയെ പ്രത്യേകം തെരഞ്ഞെടുത്ത് ശുദ്ധീകരിച്ച പോലെ, എന്റെ അപ്പനെയും സ്വർഗ്ഗപിതാവ് തെരഞ്ഞെടുത്ത ശേഷം അമ്മയെ സംരക്ഷിക്കുവാൻ അദ്ദേഹത്തെ ഏൽപ്പിച്ചതാണ്. അദ്ദേഹത്തിന്റെ മരണം വരെ എന്നെയും അമ്മയെയും പ്രയാസമേറിയ പല സന്ദർഭങ്ങളിൽ വളരെയേറെ ബുദ്ധിമുട്ടി സംരക്ഷിച്ചു വളർത്തി എന്ന കാര്യം നിങ്ങൾ ഒരിക്കലും മറക്കരുത്. ദൈവപുത്രനാണെന്ന മാലാഖയുടെ വെളിപ്പെടുത്തൽ അവരെ ഉത്തരവാദിത്വബോധം ഉള്ളവർ ആക്കി എന്നതാണ് സത്യം. എന്റെ പഠനകാര്യത്തിൽ എന്നപോലെ ഭക്ഷണകാര്യത്തിലും ജോലി കാര്യത്തിലും മതപരമായ അനുഷ്ഠാന കാര്യങ്ങളിലും ഒട്ടും കുറവു വരുത്താതെ തന്നെ  എന്നെ വളർത്തുവാൻ എന്റെ അപ്പൻ ചെയ്ത കാര്യങ്ങൾ എത്ര പറഞ്ഞാലും തീരില്ല. എന്റെ അമ്മയെ പോലെ എന്റെ അപ്പനെയും നിങ്ങൾ ആദരിക്കണം. കാരണം,മരണം മുന്നിൽ കണ്ടുകൊണ്ട് തന്നെ എന്നെ ഉദരത്തിൽ സ്വീകരിക്കുവാൻ അമ്മ ധൈര്യം കാട്ടി. അതോടൊപ്പം തന്നെ ജനിച്ചു വീണ എന്നെ എന്റെ ദൗത്യത്തിന്

പ്രാപ്തൻ ആക്കുവാൻ എന്റെ അപ്പൻ മുഖ്യ പങ്ക് നിർവഹിച്ചു എന്ന് അഭിമാനത്തോടെ ഓർക്കുന്നു.

ഒരു കാര്യം കൂടി ഞാൻ വ്യക്തമാക്കട്ടെ.നിങ്ങൾ ചിലരെങ്കിലും ചിന്തിക്കുന്നുണ്ടാകും എനിക്ക് താഴെ സഹോദരങ്ങൾ ഉണ്ടായിട്ടു ണ്ടെന്ന്. നിങ്ങളുടെ സംശയത്തിന് ഞാൻ കുറ്റപ്പെടുത്തുന്നില്ല. പക്ഷേ നിങ്ങൾ യാഥാർത്ഥ്യം മനസ്സിലാക്കണം. ദൈവപുത്രനായ എന്നെ ഉദര ത്തിൽ വഹിച്ച് പ്രസവിക്കാൻ വേണ്ടി മാത്രം തെരഞ്ഞെടുക്കപ്പെട്ട കന്യകയാണ് എന്ന ഉത്തമ ബോധ്യം കുഞ്ഞുന്നാൾ മുതൽ എന്റെ അമ്മ യ്ക്ക് ഉണ്ടായിരുന്നതായി അമ്മ എന്നോട് പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് തന്നെയാണ് അമ്മയുടെ മാതാപിതാക്കൾ അമ്മയെ കുഞ്ഞുന്നാൾ മുതൽ ദേവാലയത്തിൽ വളർത്തുവാൻ ഏൽപ്പിച്ചത് . എന്നാൽ ഒരു പ്രായം കഴിഞ്ഞാൽ ദേവാലയത്തിൽ പാർപ്പിക്കാൻ അനുവാദം ഇല്ലാതി രുന്നതിനാൽ അമ്മയെ ഏൽപ്പിക്കുവാൻ ആയി നീതിമാനായ എന്റെ അപ്പനെ പുരോഹിതന്മാർ അന്വേഷിച്ച് കണ്ടെത്തുകയായിരുന്നു. എന്റെ അപ്പന്റെ ഭാര്യ മരിച്ചു പോയിരുന്നു. അദ്ദേഹത്തിന് മക്കൾ ഉണ്ടായി രുന്നു. അവരോടൊപ്പം ജീവിക്കുവാനായി കേവലം എന്റെ അമ്മയെ യഹൂദ പുരോഹിതന്മാർ യൗസേപ്പിതാവിനെ ഏൽപ്പിക്കുകയായിരുന്നു. ദൈവഹിതം അതാണെന്ന് തിരിച്ചറിഞ്ഞ എന്റെ അപ്പൻ നീതിപൂർവം എന്റെ അമ്മയുടെ സംരക്ഷണം ഏറ്റെടുത്തു. പ്രായപൂർത്തിയായ ഒരു പുരുഷനും സ്ത്രീക്കും ഒരു വീട്ടിൽ കഴിയണമെങ്കിൽ 'വിവാഹനിശ്ചയം' എങ്കിലും നടത്തിയിരിക്കണം എന്ന നിയമമുണ്ടായിരുന്നു. അതിനാൽ അപ്രകാരം വിവാഹനിശ്ചയം മാത്രം നടത്തിയിരുന്നു. അവർ തമ്മിലുള്ള വിവാഹം നടത്തിയില്ല എന്ന് പ്രത്യേകം ഓർക്കുക. അതുകൊണ്ടുതന്നെ അവർ ഭാര്യാഭർതൃബന്ധം നടത്തുവാൻ പരസ്പര കടപ്പാട് ഇല്ലാത്തവർ ആയിരുന്നു. എന്ന് മാത്രമല്ല, അതിനു വേണ്ടി ചിന്തിച്ചിട്ടുപോലുമില്ല. എന്നാൽ ജനം മനസ്സിലാക്കിയത് എനിക്ക് കുറെ സഹോദരങ്ങൾ ഉണ്ടാ യിരുന്നു എന്നാണ്.അവരെ കുറ്റപ്പെടുത്താൻ പറ്റില്ല. കാരണം എന്റെ വീട്ടിൽ കുറെ കുട്ടികൾ കളിക്കുന്നത് അവർ കണ്ടിട്ടുണ്ട്. ഞാനും അവരുടെ കൂട്ടത്തിൽ ഉണ്ടായിരുന്നല്ലോ.എന്നാൽ കുട്ടികളിൽ ചിലർ എന്റെ അപ്പന്റെ ആദ്യഭാര്യയിലെ മക്കളായിരുന്നു. മറ്റു ചിലർ അടുത്ത വീട്ടിൽ താമസിക്കുന്ന എന്റെ അമ്മയുടെ അനിയത്തി ശലോമിയുടെയും അതുപോലെ തന്നെ മറ്റു ചർച്ചക്കാരുടെ മക്കളായിരുന്നു.നിങ്ങൾക്കറി യാമോ? ഞങ്ങൾ യഹൂദന്മാർ കൂട്ടുകുടുംബങ്ങൾ,രണ്ടും മൂന്നും തല മുറകളായി ഒരു വീട്ടിലെ അന്തരീക്ഷത്തിൽ ഒന്നിച്ചു കഴിഞ്ഞു വരുന്ന

ശീലമുള്ളവരാണ്. കുടുംബം, ഗോത്രം, വംശം എന്നിങ്ങനെ ഒന്നിച്ചു ജീവിക്കുന്ന രീതി യഹൂദമതത്തിന്റെ പ്രത്യേകതയാണ്. എന്റെ ഈ ലോകജീവിതത്തിൽ വിവിധ രംഗങ്ങൾ നിങ്ങൾ സൂക്ഷ്മമായി പരിശോധിച്ചാൽ ഞാൻ ഈ പറഞ്ഞ കാര്യം ഒക്കെ നിങ്ങൾക്ക് വ്യക്തമാകും. എന്റെ അമ്മയ്ക്ക് ഞാൻ മാത്രമാണ് പുത്രൻ ആയിട്ട് ഉണ്ടായിരുന്നത്. ഞാൻ ഏകജാതനായ ആദ്യജാതൻ ആയിരുന്നു. 12 വയസ്സിൽ ദേവാലയത്തിൽ പോകുമ്പോൾ ഞാൻ മാത്രമായിരുന്നു അവരുടെ കൂടെ ഉണ്ടായിരുന്നത്. എന്റെ മരണം വരെയും ഞാൻ മാത്രമായിരുന്നു അവരുടെ കൂടെ ഉണ്ടായിരുന്നത്. ഒടുവിൽ മരണസമയത്ത് എന്റെ അമ്മയെ സംരക്ഷിക്കാൻ എനിക്ക് സ്വന്തമായി അടുത്ത് മറ്റാരും ഇല്ലാതിരുന്നതിനാൽ എന്റെ പ്രിയ ശിഷ്യനായ യോഹന്നാൻ എന്റെ അമ്മയെ ഏറ്റെടുത്ത കാര്യവും ഞാൻ പിന്നീട്  പറയാം.

ഞാൻ പറഞ്ഞു കൊണ്ടിരുന്നത് യോഹന്നാന്റെയും അന്ത്രയോസിന്റെയും കാര്യമായിരുന്നല്ലോ.അവരെ ഞാൻ സ്വീകരിച്ച് ശിഷ്യന്മാർ ആക്കി സ്വർഗ്ഗരാജ്യ പ്രവർത്തനത്തിൽ നേതാക്കന്മാർ ആക്കി വച്ച കാര്യം വിശദമായിട്ട് പിന്നീട് നിങ്ങളോട് പറയാം. 30 വയസ്സു വരെ ഞാൻ എന്ത് ചെയ്യുകയായിരുന്നു എന്ന കാര്യം വിവരിക്കേണ്ട സാഹചര്യത്തിൽ അല്പം വിശദമായി തന്നെ എന്റെ ഓർമ്മയിൽനിന്ന് പറഞ്ഞതാണ്. ചുരുക്കിപ്പറഞ്ഞാൽ ഞാൻ എന്റെ അപ്പന്റെയും  അമ്മയുടെയും സഹോദരങ്ങളുടെയും കൂടി എന്റെ നസ്രേത്തിലെ ഭവനത്തിൽ അടങ്ങി പാർത്തു. സ്വർഗ്ഗപിതാവിന്റെ നിർദ്ദേശം ലഭിക്കുന്നതു വരെ ഭവനത്തിൽ തന്നെ അച്ചടക്കത്തോടെ അനുസരിച്ച് ജീവിക്കുകയായിരുന്നു. ശാരീരികമായും ആത്മീയമായും മാനസികമായും ഞാൻ ക്രമീകൃതമായി അങ്ങനെ വളർത്തപ്പെടുകയായിരുന്നു. ദൈവവിളിയെ പറ്റിയുള്ള എന്റെ ഉള്ളിലെ ബോധം (Messianic Consciousness) ബലപ്പെടുത്തുവാൻ ആ കാലഘട്ടം എന്നെ ഒരുക്കുകയായിരുന്നു എന്ന് മാത്രം ഇപ്പോൾ നിങ്ങൾ മനസ്സിലാക്കിയാൽ  മതി.

എന്ന് സ്വന്തം യേശു | 1/10/2020

✳✳✳✳✳✳✳✳✳✳✳✳

# 6. വരുവിൻ, എന്നെ അനുഗമിക്കുവിൻ

**മത്തായി 16 : 13..., ലൂക്കോസ് 9: 18, യോഹന്നാൻ 1 : 43 ...**

എന്റെ ആദ്യ 2 ശിഷ്യന്മാരെ പറ്റി കുറച്ചു കാര്യങ്ങൾ ഞാൻ നേരത്തെ പറഞ്ഞല്ലോ. അതിനെക്കുറിച്ച് തന്നെയാണ് ഞാൻ ഇനിയും പറയാൻ പോകുന്നത്. ആദ്യം വിളിച്ചത് അന്ത്രയോസിനെ ആണെങ്കിലും ഇളയ സഹോദരനായ പത്രോസിനെ മുന്നിലേക്ക് നിർത്തുന്ന ഒരു വിനയ ഭാവം അവനിൽ നിറഞ്ഞു നിന്നിരുന്നു. ഇളയ സഹോദരനെ ഉയർത്തിക്കൊണ്ടുവരാനുള്ള അവന്റെ മനോഭാവം എനിക്ക് ഏറെ ഇഷ്ടമായി. കൂടുതൽ ശുഷ്കാന്തിയും സമർപ്പണവും പത്രോസിന് തന്നെ ഉണ്ടായിരുന്നു എന്ന് എനിക്ക് തോന്നി. 'ഞാങ്ങണ' എന്ന് അർത്ഥമുള്ള പഴയ പേര് അവന്റെ ചാഞ്ചാടുന്ന സ്വഭാവത്തെ ജനിപ്പിക്കുന്നതായിരുന്നു. പാറപോലെ സ്ഥിരത ഉള്ള സ്വഭാവത്തിലേക്ക് അവന്റെ ഉറച്ച വിശ്വാസം മൂലം കൊണ്ടുവരാൻ എനിക്ക് സാധിച്ചു. ഞാൻ ആരാണെന്ന ഒരു ചോദ്യത്തിന് വിശ്വാസം മൂലം അവൻ ഉറക്കെ പറഞ്ഞു 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രൻ ആയ മശിഹ ആണ്' എന്ന്. എന്റെ സ്വർഗ്ഗപിതാവാണ് ആ സത്യം അവനെ വെളിപ്പെടുത്തി കൊടുത്തത്. അതിന്റെ അടിസ്ഥാനത്തിൽ അവന്റെ പേര് ഞാൻ മാറ്റി നൽകി പാറ എന്നർത്ഥമുള്ള പത്രോസ് അഥവാ പീറ്റർ എന്ന്. പക്ഷേ പേര് മാറ്റിയത് കൊണ്ട് മാത്രം അവന്റെ അസ്ഥിരസ്വഭാവം അപ്പോഴും മാറിയിരുന്നില്ല. പരിശുദ്ധാത്മാവിന്റെ സഹായത്താൽ അവൻ സാക്ഷാൽ പാറയായ എന്റെമേൽ പണിയപ്പെടുന്ന ആദ്യത്തെ പാറക്കഷണം ആകുമെന്ന് എനിക്ക് നല്ലവണ്ണം അറിയാമായിരുന്നു. പരിശുദ്ധാത്മാവിനെ അവൻ സ്വീകരിക്കുന്നതിനു മുൻപ് പലപ്രാവശ്യം അവന്റെ ബലഹീനസ്വഭാവം വെളിപ്പെടുത്തിയിട്ടുണ്ട്. പത്രോസ് എന്ന സ്ഥാനപ്പേര് നൽകി കഴിഞ്ഞപ്പോൾ അവന് മനസ്സിലാകും എന്ന് കരുതി, എന്റെ മനുഷ്യാവതാരരഹസ്യലക്ഷ്യം അവരോട് പറഞ്ഞു:'ഞാൻ കഷ്ടം അനുഭവിക്കുമെന്നും കൊല്ലപ്പെടും എന്നും ഉയർത്തെഴുന്നേൽക്കും' എന്നും പറഞ്ഞപ്പോൾ അങ്ങനെ എനിക്ക് സംഭവിക്കരുതെന്ന് പത്രോസ് എന്നോട് പറഞ്ഞു. എനിക്ക്

വളരെ വിഷമം തോന്നി. പിതാവാം ദൈവത്തിന്റെ പദ്ധതി സ്വീകരിക്കാതെ മാനുഷികരീതിയിൽ അവൻ ചിന്തിച്ചു. അതുകൊണ്ട് ഞാനവനെ കഠിന മായ പേര് തന്നെ വിളിച്ച് ശാസിച്ചു: 'സാത്താൻ' എന്ന്. ദൈവപിതാവിന്റെ ആലോചനയും പദ്ധതികൾക്കും എതിരെ നിൽക്കുന്ന എല്ലാവരും ആ പേരിന് അർഹരാണെന്ന് തന്നെ ഞാൻ നിങ്ങളോട് പറയുന്നു.

ശീമോൻ പത്രോസ് വളരെയേറെ ഭയപ്പെടുകയും പരിഭ്രമി ക്കുകയും ചെയ്യുന്നത് ഞാൻ ശ്രദ്ധിച്ചു. എനിക്ക് അവനോട് ഉള്ളിൽ സഹതാപം തോന്നി. ഞാൻ നിർമ്മിക്കാൻ പോകുന്ന എന്റെ സഭയുടെ വളർച്ചയിൽ പ്രധാന ചുക്കാൻ പിടിക്കേണ്ട ഉത്തരവാദിത്വം അവനെ തന്നെ ഏൽപ്പിക്കുവാൻ തീരുമാനിച്ചു, അതിന് മാറ്റമൊന്നുമുണ്ടായില്ല. പത്രോസ് പാറക്കല്ല് ആണെന്ന് ഞാൻ പ്രഖ്യാപിച്ചെങ്കിലും ഞാൻ നിർമ്മി ക്കാൻ പോകുന്ന സഭയുടെ മൂലക്കല്ല് (അടിസ്ഥാനശില) സാക്ഷാൽ പാറയാകുന്ന ഞാൻ തന്നെയാണ്. പുതിയനിയമസഭ ആകുന്ന ദൈവ രാജ്യനിർമാണത്തിൽ, പത്രോസ് ഏറ്റുപറഞ്ഞ വിശ്വാസം ഏറ്റുപറയു ന്നവരെല്ലാം പത്രോസിനെ പോലെ പാറക്കല്ലുകൾ ആയി പണിയ പെടുവാൻ ഉള്ളവരാണ്. എന്റെ മേൽ പണിയപെടുന്ന ഒന്നാ മത്തെ പാറക്കല്ല് പത്രോസ് തന്നെയാണ്. അവനോട് ചേർന്നാണ് വിശ്വസിക്കുന്ന എല്ലാവരും പാറക്കല്ലുകൾ ആയിത്തീർന്നശേഷം ഒരു സഭയായി പണിയപെടേണ്ടത്. പത്രോസിന് ആ കാര്യം നല്ലവണ്ണം ബോധ്യം ആകുവാൻ തക്കവണ്ണം ഞാൻ അവനെ പലപ്പോഴായി പഠിപ്പി ക്കുകയും അധികാരപ്പെടുത്തുകയും ബലപ്പെടുത്തുകയും ചെയ്തി ട്ടുണ്ട്. ഈ കാര്യം പത്രോസ് തന്നെ പിന്നീട് ജീവിതത്തിലൂടെയും ലേഖനങ്ങളിലൂടെയും വ്യക്തമാക്കിയിട്ടുമുണ്ട് (1 പത്രോസ്.2: 5, 6).

ശീമോനെ പത്രോസ് ആക്കി മാറ്റിയത് പോലെ എന്റെ അടുക്കൽ വന്ന് എന്നെ തിരിച്ചറിഞ്ഞ് വിശ്വാസം തെളിയിക്കുന്നവരെ ഒക്കെ വിശ്വാ സത്തിൽ ബലമുള്ള പാറക്കല്ലുകൾ ആക്കുവാൻ ഞാൻ ഒരുക്കമാണ് എന്ന് നിങ്ങൾ അറിയണം. നിങ്ങളുടെ ബലഹീനതകളും പരാജയങ്ങളും വിശ്വാസങ്ങളും അകൃത്യങ്ങളും എല്ലാം ഞാൻ പരിഹരിച്ച് ജീവനുള്ള കല്ലുകൾ ആക്കി നിങ്ങളെ രൂപാന്തരപ്പെടുത്താൻ ആണ് ഞാൻ കാത്തി രിക്കുന്നത്. ആയതിലേക്ക് പ്രവർത്തിക്കുവാൻ ആയിട്ടാണ് ഞാൻ ശിഷ്യന്മാരെ തെരഞ്ഞെടുത്തിട്ടുള്ളത്. രണ്ടുപേരെ കിട്ടി. ഇനിയും കുറേ പേരെ കൂടി ഞാൻ അന്വേഷിക്കുകയാണ്.

എന്നെ അന്വേഷിച്ചു വരുന്നവരെ സ്നേഹപൂർവ്വം ഞാൻ സ്വാഗതം ചെയ്യാറുണ്ട്. എന്റെ കൂടെ പ്രവർത്തിക്കുവാൻ കഴിവും താല്പ ര്യമുള്ളവരെ വിലയിരുത്തി എന്നെ അനുഗമിക്കുവാൻ അവരോട്

ഞാൻ ആവശ്യപ്പെടും. എന്റെ ലക്ഷ്യവും മാർഗവും യഥാർത്ഥമായി മനസ്സിലാക്കി വരുന്നവരെ മാത്രമേ ശിഷ്യന്മാരായി സ്വീകരിക്കുവാൻ എനിക്ക് കഴിയുമായിരുന്നുള്ളൂ. എന്റെ പിതാവ് ആകർഷിച്ചില്ല എങ്കിൽ ആരും എന്റെ അടുക്കൽ എത്തുന്നില്ല. പരിശുദ്ധാത്മാവ് തന്നെയാണ് എന്നെയും അവരെയും കൂട്ടി ചേർത്ത് ദൈവീകപദ്ധതിയാക്കി ഭൂമിയിൽ നടപ്പാക്കിക്കൊണ്ടിരിക്കുന്നത്. ദൈവാത്മാവ് തന്നെയാണ് പിശാചിനാൽ പ്രലോഭനത്തിന് ഏൽപ്പിക്കുവാൻ മരുഭൂമിയിലേക്ക് എന്നെ കൊണ്ടുപോയത് എന്ന് നിങ്ങൾക്ക് അറിയാമല്ലോ? മനുഷ്യനായി ദൈവഹിതമനുസരിച്ച് ഈ ലോകത്തിൽ ജീവിച്ച് ദൈവത്തെ പ്രസാദിപ്പിക്കാൻ കഴിയണം എങ്കിൽ പരിശുദ്ധാത്മാവിൽ നിറഞ്ഞുവന്ന് അവനാൽ തന്നെ നിയന്ത്രിക്കപ്പെടാൻ നിങ്ങൾ സ്വയം സമർപ്പിക്കണം. മനുഷ്യനായി ഈ ലോകത്തിൽ ഞാൻ നടത്തുന്ന എല്ലാ കാര്യങ്ങളിലും പരിശുദ്ധാത്മാവിന്റെ ആലോചനയും ശക്തിയും എനിക്ക് നിരന്തരം ലഭിക്കുന്നുണ്ട്. പിതാവിന്റെ നിർദ്ദേശങ്ങൾ പരിശുദ്ധാത്മാവ് തക്കസമയത്ത് ആവശ്യമായ സമയങ്ങളിൽ എനിക്ക് സ്ഥിരമായി നൽകുന്നതുകൊണ്ടാണ് മനുഷ്യനായി തന്നെ നിങ്ങളുടെ മുമ്പാകെ മാതൃകാജീവിതം നയിച്ച് കാണിക്കുവാൻ എനിക്ക് കഴിയുന്നത്. ദൈവത്തിനെതിരെ ചിന്തിക്കുന്നവരോടും പ്രവർത്തിക്കുന്ന ആരോടും ചേർന്ന് പ്രവർത്തിക്കുവാൻ എനിക്ക് സാധ്യമല്ല. അത്തരമൊരു സാഹചര്യത്തിലാണ് പത്രോസിനെ സാത്താൻ എന്ന് വിളിച്ച് ശാസിച്ചത്. എന്റെ സ്വർഗ്ഗപിതാവിന്റെ ശബ്ദം എന്നിൽ കൂടി നിങ്ങൾ സ്വീകരിച്ച പ്രകാരം അനുസരിച്ച് ജീവിക്കുന്നവരാണ് എങ്കിൽ മാത്രമേ എന്നെ മറ്റുള്ളവരുടെ മുൻപിൽ അവതരിപ്പിക്കാനുള്ള അധികാരം പരിശുദ്ധാത്മാവ് മൂലം നിങ്ങൾക്ക് ലഭിക്കുകയുള്ളൂ. എന്നെ കേൾക്കാൻ തക്കവിധം നിങ്ങളുടെ കണ്ണും കാതും മനസ്സും തുറന്നിരുന്നാൽ മാത്രമേ യഥാർത്ഥമായ സന്ദേശം മറ്റുള്ളവരിലേക്ക് പകർന്നുകൊടുത്തു അവരുടെ കണ്ണും കാതും മനസ്സും തുറന്നു കൊടുക്കുവാൻ പരിശുദ്ധാത്മാവു മൂലം നിങ്ങൾ കഴിവുള്ളവർ ആകുകയുള്ളൂ. ഞാനും എന്റെ പിതാവും പരിശുദ്ധാത്മാവും സംയോജിച്ച് എപ്പോഴും പ്രവർത്തിക്കുന്ന വലിയ ഒരു രഹസ്യമാണ് അത്.വാക്കുകൾകൊണ്ട് പറഞ്ഞാൽ നിങ്ങൾ മനസ്സിലാക്കുകയില്ല. പരിശുദ്ധാത്മാവ് നിങ്ങളെ സഹായിക്കാനും ആശ്വസിപ്പിക്കാനും പഠിപ്പിക്കുവാനും അവസരമുണ്ടാകും. പരിശുദ്ധാത്മാവ് തക്കസമയത്ത് നിങ്ങളിൽ ഓരോരുത്തരിലും വന്നു നിങ്ങളെ ഞാൻ കാണിച്ചു തരുന്ന സത്യവഴിയിലൂടെ നടത്തുന്നതിനും ഞാനും എന്റെ പിതാവും പദ്ധതിയിട്ടിട്ടുണ്ട്. യോവേൽ പ്രവാചകൻ പറഞ്ഞതു പോലെ 'സകലജഡത്തിന്മേലും എന്റെ ആത്മാവിനെ

പകരും' എന്ന എന്റെ പിതാവിന്റെ വാഗ്ദാനം ഞങ്ങൾ നിറവേറ്റുക തന്നെ ചെയ്യും. അപ്രകാരമുള്ള ഒരു സമൂഹത്തെ തയ്യാറാക്കുകയാണ് ഞാനും എന്റെ പ്രിയ ശിഷ്യന്മാരായ നിങ്ങളും കൂടിയുള്ള പ്രവർത്തികൾ മൂലം ഈ ലോകത്തിൽ ചെയ്യുവാനുള്ള സുവിശേഷ ദൗത്യം.

ഞാൻ പറയുന്ന കാര്യങ്ങൾ ശരിയായി ഗ്രഹിക്കാതെയും അനുസരിക്കാതെയുമാണ് നിങ്ങൾ മറ്റുള്ളവരോട് സംസാരിക്കുന്നത് എങ്കിൽ നിങ്ങൾ നിങ്ങളുടെ കേൾവിക്കാരെ വഴിതെറ്റിക്കും. കേൾക്കുന്നവർ നിങ്ങളെ അനുസരിച്ച് നിങ്ങളുടെ പിറകെ വന്നേക്കും. പക്ഷേ ദൈവഹിത പ്രകാരമുള്ള മാർഗ്ഗം ആയിരിക്കണമെന്നില്ല അത്. വളരെ ശ്രദ്ധയോടെ നിർവഹിക്കേണ്ട വലിയ ഉത്തരവാദിത്വം എന്റെ പിതാവ് എന്നെ ഏൽപ്പിച്ചിട്ടുള്ളത് ഗൗരവത്തോടെ ഏറ്റെടുത്തു നടപ്പാക്കാൻ വേണ്ടിയാണ് എന്നെ അനുഗമിക്കുക എന്ന് ഞാൻ പറഞ്ഞു നിങ്ങളെ എന്റെ കൂടെ ചേർക്കുന്നത്. ശിഷ്യത്വത്തിന്റെ ഉത്തരവാദിത്തങ്ങൾ പഠിപ്പിക്കുകയും പക്വത പ്രാപിക്കുന്നവർക്ക് നേതൃത്വ നിർദ്ദേശങ്ങൾ ഞാൻ ഏൽപ്പിക്കുകയും ചെയ്യും. എന്നിൽ വിശ്വസിച്ച് ജീവനുള്ള കല്ലുകൾ ആയി രൂപാന്തരപ്പെട്ട് എന്റെ അടുക്കൽ വരുന്നവരെ ഉറപ്പുള്ള പാറക്കല്ലുകൾ ആക്കി സഭയാകുന്ന പുതിയ ദേവാലയം നിർമ്മിച്ച പരിപാലിക്കുന്ന ഉത്തരവാദിത്വം ആണ് ഞാൻ പ്രത്യേകം തെരഞ്ഞെടുക്കുന്ന പന്ത്രണ്ട് അപ്പൊസ്തലന്മാരെ ഏൽപ്പിക്കുവാൻ പോകുന്നത്. ഇതിനോടകം കുറേ പേർ എന്റെ ശബ്ദം കേട്ട് എന്നെ കുറേക്കാലം അനുസരിച്ച് എങ്കിലും ഈ ലോകത്തിന്റെ ദൈവമായ സാത്താന്റെയും ദൂതന്മാരായ പിശാചുക്കളുടെയു ശബ്ദം കേട്ട് എന്നെ വിട്ടു പോവാൻ ഇടയാക്കുന്നുണ്ട്. അതിൽ എനിക്ക് ഖേദമുണ്ട്. പക്ഷേ മനുഷ്യന് സ്വതന്ത്രമനസ്സും ഇച്ഛാശക്തിയും ദൈവം നൽകിയിട്ടുണ്ട്. അത് ശരിയായി ഉപയോഗിച്ചുകൊണ്ട് സാത്താന്റെ തന്ത്രങ്ങൾ തിരിച്ചറിഞ്ഞു എല്ലാവരും എന്റെ മാർഗത്തിലേക്ക് തിരിച്ചു വരണം എന്നു തന്നെയാണ് എന്റെ പ്രതീക്ഷ. ആ പ്രതീക്ഷ പൂർത്തിയായി കാണുവാനുള്ള വലിയൊരു രക്ഷാകരപദ്ധതി നടപ്പാക്കാനാണ് ഞാനും എന്റെ സ്വർഗപിതാവും പരിശുദ്ധാത്മാവ് വഴി ശ്രമിച്ചു കൊണ്ടിരിക്കുന്നത്. ദൈവത്തിന്റെ എല്ലാ പ്രവർത്തനങ്ങളും ഭൂമിയിൽ ഫലപ്രദമായി നടപ്പാക്കുന്നതിന് മനസ്സോടെ സഹകരിക്കുന്ന മനുഷ്യർ ഉണ്ടാകണം. ആയതിലേക്ക് മനുഷ്യരെ തയ്യാറാക്കുന്ന പ്രവർത്തനമാണ് 'മാനസാന്തരം'.

യോഹന്നാൻ സ്നാപകൻ പ്രസംഗിച്ചത് നിങ്ങൾ കേട്ടുകാണുമല്ലോ. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാണ് ആകയാൽ മാനസാന്തരപ്പെടുവിൻ എന്നാണ്, എന്റെ മനസ്സിന്റെ ശബ്ദമായി എനിക്ക് വഴിയൊരുക്കി

കൊണ്ട്, യോഹന്നാൻ വിളിച്ചു പറഞ്ഞത്. യോഹന്നാന്റെ മരണത്തിനു ശേഷം ഞാൻ പ്രവർത്തനം ആരംഭിച്ചതും ഇതേ വാക്കുകൾ പറഞ്ഞുകൊണ്ട് തന്നെ ആയിരുന്നു. മനുഷ്യൻ മനസ്സുമാറ്റാൻ തയ്യാറാകാതെ വന്നാൽ അവരിലൂടെ സ്വർഗ്ഗരാജ്യ പ്രമാണങ്ങൾ നടപ്പിലാക്കാൻ ദൈവത്തിന് പോലും പ്രയാസമാണ്. കാരണം ദൈവം മനുഷ്യന് നൽകിയ സ്വാതന്ത്ര്യം നിഷേധിക്കുന്നവരെ രക്ഷിക്കുവാൻ ദൈവം ആഗ്രഹിക്കുന്നില്ല. അങ്ങനെ ചെയ്യുന്നവൻ ആയിരുന്നെങ്കിൽ ഏദൻ തോട്ടത്തിൽ വച്ച് തന്നെ വീഴ്ചയിൽ നിന്നും മനുഷ്യരെ സ്വർഗ്ഗപിതാവിന് തടയാം ആയിരുന്നു . അങ്ങനെ ചെയ്താൽ കുറെ അടിമകളെ ആയിരിക്കും ദൈവത്തിന് കൂട്ടായിട്ട് ലഭിക്കുക. ദൈവം സ്വന്തം രൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചത് ദൈവത്തെപ്പോലെ സ്വർഗ്ഗത്തിൽ കൃത്യമായി പ്രവേശിപ്പിക്കാൻ ആയിരുന്നു. ഇപ്പോഴും സ്വർഗ്ഗപിതാവിന്റെ ആഗ്രഹം അത് തന്നെയാണ്. ദൈവപുത്രനായ ഞാൻ എന്റെ പിതാവിനോടൊപ്പം സ്വർഗ്ഗത്തിൽ നിത്യസന്തോഷത്തിൽ കഴിയുന്നത് പോലുള്ള ഉന്നതമായ സ്ഥാനത്തേക്ക് നിങ്ങളെ കൊണ്ടുപോകണം എന്നാണ് എന്റെ പിതാവ് ആഗ്രഹിക്കുന്നത്. ദൈവത്തിന്റെ ഏക പുത്രനായ എന്നെ മനുഷ്യരുടെ വീണ്ടെടുപ്പിന് വേണ്ടി അയച്ചത് ആ ലക്ഷ്യം നിറവേറ്റാനാണ്. വെറും അടിമകളെപ്പോലെ ജീവിക്കുവാൻ സാത്താൻ ആണ് നിങ്ങളെ സ്വീകരിച്ച് വശീകരിച്ച് നിയന്ത്രിക്കുന്നത്. നിങ്ങൾ ആ കാര്യം തിരിച്ചറിയണമെങ്കിൽ എന്നിലും എന്റെ പിതാവിലും വിശ്വസിച്ചു പരിശുദ്ധാത്മാവിന്റെ നടത്തിപ്പിന് മനസ്സോടെ വിധേയപെടണം.

ഞാൻ സ്വർഗത്തിൽ നിന്നും ഇറങ്ങിവന്ന് നിങ്ങളുടെ ഇടയിൽ വസിക്കുന്നത് എന്റെ ഇഷ്ടം ചെയ്യുവാൻ അല്ല പിതാവിന്റെ ഇഷ്ടം നടപ്പാക്കാനാണ് (യോഹന്നാൻ 6:38.) സ്വർഗ്ഗം എന്ന ആശയം നിങ്ങളുടെ പഴയ പ്രവാചകന്മാരുടെ പ്രബോധനങ്ങളിൽ കാണാൻ പ്രയാസമാണ്. ദൈവം ഭരിക്കുന്ന രാജ്യം ആണ് ദൈവരാജ്യം എന്ന നിലയിൽ നിങ്ങൾ മനസ്സിലാക്കിയിരിക്കുന്നത്. ഈ ലോകത്തിൽ തന്നെയുള്ള ഒരു വ്യവസ്ഥിതിയാണ് അത്. എന്നാൽ ഈ ലോകം അവസാനിച്ച ശേഷം വ്യക്തമായ ഒരു പുതിയ ലോകം അഥവാ സ്വർഗ്ഗരാജ്യം നിങ്ങൾക്കായി ഒരുക്കി വെച്ചിരിക്കുന്നു. അവിടേക്ക് നിങ്ങളെ കൂട്ടി കൊണ്ടുപോകാനാണ് ഞാൻ മനുഷ്യനായി അവതരിച്ചത്. സ്നേഹം എന്ന പുതിയ ഒരു കൽപ്പന ഞാൻ നിങ്ങൾക്ക് നൽകുകയാണ്. പഴയ നിയമത്തിലെ മോശ മുഖാന്തരവും യഹോവ നൽകിയ നിയമസംഹിത ഈ ലോകജീവിതത്തിൽ പ്രയോഗിക്കാനുള്ള ന്യായപ്രമാണങ്ങൾ എന്ന പേരിലുള്ള താൽക്കാ

ലിക നിയമങ്ങൾ മാത്രമായിരുന്നു. മോശയുടെ ദർശനത്തിൽ വെളിപ്പെട്ടു കിട്ടിയ ദൈവരാജ്യം കനാൻ ദേശം വരെ മാത്രം ആയിരുന്നു. ജനങ്ങൾ അവിടം വരെയുള്ള യാത്ര കൊണ്ട് തൃപ്തിപ്പെട്ടു. വീഴ്ചമൂലം സ്വർഗ്ഗം നഷ്ടപ്പെട്ട കാര്യങ്ങൾ  ഒക്കെ അവർക്കറിയാം. പക്ഷേ തിരിച്ചറിയാൻ അവർക്ക് കഴിയാതെ പോയി. ലോകരക്ഷകനായ, ഈ ലോകത്തിൽ അവതരിച്ച എന്നെ തിരിച്ചറിയാൻ അവർക്ക് കഴിഞ്ഞില്ല. യഹൂദമത ത്തിന്റെ അനുഷ്ഠാനങ്ങളും ബാഹ്യമായ ആചാരങ്ങളും കപടമായമൂല്യ ബോധവും അമിതമായ നിയമബോധവും നിമിത്തം തിരുവെഴുത്തുകളിൽ നിഴലായി മറഞ്ഞിരുന്ന എന്നെയും എന്റെ വരവിനെയും  അവർ തിരിച്ച റിയാതെ പോയി. എന്നിരുന്നാലും 'ഇരുളിൽ ഇരുന്ന ജനം വലിയൊരു വെളിച്ചം കണ്ടു' എന്ന പ്രവചനം പൂർത്തീകരിക്കും വിധം കുറെ ആളുകൾ 'ലോകത്തിന്റെ വെളിച്ചമായ' എന്നിലേക്ക് തിരിഞ്ഞു തുടങ്ങിയി ട്ടുണ്ട്. അവരിലൂടെ സ്വർഗ്ഗരാജ്യത്തിലെ സത്യപ്രകാശം ലോകം മുഴു വൻ പരത്തുവാൻ ഉള്ള വലിയ ചുമതലയാണ് ശിഷ്യന്മാരെ ഞാൻ ഏൽപ്പിച്ചത്.

'എന്നെ അനുഗമിക്കുക' എന്ന എന്റെ വാക്കുകൾ ഒരു കല്പന യല്ല സൗമ്യമായ ഒരു ക്ഷണം മാത്രമാണ്.ആരെയും നിർബന്ധിച്ച് നടപ്പാ ക്കാൻ കഴിയുന്ന ഒരു പദ്ധതി അല്ല എന്റെ രക്ഷയുടെ പ്രവർത്തനം. മനസ്സിന്റെ വാതിൽ അകത്തുനിന്നും തന്നെ ഓരോരുത്തരും തുറന്നു തന്നാൽ മാത്രമേ എനിക്ക് അവരുടെ ഹൃദയത്തിൽ പ്രവേശിച്ചു അവരെ രക്ഷയിലേക്ക് നയിക്കുവാൻ സാധിക്കുകയുള്ളു. ദൈവം സ്നേഹ വാനായതുകൊണ്ട്, 'ഞാൻ എങ്ങനെ ജീവിച്ചാലും എന്നെയും രക്ഷിക്കും' എന്ന് ആരെങ്കിലും കരുതിയാൽ അവന് തെറ്റുപറ്റി. രക്ഷ ക്കായി ആഗ്രഹിക്കുന്നവനെ ഞാൻ അതിൽ ആക്കുമെന്നാണ് ദൈവം കല്പിച്ചിരിക്കുന്നത്. ആകയാൽ ഞാൻ കൊണ്ടു വന്നിരിക്കുന്ന ഈ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കാനുള്ള രക്ഷാപദ്ധതിയിൽ ചേർന്ന് രക്ഷ പെടണമെങ്കിൽ ഏറ്റവും ചുരുങ്ങിയത് താഴെപ്പറയുന്ന കാര്യങ്ങൾ നിങ്ങൾ നടപ്പാക്കണം:

(1) ഞാൻ പറയുന്ന കാര്യങ്ങൾ ശ്രദ്ധയോടെ കേൾക്കുകയും വായിച്ചു മനസ്സിലാക്കുകയും ചെയ്യണം.
(2) മനസ്സിലാക്കിയ കാര്യങ്ങൾ സ്വന്തം ജീവിതത്തിൽ പാലിക്കുവാൻ തക്കവിധം വിശ്വസിക്കണം.
(3) വിശ്വസിച്ച കാര്യങ്ങൾ ജീവിതത്തിൽ അനുസരിക്കുവാൻ തീരുമാനിച്ച ശേഷം അതിനായി പരിശ്രമിക്കണം.

(4) ഇപ്രകാരം വിശ്വസിക്കുന്നവരുടെ സമൂഹമായ എന്റെ സഭയിൽ ചേരുവാൻ ആയി സഹോദരകൂട്ടായ്മ നിലനിർത്തുന്ന എന്റെ ശരീരമാകുന്ന സത്യസഭയെ സമീപിക്കണം.

(5) സകല സത്യത്തിലും വഴി നടത്തുന്ന പരിശുദ്ധാത്മാവിന്റെ ആവാസവും നടത്തിപ്പും ലഭിക്കേണ്ടതിന് ത്രീയേകദൈവനാമത്തിൽ (പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ) വിശുദ്ധ മാമോദീസാ അഥവാ സ്നാനം ഏറ്റു പരിശുദ്ധാത്മ അഭിഷേകം മൂലം ദൈവപുത്രപദവി, പാപമോചനം എന്നിവ പ്രാപിക്കണം.

(6) അങ്ങനെ ദൈവമക്കൾ എന്ന നിലയിൽ എന്റെ കൽപനകൾ ആദരിച്ചുകൊണ്ട് മറ്റുള്ളവർക്ക് ഉത്തമ മാതൃക നൽകി ഒരു സാക്ഷ്യ ജീവിതം നയിക്കണം. വെറുതെ സാക്ഷ്യം പറയുകയല്ല എന്റെ സാക്ഷികളായി മരണംവരെയും ജീവിച്ച് കാണിക്കണം.

അങ്ങനെ ലോകം മുഴുവനും എന്റെ സന്ദേശത്തിന്റെ പ്രകാശം പരത്തുന്ന വിളക്കുകൾ ആയി നിങ്ങൾ തെളിഞ്ഞു ജ്വലിക്കണം, എരിഞ്ഞടങ്ങാൻ കഴിയണം. ലോകം മുഴുവനും രുചി പകരുന്ന ഉപ്പായി സ്വയം അലിഞ്ഞ് അലിഞ്ഞ് തീരണം. നിങ്ങളുടെ വിളക്ക് കെട്ടുപോകാതെ സൂക്ഷിക്കുവാൻ ആവശ്യമാകുന്ന എണ്ണ ആകുന്ന പരിശുദ്ധാത്മദാനങ്ങളും വരങ്ങളും എന്നോട് ചോദിക്കുന്നവർക്കെല്ലാം സമൃദ്ധിയായി ഞാൻ നൽകുമെന്നത് എന്റെ നിങ്ങളോടുള്ള വാഗ്ദാനമാണ്. കണ്ടാലും ഞാൻ ലോകാവസാനത്തോളം നിങ്ങളോട് കൂടെയുണ്ട്. ധൈര്യമായിരിക്കുക. ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു. സ്വർഗ്ഗരാജ്യത്തെപറ്റി ഒരുപാട് കാര്യങ്ങൾ എനിക്ക് ഇനിയും നിങ്ങളോട് പറയാനുണ്ട്. നിങ്ങൾക്ക് അത് തീർച്ചയായും ഇഷ്ടപെടും. പിന്നെ ഒരു അവസരത്തിൽ ആകട്ടെ.

എന്ന് സ്വന്തം യേശു | 2/10/2020

‡‡‡‡‡‡‡‡‡‡‡‡‡‡‡‡‡

# 7. ഞാൻ യഥാർത്ഥ ശിഷ്യന്മാരെ അന്വേഷിക്കുകയാണ്

**മത്തായി 10:5, മാർക്കോസ് 6:7, ലൂക്കോസ്. 9:1**

യോഹന്നാൻ സ്നാപകന്റെ കൂട്ടത്തിൽ നിന്നും യോഹന്നാനെയും അന്ത്രയോസ്സിനെയും ലഭിച്ച കാര്യം നിങ്ങൾക്ക് അറിയാമല്ലോ.അവിടെ നിന്ന് തന്നെ ഒരാളെ കൂടി എനിക്ക് കിട്ടി,ഫിലിപ്പോസ്.അവർ മൂന്നു പേരും വടക്കുള്ള ഗലീല ദേശക്കാരായിരുന്നു. അവരെ കൂട്ടിച്ചേർത്തത് എന്റെ പിതാവ് അയച്ച പരിശുദ്ധാത്മാവ് തന്നെയായിരുന്നു. അവർ പരിശുദ്ധാത്മ നിയോഗത്തിന് കാത്തിരുന്നവരും അതനുസരിച്ച് പ്രവർത്തിക്കുവാൻ സന്നദ്ധരുമായിരുന്നു എന്ന് എനിക്ക് നല്ല ബോധ്യമുണ്ട്. ഉത്തരവാദിത്തങ്ങൾ തിരിച്ചറിഞ്ഞ് ഏറ്റെടുക്കുന്നതിനു മുൻപ് ദൈവനിയോഗത്തെ അനുസരിക്കാൻ നിങ്ങൾ അവരെപ്പോലെ പരിശീലിക്കണം. അങ്ങനെ അല്ലാതെ എന്നെ അനുഗമിക്കാൻ വന്ന പലരെയും സ്വീകരിക്കാതെ ഞാൻ മടക്കി അയച്ചിട്ടുണ്ട്. അങ്ങനെയുള്ളവരുടെ പ്രവർത്തനങ്ങൾക്ക് കുറെ അനുയായികളെ ഉണ്ടാക്കാം എന്നല്ലാതെ യഥാർത്ഥ വിശ്വാസികളെ എന്നിലേക്ക് ആകർഷിക്കുക ഇല്ലെന്ന് എനിക്ക് കൃത്യമായി അറിയാം. ഫിലിപ്പോസിനെ കണ്ടപ്പോൾ തന്നെ എനിക്ക് അവനോട് ഇഷ്ടം തോന്നി. എന്നെ അനുഗമിക്ക എന്നു പറഞ്ഞപ്പോൾ ശിഷ്യത്വം മാത്രമല്ല നേതൃത്വം കൂടി ഏറ്റെടുക്കുവാനുള്ള പക്വത അവന് ഉണ്ടെന്ന് എനിക്ക് കാണാൻ കഴിഞ്ഞു. എന്നാൽ മറ്റു ചിലരെ പാറക്കല്ലുകൾ ആക്കി രൂപാന്തരപ്പെടുത്തി എന്റെ പുതിയ സഭയെ പണിയുവാൻ അവരെക്കൊണ്ട് സാധിക്കുകയില്ല എന്ന് എനിക്ക് മനസ്സിലായതുകൊണ്ടാണ് അവരെ ഞാൻ ഉപേക്ഷിച്ചത്.അവർ എന്റെ വിളി മറന്ന് ലൗകികമായ ജഡിക വഴികളിലേക്ക് വീണുപോകുമെന്ന് എനിക്ക് അറിയാം. എന്റെ മരണം വരെ എന്നോടൊപ്പം ഉണ്ടാകും എന്ന് എനിക്ക് ഉറപ്പുള്ളവരെ കണ്ടെത്തുവാൻ ആണ് ഞാൻ ശ്രമിക്കുന്നത്. ഇവർ മൂന്നുപേരും എന്റെ പ്രതീക്ഷ തെറ്റിക്കാതെ എന്നെ പിന്തുടപിന്തുടർന്നു.

എന്നെ അനുഗമിക്കുവാൻ ഞാൻ ആവശ്യപ്പെടുന്നത് വളരെ ലളിതമായ വാക്കുകളാണെന്ന് ഒരുപക്ഷേ നിങ്ങൾക്ക് തോന്നിയേക്കാം. എന്നാൽ അടുത്തറിയുമ്പോൾ കുറെ കഠിനം ആണെന്ന് നിങ്ങൾക്കു മനസ്സിലാകും. കാരണം നിങ്ങളുടെ സ്വന്തം താൽപര്യങ്ങളും പ്രതീക്ഷകളെയും ഹൃദയഅഭിലാഷങ്ങളെയും മാത്രമല്ല നിങ്ങളുടെ പൂർണ അസ്തിത്വത്തെയും തന്നെ മറക്കാനും ഉപേക്ഷിക്കുവാനും നിങ്ങൾ സ്വയം തയ്യാറാക്കേണ്ടി വരും.അതായത് നിങ്ങളുടെ ഓരോ തെരഞ്ഞെടുപ്പും ചുവട് വെപ്പും എനിക്ക് മാത്രമായി നിങ്ങൾ പൂർണ്ണമായ നിലയിൽ സമർപ്പിക്കേണ്ടി വരും. നിങ്ങളുടെ ഇഷ്ടങ്ങളും തീരുമാനങ്ങളും എന്റെ ഹിതമനുസരിച്ച് ഉപേക്ഷിക്കണം.അവഗണിക്കപ്പെട്ടതും കഷ്ടത നിറഞ്ഞതും ഞെരുക്കം ഉള്ളതുമായ ഒരു ജീവിതമാണെന്ന് ഈ ലോകപ്രകാരം ചിന്തിക്കാവുന്ന ഒരു ഇടുങ്ങിയ പാതയിലൂടെ സഞ്ചരിക്കാനാണ് എന്റെ അടുക്കൽ വരുന്ന ശിഷ്യന്മാരെ ഞാൻ പരിശീലിപ്പിക്കുന്നത്. മറ്റുള്ളവരാൽ തെറ്റിദ്ധരിക്കപ്പെടാൻ, ക്രൂരമായി പരിഹസിക്കപ്പെടുവാൻ, നിങ്ങളുടെ ഏറ്റവും അടുത്ത സുഹൃത്തുക്കൾ പോലും നിങ്ങളെ സംശയിക്കാനുള്ള സാധ്യതയുള്ള ഒരു പീഡാനുഭവ വഴിയിലൂടെ ഉള്ള നിരന്തര യാത്രയിലേക്ക് ആണ് ഞാൻ നിങ്ങളെ വിളിക്കുന്നത്. എന്നെക്കാൾ കൂടുതൽ മറ്റാരെയും, മറ്റൊന്നിനെയും, എന്തിനു ഏറെ, സ്വന്തം മാതാപിതാക്കളെ പോലും സ്നേഹിക്കുവാനുള്ള ആഗ്രഹമുണ്ടെങ്കിൽ നിങ്ങൾക്ക് എന്റെ ശിഷ്യനായി തുടരുവാൻ കഴിയില്ലെന്ന് ഓർക്കണം. എന്നെ അനുഗമിക്കുക എന്ന് ഞാൻ പറയുമ്പോൾ എന്റെ കൂടെ വരിക എന്നാണ് ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നത്. ഈ ലോകത്തിന്റെ മുഴുവനും രക്ഷയ്ക്കുവേണ്ടി മരണം വരെ എന്നോട് ചേർന്ന് പ്രവർത്തിക്കാൻ ആയിട്ടാണ് ഞാൻ നിങ്ങളെ വിളിക്കുന്നത്. ഈ കാര്യം മനസ്സിലാക്കാതെ എന്നെ അനുഗമിക്കുവാൻ ശ്രമിച്ച അനേകർ എന്നിൽ നിന്നും പലപ്പോഴായി പിന്മാറി പോയിട്ടുണ്ട്.

എന്നെ ശരിയായി മനസ്സിലാക്കാനും അനുഭവിക്കുവാനും താൽപര്യമില്ലാതെ പലരും എന്റെ ശിഷ്യന്മാർ എന്ന പേരിൽ വ്യാജ സുവിശേഷം പ്രചരിപ്പിക്കുന്നത് ഞാൻ അറിയുന്നുണ്ട്. കള്ളപ്രവാചകന്മാരുടെ കൂട്ടത്തിൽ പെട്ടവരാണ് അവർ. അങ്ങനെയുള്ളവർ എന്റെ മാർഗ്ഗം വളരെ എളുപ്പമാണെന്ന് നിഷ്കളങ്കരായ മനുഷ്യരെ പറഞ്ഞ് ധരിപ്പിച്ച് അവരെ നാമമാത്ര ക്രിസ്ത്യാനികളാക്കി, അവരെ ചൂഷണം ചെയ്തുകൊണ്ട് വ്യാജസഭകൾ ഉണ്ടാക്കി പ്രവർത്തിക്കുന്നുണ്ട്. അവരിൽ നിന്നും നിങ്ങൾ അകന്ന് നിൽക്കണം. വിശ്വസിച്ചാൽ മാത്രം മതി, രക്ഷിക്കപ്പെടും

എന്ന് തെറ്റിദ്ധരിപ്പിച്ച് അവരെ കൂട്ടത്തിൽ ചേർത്തുനിർത്തുന്ന സംഭവങ്ങൾ സ്വർഗ്ഗരാജ്യ നിർമ്മാണത്തിന് ബദലായി സാത്താൻ ഏർപ്പെടുത്തുന്ന സംവിധാനങ്ങളാണ്. പ്രലോഭിപ്പിച്ചും ഭീഷണിപ്പെടുത്തിയും അണികളെ ചേർത്തുനിർത്തി മത്സരബുദ്ധിയോടെ സഭാ കൂട്ടായ്മകൾ നടത്തുന്നവരെ നിങ്ങൾ പ്രത്യേകം സൂക്ഷിക്കണം. ചിലരൊക്കെ അപ്രകാരം ഉള്ളവരുടെ കെണിയിൽ പെട്ടു പോകാറുണ്ട്. ശിഷ്യത്വവ്യവസ്ഥയുടെ ശരിയായ കാര്യങ്ങൾ  മനസ്സിലാക്കാൻ ശ്രമിക്കാതെ ഈലോക നേട്ടങ്ങൾക്ക് വേണ്ടി ഓടി നടക്കുന്നവരാണ് ഇപ്രകാരം അകപ്പെട്ടു പോകുന്നവരിൽ അധികവും. എന്നിരുന്നാലും അങ്ങനെയുള്ളവർ എന്നെ തിരിച്ചറിഞ്ഞു സത്യമാർഗത്തിലേക്ക് ബോധപൂർവ്വം മടങ്ങി വന്നാൽ സ്നേഹപൂർവ്വം അവരെ ഞാൻ സ്വീകരിക്കുവാൻ എപ്പോഴും തയ്യാറാണ്. ഞാൻ ഭൂമിയിൽ പരസ്യ ശുശ്രൂഷ ചെയ്തിരുന്ന കാലത്തും വളരെപ്പേർ എന്നെ ഉപേക്ഷിച്ചു പോയിട്ടുണ്ട്. അവരിൽ കുറേപ്പേർ പിന്നീട് ശിഷ്യന്മാരുടെ പ്രവർത്തനത്തിലൂടെ തിരിച്ചു വന്നിട്ടുണ്ട്. ഞാൻ തിരഞ്ഞെടുത്ത ശിഷ്യന്മാർ എന്റെ മരണം വരെ എന്നെ സേവിച്ചവർ ആണ്. അങ്ങനെയുള്ളവരെ ഞാൻ ഇരിക്കുന്ന ഇടത്തു തന്നെ ഇരുത്തും, എന്റെ പിതാവ് അവരെ മാനിക്കുകയും ചെയ്യും. (യോഹന്നാൻ 12: 26) എന്നെ കേൾക്കുന്ന  നിങ്ങൾക്കും ഞാൻ ആ വാഗ്ദാനം തരുന്നു.

എന്നാൽ എന്റെ വാഗ്ദാനങ്ങളെ തെറ്റായി അവതരിപ്പിച്ചു അപ്രകാരം വിജയകരമായ സുഖകരമായ ഒരു വിശാല പാതയിലേക്ക് ക്ഷണിക്കുന്ന സമൃദ്ധിയുടെ സുവിശേഷം പ്രചരിപ്പിക്കുന്ന പല വ്യാജ ശിഷ്യന്മാരും എന്റെ പേര് പറഞ്ഞു പലരെയും വഴിതെറ്റിക്കുന്നുണ്ട്. തന്നെ ഒന്ന് വണങ്ങിയാൽ ഈ ലോകത്തിലെ സകലതും നൽകാമെന്ന് എന്നോട് പറഞ്ഞു എന്നെ വഞ്ചിക്കാൻ ശ്രമിച്ച സാത്താനാണ് അങ്ങനെയുള്ളവരുടെ വ്യാജ ദൈവം. അവൻ സത്യം വ്യാജമായി അവതരിപ്പിക്കുകയാണ് (2 കോരി 2. 4 :4). പഴയനിയമത്തിൽ യഹൂദന്മാർക്ക് നൽകിയിരുന്ന പ്രമാണങ്ങളിൽ ഒന്നായ *ദശാംശം* ജനങ്ങളിൽ നിന്നും നിർബന്ധമായും ശേഖരിച്ച് സ്വന്തം ജീവിതം ആഡംബര പൂർണ്ണം ആക്കുന്നതാണ്  ദൈവം നൽകിയ സമൃദ്ധി എന്ന് പാവപ്പെട്ട ജനങ്ങളെ പറഞ്ഞു പറ്റിക്കുന്നവർക്ക് എന്റെ പിതാവ് ഒരുക്കിയിരിക്കുന്ന ശിക്ഷ അവർ അറിയുന്നില്ലല്ലോ എന്നോർത്ത് അവരോട് ഞാൻ സഹതപിക്കുന്നു. ആ കൂട്ടത്തിൽ പ്രവർത്തിക്കുന്ന വ്യാജസുവിശേഷകരുടെ മറ്റൊരു മാർഗമാണ് *അത്ഭുതരോഗശാന്തി* ശുശ്രൂഷ. അത്ഭുതപ്രവർത്തികൾ എന്താണെന്നതിനെപ്പറ്റി വിശദമായി ഞാൻ പിന്നീട്

നിങ്ങളോട് പറയാം. മോശ അത്ഭുതങ്ങൾ പ്രവർത്തിച്ച പോലെ രാജാവിന്റെ ആളുകളും ശക്തിയോടെ അത്ഭുതങ്ങൾ കാണിച്ചിരുന്നത് നിങ്ങൾക്കറിയാമല്ലോ. അപ്രകാരം സാത്താന്റെ ശക്തികൊണ്ട് വ്യാജമായി അത്ഭുതങ്ങൾ കാണിച്ച് നിഷ്കളങ്കരായ ജനങ്ങളെ വശീകരിക്കുന്നവർക്ക് ഉണ്ടാകാൻ പോകുന്ന ശിക്ഷാവിധി അവർ അറിയുന്നില്ല എന്ന ദുഃഖം എനിക്കുണ്ട്. അന്ത്യന്യായവിധിയിൽ എന്റെ മുൻപാകെ അവരും വന്നേ പറ്റൂ. അന്ന് ഞാൻ അവരോട് പറയാൻ പോകുന്നത് എന്താണെന്ന് നിങ്ങൾക്ക് കേൾക്കണോ? 'അധർമ്മം പ്രവർത്തിക്കുന്നവരെ എന്നെ വിട്ടു പോകുവിൻ, ഞാൻ ഒരു നാളും നിങ്ങളെ അറിഞ്ഞിട്ടില്ല' എന്ന് തീർത്തു പറയും. അവരെ നിത്യ ശിക്ഷാവിധിയിലേക്ക് അയയ്ക്കുകയും ചെയ്യും.(മത്തായി 24:4 മുതൽ ).

ഞാൻ ഇങ്ങനെയൊക്കെ പറഞ്ഞപ്പോൾ നിങ്ങൾ ഭയപ്പെട്ടു കാണും അല്ലേ? നല്ല ജാഗ്രതയുള്ളവർ ആകാനാണ് ഞാനിത്രയും പറഞ്ഞത്. ഇനി നമുക്ക് ശിഷ്യന്മാരെ ഞാൻ കണ്ടെത്തിയ വിഷയത്തിലേക്ക് തന്നെ മടങ്ങി വരാം. ഫിലിപ്പോസ് ഉടനെ പോയി കൂട്ടുകാരനായ നാഥാനിയേലിനോട് എന്നെ കണ്ടെത്തിയ വിവരം പറഞ്ഞു. താമസിയാതെ അവർ രണ്ടുപേരുംകൂടി എന്റെ അടുത്തേക്ക് വരുന്നത് ദൂരെനിന്നു തന്നെ ഞാൻ കണ്ടു. ഒറ്റ നോട്ടത്തിൽ തന്നെ നാഥാനിയേലിനെ എനിക്ക് വളരെ ഏറെ ബോധിച്ചു. (യോഹന്നാൻ 1: 45 47). അവൻ സാക്ഷാൽ കളങ്കമില്ലാത്ത ഇസ്രായേല്യൻ തന്നെ ആയിരുന്നു. ഒരുപക്ഷേ നിങ്ങൾ ചിന്തിക്കും ഞാൻ എങ്ങനെയാണ് അവനോട് സംസാരിക്കുന്നതിന് മുൻപ് അവനെ വിലയിരുത്തിയത് എന്ന്. നിങ്ങൾ എന്നെപറ്റി അറിയാത്ത ഒരു രഹസ്യം കൂടി പറയാം: എനിക്ക് നിങ്ങളെ കാണാതെ പോലും നിങ്ങളുടെ ഉള്ളിലുള്ളത് മുഴുവനും അറിയാം. കഴിഞ്ഞു പോയതും ഇപ്പോൾ ഉള്ളതും വരാൻ ഉള്ളതുമായ എല്ലാവരുടെയും എല്ലാ കാര്യങ്ങളും എപ്പോഴും എനിക്ക് അറിയാൻ കഴിവുണ്ട്. (യോഹന്നാൻ 2: 24 25). പക്ഷേ അത് പരസ്യമാക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഇപ്പോൾ സർവ്വജ്ഞാനിയായ എന്റെ ദൈവസ്വഭാവം ഞാൻ മറച്ചുപിടിച്ചാണ് ലോകത്തിൽ പ്രവർത്തിക്കുന്നത്. അതെ, മനുഷ്യന്റെ ഹൃദയവിചാരങ്ങൾ എനിക്ക് അറിയാം എന്ന് മാത്രം ഇപ്പോൾ നിങ്ങൾ മനസ്സിലാക്കുക. നിങ്ങൾ എന്തെല്ലാം ഒളിച്ചു വയ്ക്കാൻ ശ്രമിച്ചാലും എന്റെ മുൻപിൽ മറഞ്ഞിരിക്കുന്നില്ല എന്ന് നിങ്ങൾ മനസ്സിലാക്കാത്തത് കൊണ്ടാണ് കപടഭക്തിയുമായി നിങ്ങൾ എന്നെ ആരാധിക്കുന്നത്. നിങ്ങളുടെ ജനനം മുതൽ മരണം വരെയുള്ള നിങ്ങളുടെ ചിന്തകൾ

മുഴുവനും ഞാൻ അറിയുന്നവനാണ്. (സങ്കീ 139: 2). അതുകൊണ്ടാണ് നിങ്ങളുടെ നോട്ടത്തിൽ നല്ലവനെന്ന് കാണുന്ന പലരെയും ഞാൻ ഉപേക്ഷിക്കുന്നതും, മോശക്കാരാണെന്ന നിങ്ങൾ കരുതുന്ന പലരെയും ഞാൻ സ്വീകരിക്കുന്നതും. എന്റെ ജീവിതത്തിലുടനീളം ഈ വൈരുദ്ധ്യം നിങ്ങൾ ശ്രദ്ധിച്ചാൽ നിങ്ങൾക്ക് കാണാൻ സാധിക്കും. എന്റെ അവസ്ഥ യിലേക്ക് നിങ്ങളെയും രൂപപ്പെടുത്താനാണ് ഞാൻ ശ്രമിക്കുന്നത്. ഞാൻ കാണുന്നതുപോലെയുള്ള കാഴ്ച നിങ്ങൾക്കും ലഭിക്കണം എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്. എന്റെ കണ്ണുകളിൽ കൂടെ ഈ ലോകകാര്യ ങ്ങൾ കാണാൻ നിങ്ങൾ ശ്രമിക്കുക. ഈ ലോകത്തിൽ പ്രകടിപ്പിച്ച എന്റെ കഴിവുകൾ ഒക്കെ നിങ്ങൾക്കും സ്വായത്തമാക്കാനുള്ള സാധ്യത നിങ്ങളെ സൃഷ്ടിച്ചപ്പോൾ തന്നെ ദൈവം നിങ്ങൾക്ക് നൽകിയിട്ടുണ്ട്. 'ദൈവരൂപത്തിലും സാദൃശ്യത്തിലും' മനുഷ്യരായ നിങ്ങളെ മാത്രമേ സൃഷ്ടിച്ചിട്ടുള്ളൂ. അതായത് ദൈവപുത്രനായ എന്നെപ്പോലെ ആയി ത്തീരുവാൻ ഉള്ള അനന്തസാധ്യതയാണ് ദൈവരൂപസാദൃശ്യത്തിലൂടെ നിങ്ങളിൽ നിക്ഷേപിച്ചത്. ആദമിന്റെ അനുസരണക്കേട് മൂലം നിങ്ങളി ലുള്ള 'ദൈവരൂപസാദൃശ്യം' മങ്ങിപോയെങ്കിലും പൂർണ്ണമായി നഷ്ട പ്പെടുവാൻ ഞാൻ അനുവദിച്ചില്ല. നിങ്ങളെ കഴുകി തുടച്ചു മിനുക്കി എടുത്തു പൂർണ്ണമായ ദൈവരൂപസാദൃശ്യ ശോഭയിലേക്ക് തിരിച്ചു കൊണ്ടു പോകാൻ കഴിയുമെന്നതിനാൽ ആണ് ഞാൻ മരണം സ്വീകരി ക്കാൻ വരെ തയ്യാറായികൊണ്ട് ഭൂമിയിൽ വന്നു ജീവിച്ചു കാണിച്ചു തന്നത്.നിങ്ങളെ സൃഷ്ടിക്കുമ്പോൾ ഞങ്ങളുടെ മനസ്സിൽ ഉണ്ടായിരുന്ന പ്രതീക്ഷ തകർക്കുവാൻ സാത്താൻ അന്ന് വിജയിച്ചു. അതിന്റെ കാരണം ഞങ്ങൾ, എന്ന് പറഞ്ഞാൽ ഞാനും എന്റെ പിതാവും പരിശു ദ്ധാത്മാവും നിങ്ങളെ വിശ്വസിച്ചേൽപിച്ച 'സ്വാതന്ത്ര്യം' നിങ്ങൾ ദുർ വിനിയോഗം ചെയ്തു. ദൈവകല്പന ലംഘിക്കുവാൻ തക്കവിധം ജഡമോഹം, കൺമോഹം, അധികാരമോഹം എന്നിവമൂലം സാത്താന്റെ കെണിയിൽ അകപ്പെട്ടു പോയി. എന്നാലും നിങ്ങളെ രക്ഷിക്കാൻ കഴിയാത്ത വിധം നശിപ്പിക്കുവാൻ സാത്താനെ ഞങ്ങൾ അനുവദി ച്ചില്ല. ഞാൻ തന്നെ നിങ്ങളെപ്പോലെ ഈ ലോകത്തിൽ ജനിച്ചു ഞങ്ങ ളുടെ സങ്കല്പത്തിൽ ഉണ്ടായിരുന്ന പൂർണമനുഷ്യരൂപം മാതൃകയായി ജീവിച്ചു കാണിക്കാൻ ആണ് ജഡപ്രകാരമുള്ള മനുഷ്യാവതാരം സ്വീകരിച്ചത്. നിങ്ങളിപ്പോൾ പൂർണ്ണ മനുഷ്യരല്ല. കാരണം, മരണം എന്ന യാഥാർത്ഥ്യം ആദാമ്യപാപഫലമായി നിങ്ങളിൽ കുടികൊള്ളുന്നു. ശരീരപ്രകാരം ആദ്യമാതാപിതാക്കളിൽനിന്നും ജനിച്ചുവീഴുന്നവരെല്ലാം ശരീരപ്രകാരമുള്ള മരണം പ്രാപിച്ചേ മതിയാകൂ.

രണ്ടാം ആദാം എന്നുള്ള നിലയിൽ പറുദീസായിൽ ആദാമിനുണ്ടായിരുന്ന എല്ലാ സ്വാതന്ത്ര്യത്തോടെ തന്നെയാണ് ഞാൻ ഈ ലോകത്തിൽ ജനിച്ചുവീണത്. ഞാൻ ആദ്യംമുതൽ തന്നെ പിതാവിനെ അനുസരിക്കുന്നവനാകയാൽ ഒന്നാം ആദാമിനു സംഭവിച്ചതുപോലെയുള്ള സ്വാഭാവിക മരണവും അതിന്റെ ഫലമായി മനുഷ്യജനനത്തിനു വേണ്ടിയുള്ള ലൈംഗീകതയും പ്രത്യേകമായി എന്നിൽ സ്വാധീനം ചെലുത്തിയിട്ടില്ല. സ്വാഭാവികമായി ഞാൻ മരണത്തിനു കീഴ്പ്പെടുന്നവനല്ലാത്തതുകൊണ്ട് എന്റെ ജനനവും ലൈംഗീകബന്ധം വഴി അല്ലായിരുന്നല്ലോ അനുസരണക്കേടു നിമിത്തം വീണുപോയ ആദാമിനും അവനിൽ നിന്ന് ലൈംഗീകസംസർഗ്ഗം വഴി ജനിച്ചവർക്കും മാത്രമേ ലൈംഗീകപ്രലോഭനങ്ങൾ നേരിടേണ്ടതുള്ളൂ

വിശ്വസിക്കുന്നതിലൂടെ എന്നെ അനുസരിച്ചു ജീവിക്കുന്ന നിങ്ങൾക്ക് എന്റെ നാമത്തിലുള്ള മാമോദീസാ സ്വീകരിക്കുന്നതു വഴി വീണ്ടും ജനനം പ്രാപിച്ചതിനാൽ മരണമില്ലാത്ത നിത്യജീവനിലേക്ക് വളർന്നു വരുവാനുള്ള അവകാശം ലഭിക്കുന്നുണ്ട്. മാമോദീസാ കഴിഞ്ഞാലും അനുസരണക്കേട് കാണിക്കാനുള്ള പ്രലോഭനം ഉണ്ടാകും എന്നോർക്കുക അപ്രകാരം ഉണ്ടാകുന്ന എല്ലാ പ്രലോഭനങ്ങളും എനിക്കും മനുഷ്യജീവിതത്തിൽ നേരിടേണ്ടി വന്നിട്ടുണ്ട് മനുഷ്യനെന്ന നിലയിൽ അവയെ അതിജീവിക്കുവാൻ പരിശുദ്ധാത്മ ശക്തിയാൽ എനിക്ക് കഴിഞ്ഞു എന്നുള്ളതാണ് എന്റെ ജീവിതവിജയമായി ഞാൻ പറയുന്നത്

ആകയാൽ നിങ്ങൾ ദൈവത്തെ പൂർണ്ണമായി അനുസരിച്ച് മരണം വരെ ജീവിക്കുവാൻ കഴിയുമെങ്കിൽ ശരീരപ്രകാരം മരിച്ചു കഴിഞ്ഞു പോയാലും എന്നെപ്പോലെ നിങ്ങൾ ഉയർത്തെഴുന്നേൽക്കും. അതാണ് ഞാൻ നിങ്ങൾക്ക് നൽകുന്ന വാഗ്ദാനം. അത് നിങ്ങളുടെ വീഴ്ചയ്ക്ക് മുൻപുള്ള ഭാഗ്യ അവസ്ഥയിലേക്കുള്ള പ്രവേശനപത്രികയാണ്. ഞാൻ ഈ പറഞ്ഞ കാര്യങ്ങളൊക്കെ കുറേക്കൂടി വ്യക്തമാക്കി പറഞ്ഞുതരുവാനും, മനസ്സിലാക്കികഴിഞ്ഞു അപ്രകാരം ജീവിക്കുന്നതിന് നിങ്ങൾക്ക് ശക്തി നൽകി സഹായിക്കാനും ആണ് സഹായകനായി എപ്പോഴും നിങ്ങളോടുകൂടെ വസിക്കുന്നതിനായി പരിശുദ്ധാത്മാവായ ദൈവത്തെ നിങ്ങൾക്ക് അയച്ചു തന്നത്.

ഞാൻ നേരത്തെ പറഞ്ഞു വന്നത് പോലെ നിങ്ങൾ നിങ്ങളെ അറിയുന്നതിനേക്കാൾ കൂടുതലായി എനിക്ക് നിങ്ങളെ അറിയാം എന്ന് നിങ്ങൾ അറിയണം. നിങ്ങളുടെ ഭാവിയും ഭൂതകാലവും എനിക്കറിയാം. സാത്താൻ നിങ്ങളെ വഴിതെറ്റിക്കാൻ കരുതിവച്ചിരിക്കുന്ന കെണികളും

ഞാൻ മുൻകൂട്ടി കാണുന്നു. എന്റെ വാക്ക് കേട്ട് വിശ്വസിച്ചനുസരിച്ച് എന്നെ പിൻപറ്റിയാൽ നിങ്ങൾക്ക് ലഭിക്കാൻ പോകുന്ന സൗഭാഗ്യങ്ങളും ഞാൻ മുൻകൂട്ടി കാണുന്നു. ആ കാര്യങ്ങളെല്ലാം നിങ്ങളെ നിരന്തരം ഓർമിപ്പിക്കുന്ന പരിശുദ്ധാത്മ സഹായം ലഭിക്കാനായി നിങ്ങൾ നിരന്തരം അഭ്യർത്ഥിക്കുക. നിങ്ങൾ പല കാര്യങ്ങൾ എന്നോട് ആവശ്യപ്പെടാറുണ്ട്. അതിൽ മിക്കവാറും എല്ലാം തന്നെ നിങ്ങൾക്ക് പ്രയോജനപ്പെടുകയില്ല എന്ന് മാത്രമല്ല ദോഷം വരുത്തുന്നവയാണെന്നും ഞാൻ മുൻകൂട്ടി അറിയുന്നു. അതുകൊണ്ടാണ് അങ്ങനെ നിങ്ങൾ ചോദിക്കുന്നത് എല്ലാം നിങ്ങൾക്ക് ഉടനെ നൽകാത്തത്. നിങ്ങൾക്ക് നന്മ വരുത്തുന്ന എല്ലാകാര്യങ്ങളും നിങ്ങളെന്നെ അനുസരിച്ച് ജീവിക്കുന്നവർ ആണെങ്കിൽ നിങ്ങൾ ചോദിക്കാതെ തന്നെ നിങ്ങൾക്ക് ഞാൻ നൽകും. നിങ്ങൾക്ക് ദോഷം വരുത്തുന്നത് ആണെങ്കിൽ നിങ്ങൾ എത്രപ്രാവശ്യം ചോദിച്ചാലും ഞാൻ തരികയില്ല. കാരണം ഞാൻ നിങ്ങളുടെ നന്മയാണ് ലക്ഷ്യം വെക്കുന്നത്. ഒരുപക്ഷേ നിങ്ങൾ ചോദിച്ച കാര്യങ്ങൾ എന്നിൽനിന്നും കിട്ടാതെവരുമ്പോൾ എന്നിലുള്ള വിശ്വാസം ഉപേക്ഷിച്ച് എന്റെ വ്യാജ പേരിലും വേഷത്തിലും ദൈവം എന്ന് അഭിനയിക്കുന്ന സാത്താനെ കുമ്പിട്ട് ആരാധന നടത്തി ഉദ്ദിഷ്ടകാര്യങ്ങൾ സാധിച്ചു, ഒടുവിൽ നിത്യജീവൻ നഷ്ടപ്പെടുത്തുന്ന അവസ്ഥയിൽ നിങ്ങൾ എത്തിച്ചേരും എന്നു ഞാൻ അറിയുന്നു. അങ്ങനെയുള്ളവർക്ക് സ്വാതന്ത്ര്യം നൽകിയതിൽ എനിക്ക് ദുഃഖവും സഹതാപവും ഉണ്ട്. പക്ഷേ എന്നിലേക്ക് തിരിഞ്ഞു മാനസാന്തരപ്പെട്ടു വരാത്തവരെ രക്ഷിക്കുവാൻ എനിക്ക് കഴിയില്ല എന്ന് നിങ്ങൾ മനസ്സിലാക്കുക. രക്ഷക്കായി കാംക്ഷിക്കുന്നവനെ രക്ഷിക്കും എന്നതാണ് പിതാവിനോടൊപ്പം പരിശുദ്ധാത്മാവ് കൂടി എടുത്ത എന്റെ തീരുമാനം.

'പരിശുദ്ധാത്മാവ്' എന്ന് പ്രത്യേകം എടുത്തു പറയുന്നത് ഞാനും പിതാവും പരിശുദ്ധി നിറഞ്ഞതാണെങ്കിലും, ലോകത്തിൽ അശുദ്ധാത്മാക്കൾ ഉള്ളതുകൊണ്ട് അവരെ പോലെ വ്യാജമായി ദൈവാത്മാവിനെ തെറ്റിദ്ധരിക്കാൻ പാടില്ല എന്നതുകൊണ്ടാണ് 'പരിശുദ്ധാത്മാവ്' എന്ന് പ്രത്യേകം എടുത്തു പറയുന്നത്. ആത്മാവ് എന്ന പേരിൽ ഒരുപാട് അശുദ്ധാത്മാക്കൾ സാത്താന്റെയും പിശാചുക്കളുടെയും സേവകരായി ലോകത്തിൽ പ്രവർത്തിക്കുന്ന കാര്യം വളരെ ഗൗരവത്തോടെ, കരുതലോടെയും സൂക്ഷിക്കണം. മരുഭൂമിയിൽ വെച്ച് ഞാൻ അതിജീവിക്കേണ്ടി വന്ന വിവിധ പ്രലോഭനങ്ങൾ നിങ്ങൾ ഓർക്കുന്നുണ്ടല്ലോ. സാത്താൻ ഇന്നും അലറുന്ന സിംഹം പോലെ ദൈവവിശ്വാസികളെ പോലും

വശീകരിച്ച് വഴിതെറ്റിക്കാൻ പരിശ്രമിക്കുന്നുണ്ട്. താരതമ്യേന ബലഹീനരായ സാധാരണക്കാരായ നിങ്ങൾ കൂടുതൽ ജാഗ്രതയോടെ ഇരിക്കണം എന്ന് പ്രത്യേകം പറയുന്നു. പിശാചിനോട് എതിർത്തു നിൽക്കണം. അപ്പോൾ അവൻ ഓടിപ്പോകും. നിങ്ങളുടെ ഭയം കാണുമ്പോൾ ദുഷ്ടപിശാച് കൂടുതൽ അടുത്ത് വന്ന് നിങ്ങളെ പരാജയപ്പെടുത്തും. ഉപവാസത്താലും പ്രാർത്ഥനയാലും നിങ്ങൾ എന്നോട് ആത്മാർത്ഥമായി ആവശ്യപ്പെടും എങ്കിൽ തീർച്ചയായും സാത്താനെ തോൽപ്പിക്കുവാൻ പരിശുദ്ധാത്മാവ് നിങ്ങളെ സഹായിക്കാനും ബലപ്പെടുത്താനും ആശ്വസിപ്പിക്കാനും ആയി നിങ്ങളുടെ അടുക്കൽ എത്തുമെന്ന് ഉറപ്പായി വിശ്വസിക്കുക..

ഞാനിങ്ങനെ പറയുമ്പോഴും നിങ്ങളുടെ ഭാഗത്തുനിന്നും പ്രത്യേകമായ ഒരു ഒരുക്കവും കാത്തിരിപ്പും ഉണ്ടെങ്കിൽ മാത്രമേ പരിശുദ്ധാത്മാവ് നിങ്ങളെ സഹായിക്കുകയുള്ളൂ. അപ്പോൾ നിങ്ങൾക്ക് ദൈവാത്മാവുമായി നേരിട്ട് ബന്ധപ്പെടുവാൻ വേണ്ടിയാണ് ഓരോരുത്തർക്കും ദൈവീക ശ്വാസം ഊതി ഓരോ മനുഷ്യാത്മാവിനെ വീതം നിങ്ങൾക്കുള്ളിൽ നൽകിയത്. മറ്റ് ഒരു ജീവികൾക്കും ആത്മാവിനെ നൽകിയിട്ടില്ല. ഈ മനുഷ്യാത്മാവ് എപ്പോഴും സജീവമായ അവസ്ഥയിലായി പാപം കൂടാതെ നില കൊണ്ടാൽ മാത്രമേ പരിശുദ്ധാത്മ വ്യാപാരം ശരിയായ വിധത്തിൽ നിങ്ങളിൽ നടക്കുകയുള്ളൂ. പാപം നിങ്ങളുടെ ആത്മാവിനെയാണ് ബാധിക്കുന്നത്. പാപം ചെയ്യുന്ന ആത്മാവ് മരിക്കും എന്ന് അറിയുക. ഏദൻതോട്ടത്തിൽ പ്രത്യേകം പറഞ്ഞിരുന്നതാണ്, കൽപ്പനലംഘിച്ചാൽ മരിക്കുമെന്ന്. അപ്രകാരമുള്ള മരണാനുഭവം ഓരോ പാപം ചെയ്യുമ്പോഴും നിങ്ങളിൽ സംഭവിക്കുന്നുണ്ട്. പാപത്തിന്റെ ശമ്പളം മരണം ആണെന്ന് പറയുന്നത് നിങ്ങൾക്കറിയാമല്ലോ (റോമാ 6: 23) എന്നാൽ ദൈവത്തിന്റെ കൃപാവരം ആകുന്ന നിത്യജീവനിലേക്ക് നിങ്ങളെ ജീവിപ്പിച്ച വഴിനടത്തുന്നത് പരിശുദ്ധാത്മാവ് ആണെന്നും നിങ്ങൾ തിരിച്ചറിയുക.

ദൈവം മനുഷ്യരുമായി ചേർന്ന് പ്രവർത്തിക്കുകയാണ് എന്ന് പ്രത്യേകം മനസ്സിലാക്കണം. ദൈവത്തോട് സഹകരിച്ച് പ്രവർത്തിച്ചവരുടെ നീണ്ട ഒരു നിരയാണ് തിരുവെഴുത്തുകളിൽ കാണുന്നത്. ദൈവത്തോട് ചേർന്ന് പ്രവർത്തിക്കാനുള്ള കഴിവ് നിങ്ങൾക്ക് നൽകിയിട്ടുള്ള ദൈവ സ്വരൂപ സാദൃശ്യത്തിൽ ആണ് ഇരിക്കുന്നത്. മനുഷ്യനായി ഭൂമിയില് അവതരിച്ച എന്നെപ്പോലെ നിങ്ങളെയും ദൈവമക്കളായി രൂപാന്തരപ്പെടുത്തി പരിശുദ്ധാത്മാവുമായി സഹകരിച്ച്

പ്രവർത്തിക്കാൻ പര്യാപ്തം ആക്കുകയാണ് എന്റെ ജീവിതലക്ഷ്യം. ഈ വസ്തുതകൾ വ്യക്തമായി മനസ്സിലാക്കി ആത്മീയമായി നിങ്ങളെ തളർത്തി കളയുന്ന എല്ലാ പൈശാചിക പ്രവണതകളിൽ നിന്നും ഒഴിഞ്ഞു മാറി ഉത്തരവാദിത്വമുള്ള പക്വത പ്രാപിച്ച ദൈവമക്കളെ പോലെ ജീവിക്കാൻ പരിശ്രമിക്കുക. അങ്ങനെയായാൽ പരിശുദ്ധാത്മാവ് നിശ്ചയമായും നിങ്ങളെ സഹായിക്കും. ഒടുവിൽ, ഞാൻ രണ്ടാമത് വരുമ്പോൾ നിങ്ങൾ എന്നോട് പൂർണ്ണ സദൃശ്യം ഉള്ളവരായി തീരും. (1 യോഹന്നാൻ 3: 4.)

എന്ന് സ്വന്തം യേശു ▌ 3/10/2020

# 8. സ്വർഗരാജ്യത്തിലേക്ക് ഞാൻ നിങ്ങളെ കൊണ്ടുപോകാം

**വെളിപ്പാട് 21 :1 മുതൽ 22: 5 വരെ**

നാഥാനിയേലിനെ കണ്ടുമുട്ടിയ കാര്യങ്ങളാണ് ഞാൻ നിങ്ങളോട് പറഞ്ഞുകൊണ്ടിരുന്നത്. അവൻ ഒരു നിഷ്കളങ്ക ഹൃദയമുള്ളവൻ ആയിരുന്നു എന്ന് പറഞ്ഞല്ലോ. നസ്രേത്തിൽ സമീപ പ്രദേശങ്ങളിലും റോമൻ പട്ടാളക്കാർ നടത്തിയിരുന്ന നീചമായ അക്രമങ്ങൾ അവന്റെ ലോലമനസ്സിനെ വളരെ ഏറെ വേദനിപ്പിച്ചിരുന്നു. അവന്റെ വീടിന്റെ പുറകിൽ ഉണ്ടായിരുന്ന അത്തി വൃക്ഷത്തിന്റെ ചുവട്ടിലിരുന്ന് രക്ഷകനായ എന്റെ വരവിനായി ഹൃദയം നുറുങ്ങി പലവട്ടം ദൈവത്തോട് നിലവിളിച്ചിരുന്നത് ഞാൻ കേട്ടിരുന്നു. നസ്രത്ത് അന്ന് അറിയപ്പെടാതിരുന്ന ഒരു ചെറിയ ഗ്രാമമായിരുന്നു. റോമാ സാമ്രാജ്യത്തിനെതിരെ പോരാടിയിരുന്ന യഹൂദ മത തീവ്രവാദികൾ ആയി അവിടെ ഒളിച്ചിരുന്ന ദേശസ്നേഹികളായവരെ റോമൻ പട്ടാളക്കാർ രാജ്യദ്രോഹ കുറ്റം ചുമത്തി ശിക്ഷിക്കുന്നത് നേരിട്ട് പല പ്രാവശ്യം അവൻ കണ്ടിട്ടുണ്ട്. നസ്രത്തിൽ നിന്നും വല്ല നന്മയും വരുമോ എന്ന് അവൻ ചിന്തിച്ചതിൽ തെറ്റില്ല. പക്ഷേ അതിൽ നിന്ന് തന്നെയാണ് സാക്ഷാൽ നന്മയായ ദൈവപുത്രൻ പുറപ്പെട്ടു വന്നത് എന്ന് നഥാനിയേൽ പിന്നീട് എന്നിലൂടെ തിരിച്ചറിഞ്ഞു.

നഥാനിയേലിനെ പോലെ തുറന്ന മനസ്സോടെയും നിഷ്കളങ്ക ഹൃദയത്തോടെ എന്നെ അന്വേഷിച്ച് വരുന്നവർക്ക് സ്വർഗം തന്നെ തുറന്നു കാണിക്കാൻ ഞാൻ കാത്തിരിക്കുകയാണ്. (യോഹന്നാൻ 1: 51) സ്വന്തം ശക്തിയിൽ ആശ്രയിച്ച് ദൈവത്തെ കാണുവാൻ ശ്രമിക്കുന്നവർക്ക് സ്വർഗ്ഗം കാണാൻ കഴിയില്ല; അതേസമയം കളങ്കമില്ലാത്ത വിശുദ്ധ ഹൃദയമുള്ളവർക്ക് അധ്വാനിക്കാതെ തന്നെ ഞാൻ സ്വർഗം തുറന്നു കാണിച്ചു കൊടുക്കും.(റോമ 12:3). ഗോത്രപിതാവായ യാക്കോബ് സ്വന്തം സാമർത്ഥ്യം കൊണ്ട് പലവിധ സൂത്രങ്ങളും ഉപയോഗിച്ചിട്ടും ഞാനവനെ തെരഞ്ഞെടുത്തത് അവന്റെ ഭാവി സാധ്യതകൾ എനിക്ക

റിയാമായിരുന്ന തുകൊണ്ടാണ്. ഞാൻ തന്നെ ഒരിക്കൽ അവനുമായി മൽപിടുത്തം നടത്തിയ കാര്യം നിങ്ങൾ വായിച്ചു കാണും (ഉല്പത്തി 27: 42 മുതൽ 28: 12 വരെ).ഒടുവിൽ അവനും അവന്റെ ബലഹീനത തിരിച്ചറിഞ്ഞപ്പോൾ ഞാൻ അവന് സ്വർഗം തുറന്നു കാണിച്ചു കൊടുത്തു. യാക്കോബ് സ്വർഗ്ഗദർശനം പ്രാപിച്ച ശേഷമാണ് 'ഇസ്രായേൽ' എന്ന പേരിന് അർഹനായത്. നിങ്ങൾ ഓരോരുത്തർക്കും ഈ വിശുദ്ധഹൃദയ ത്തോടെ സമീപിക്കാൻ കഴിയുമെങ്കിൽ നിങ്ങൾക്കും സ്വർഗ്ഗം തുറന്നു കാണാനും അതിന്റെ ഫലമായി പുതിയ ഒരു വ്യക്തിത്വം പ്രാപിക്കാനും സാധിക്കും (2 കൊരിന്ത്യർ 5: 17).അങ്ങനെ ഒരു സ്വർഗീയ കാഴ്ചപ്പാട് ലഭിച്ചാൽ മാത്രമേ എന്റെ വചനമാകുന്ന വിത്ത് വളർന്ന് പന്തലിച്ച് സമൃദ്ധിയായി ഫലം പുറപ്പെടുവിക്കാൻ തക്കവിധം നിങ്ങളുടെ മനസ്സ് ഒരുങ്ങുകയുള്ളൂ. ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ, കാരണം അങ്ങനെ ഉള്ളവർക്ക് മാത്രമേ എന്റെ അന്തരംഗം കാണാൻ കഴിയുക യുള്ളൂ (മത്തായി 5:8)

എന്റെ ഹൃദയരഹസ്യങ്ങൾ കാണാനും അറിയാനും നിങ്ങൾക്ക് കഴിഞ്ഞാൽ എന്നെ അനുഭവിക്കുന്നതിന് എതിരെയുള്ള എല്ലാ പ്രതി ബന്ധങ്ങളെയും അതിജീവിക്കുവാൻ നിങ്ങൾക്ക് കഴിവുണ്ടാകും എന്ന് വിശ്വസിക്കുക. കാരണം നിങ്ങൾ ഒരു പുതിയ മനുഷ്യനായി തീരും. പഴയ ബലഹീനമനുഷ്യനെ അല്ല. പുതിയ മനുഷ്യന്റെ ശക്തിയും ദർശനവും സ്വായത്തമാക്കി എന്നെപ്പോലെ പിതാവിന്റെ പുത്രന്മാർ തന്നെ നിങ്ങളും ആയിത്തീരും. എന്റെ ഈ വാഗ്ദാനം നിങ്ങൾക്ക് പൂർണ്ണമായും വിശ്വസിക്കാം. വിശ്വാസം കടുകുമണി പോലെ, ഒരു വിത്ത് ആണ്. അത് നല്ല മണ്ണിൽ കൃഷി ചെയ്യപ്പെട്ടാൽ അനേകായിരം വിത്തുകൾ ആയി വർധിക്കുന്നതു പോലെ നിങ്ങളുടെ ഉറച്ച വിശ്വാസവും പതിന്മടങ്ങ് വർധിച്ചു വരുന്നത് നിങ്ങൾക്ക് നേരിട്ട് അനുഭവിച്ചറിയാം. അല്പമായ വിശ്വാസത്തോടെ ചെറുതാണെങ്കിലും അത് ഉറച്ചതാണെ ങ്കിൽ വിശുദ്ധിയോടെ തീർച്ചയായും നിങ്ങളെ ദൈവരാജ്യ മൂല്യങ്ങൾ പരി ശീലിപ്പിച്ചു രൂപാന്തരപ്പെടുത്താൻ എനിക്ക് കഴിയും.ശിശുസഹജമായ സ്വഭാവമുള്ളവരെ എന്റെ പിതാവിനും എനിക്കും വളരെ ഇഷ്ടമാണ്. നിങ്ങൾ തിരിഞ്ഞ് ശിശുക്കളെപ്പോലെ ആയിത്തീരുവാൻ ശ്രമിക്കുക. അതിനുശേഷം എന്നെയും സ്വർഗ്ഗരാജ്യ മർമ്മങ്ങൾ, കാഴ്ചപ്പാടുകൾ എന്നിവയേയും അന്വേഷിക്കുവാൻ ആരംഭിക്കുക. നിങ്ങളുടെ സ്വന്തം ശക്തിയിലും ജ്ഞാനത്തിലും പ്രവർത്തിയിലും അഭിമാനം കൊണ്ട് ആ കാര്യങ്ങളൊക്കെ കൂടുതൽ വർധിപ്പിക്കാനാണ് നിങ്ങളിൽ ഭൂരിഭാഗം പേരും ആഗ്രഹിക്കുന്നത്. അങ്ങനെയുള്ളവരെ സ്വർഗ്ഗത്തിലേക്ക് കൊണ്ടുപോകാൻ എനിക്ക് കഴിയുകയില്ല.

സ്വന്തം കഴിവിൽ ആശ്രയിച്ചു വരുന്നവരെ നേരെയാക്കുവാൻ വളരെ പ്രയാസമാണ്. പൂർണ്ണവിശ്വാസം സമർപ്പിക്കുന്നവർ എന്റെ ഇഷ്ടത്തിന് പൂർണമായും കീഴ്പ്പെട്ട് ജീവിക്കാനുള്ള വിനയശീലം ഉള്ളവരായിരിക്കണം. ദൈവം അഹങ്കാരികൾ ആയവരോട് എതിർത്തു നിൽക്കുന്നു. വിനയവും താഴ്മയും ഉള്ളവരോട് ഹൃദയ പൂർവ്വം കൃപ കാണിക്കുന്നു. (1 പത്രോസ് 5: 5). പലപ്പോഴും താഴ്മയും വിനയവും ദൈവഇഷ്ടത്തിന് സ്വന്തം താൽപര്യങ്ങളെ വിധേയമാക്കാനുള്ള മനസ്സിന്റെ ഭാവമാണ്. അത് അഹങ്കാരത്തിന്റെ നേരെ വിപരീതമായ സ്വഭാവമാണ്, ആന്തരികമായ ഒരു മനോഭാവമാണ് (humility) അത്. ബാഹ്യമായി നോക്കുമ്പോൾ ചിലപ്പോൾ കഠിനമായ അഹങ്കാരമായി തെറ്റിദ്ധരിക്കപ്പെടുന്നതാണ്. ദൈവഹിതത്തിന് മാത്രം വിധേയപ്പെട്ട് ജീവിക്കുവാൻ നിങ്ങളുടെ ആന്തരിക വിനയഭാവം ശ്രമിക്കുമ്പോൾ, ബാഹ്യമായ കാഴ്ചപ്പാടിൽ അത് ചിലർക്ക് അഹങ്കാരം ആയി തോന്നി എന്ന് വരാം. ഞാൻ പൊതുവേ ശാന്തസ്വഭാവം ഉള്ള ആൾ ആണെങ്കിലും ദൈവഹിതത്തിനു എതിരായ പ്രവൃത്തികൾ എവിടെ കണ്ടാലും ഞാൻ അതിനെതിരെ പ്രതികരിക്കുന്നത് അഹങ്കാരമായി പലരും കരുതുന്നുണ്ട്. ഉദാഹരണത്തിന് യെരുശലേം ദേവാലയത്തിൽ എന്റെ പിതാവിനെ ഇഷ്ടപ്പെടാത്ത കാര്യങ്ങൾ നടക്കുന്നത് കണ്ടപ്പോൾ ഞാൻ കോപത്തോടെ ചാട്ടവാർ എടുത്തത് എന്റെ ദൈവമുമ്പാകെയുള്ള സമർപ്പണ ബോധത്തിന്റെ ബാഹ്യപ്രകടനമായിരുന്നു. അതുപോലെ പ്രമാണികളുടെ തെറ്റായ ഉപദേശങ്ങൾ, ആചാരങ്ങൾ, അനുഷ്ഠാനങ്ങൾ എന്നിവക്കെതിരെയും ശക്തമായ ഭാഷയിൽ തന്നെ കുറ്റപ്പെടുത്തി സംസാരിച്ചതും അഹങ്കാരമായി പലരും കരുതുന്നുണ്ട് എന്ന് എനിക്കറിയാം. എന്നാൽ ദൈവഹിതത്തിന് പൂർണമായി കീഴ്പെട്ടു കഴിഞ്ഞാൽചിലപ്പോഴെങ്കിലും നിങ്ങൾ ബാഹ്യമായി അവഹേളിക്കപ്പെടുകയും ഒരുപക്ഷേ ആക്രമിക്കപ്പെടുകയും ചെയ്യും. എന്റെ ഈ ലോകജീവിതം നിങ്ങൾ വിലയിരുത്തിയാൽ ഇതുപോലെ നിരവധി അനുഭവങ്ങൾ എനിക്ക് ഉണ്ടായതായി നിങ്ങൾക്ക് കാണാം.

ഞാൻ പറഞ്ഞുവന്നത് താഴ്മയെ പറ്റി ആയിരുന്നല്ലോ. അതൊരു ആന്തരിക മനോഭാവം ആണെന്ന് പറഞ്ഞു. അത്തരം മനോഭാവം പുലർത്തുവാൻ പരിശീലിച്ചു കഴിഞ്ഞാൽ മനുഷ്യ സ്വഭാവത്തിൽ രൂപപ്പെടുന്ന ഭാവമാണ് സൗമ്യത എന്നത്. (Gentleness). ആന്തരികമായി ദൈവമുമ്പാകെ താഴ്മ(humility) ധരിക്കുന്നവർക്ക് മാത്രമേ ബാഹ്യമായി മനുഷ്യരുടെമുൻപാകെയഥാർത്ഥമായസൗമ്യതയോടെപെരുമാറുവാൻ കഴിയുകയുള്ളൂ. എന്നാൽ ഇന്ന് മിക്കവാറും ദൈവ മുൻപാകെ താഴ്മ എന്ന ആന്തരിക സ്വഭാവം കാണിക്കാതെ,വ്യാജമായ സൗമ്യത മനുഷ്യ

രുടെ മുമ്പാകെ നല്ലതു പോലെ അഭിനയിക്കുന്ന, മനസ്സിൽ കോപവും വെറുപ്പും ഒളിപ്പിച്ചു വെച്ച് സ്നേഹം നടിക്കുന്ന എത്രയോപേർ നിങ്ങളുടെ കൂട്ടത്തിലുണ്ട്. നിങ്ങൾ ആ കൂട്ടത്തിൽ പെടാതെ സൂക്ഷിക്കുവാൻ ആണ് ഈ കാര്യം അല്പം വിശദമായി തന്നെ പറഞ്ഞത്. ഇങ്ങനെ പ്രവർത്തിക്കുന്ന കപടവിശ്വാസികളെ എനിക്കൊരിക്കലും ശരിപ്പെടുത്താൻ കഴിയില്ല.

സ്വർഗ്ഗം തുറന്നു കാണുന്ന അനുഭവത്തെപ്പറ്റി പറഞ്ഞു വരികയായിരുന്നു. യാക്കോബിനും, നഥനിയേലിനും, എന്റെ പ്രിയശിഷ്യൻ ആയ യോഹന്നാനും സ്വർഗ്ഗം തുറന്നു ഞാൻ കാണിച്ചു കൊടുത്തിട്ടുണ്ട്. പത്മോസ് ദ്വീപിൽ വച്ച് യോഹന്നാൻ ഉണ്ടായ വെളിപ്പാട് നിങ്ങളറിഞ്ഞിട്ടുണ്ടാകും എന്ന് ഞാൻ കരുതുന്നു. അപ്പോൾ ദൈവരാജ്യം, സ്വർഗ്ഗരാജ്യം, ലോകരാജ്യം, എന്നിങ്ങനെ വിവിധ പേരുകളിൽ നിങ്ങൾ കേട്ടിട്ടുണ്ടാവും. എന്താണ് ഇവയെന്നും തമ്മിലുള്ള വ്യത്യാസങ്ങൾ എന്തെല്ലാം ആണെന്നും ഞാൻ പറഞ്ഞു തരുവാൻ ശ്രമിക്കട്ടെ.

ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു.അങ്ങനെ സൃഷ്ടിക്കപ്പെട്ട എല്ലാ ജീവജാലങ്ങളുടെയും ആവാസവ്യവസ്ഥയാണ് ലോകരാജ്യം ( Kingdom of Earth). ഇതിന് ഒരു ആരംഭവും അതുകൊണ്ടു തന്നെ ഒരു അവസാനവും ഉണ്ട്. സൃഷ്ടിപരമായ എല്ലാത്തിനും ഒരു തുടക്കവും ഒടുക്കവും ഉണ്ടെന്നത് ഒരുപൊതുനിയമം ആണല്ലോ. ഈ ലോകഗതി നിരീക്ഷിക്കുമ്പോൾ എല്ലാത്തിനും ഒരു തത്വമുണ്ട്: ആരംഭിക്കുന്നു, വളരുന്നു, നശിക്കുന്നു. കുറച്ചുകൂടി വ്യക്തമാക്കിയാൽ ഭൂതകാലത്ത് ആരംഭിച്ചത് വർത്തമാനകാലത്തിലൂടെ വളർന്നു ഭാവികാലത്ത് അവസാനിക്കുന്നു. ലോകത്തിന്റെ ആരംഭം മുതൽ അവസാനം വരെ സൃഷ്ടി, സ്ഥിതി, പരിപാലനകർമ്മം വഴി സംരക്ഷിച്ചു ഭരിക്കുന്നത് സർവ്വശക്തനും സർവ്വവ്യാപിയും സർവ്വജ്ഞനുമായ എന്റെ പിതാവായ ദൈവമാണ്. ഈ കർമ്മങ്ങളിൽ ഒക്കെ ഞാനും പരിശുദ്ധാത്മാവും പൂർണമായി പങ്കെടുത്ത കൊണ്ടിരിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ സൃഷ്ടിപരമായ ഈ ലോക രാജ്യത്തെ നിയന്ത്രിച്ച് പരിപാലിക്കുന്നത് ദൈവമാണ്. അതുകൊണ്ടുതന്നെ ഈ ലോകരാജ്യം ദൈവം നിയന്ത്രിക്കുന്നതിനാൽ സാക്ഷാൽ ദൈവരാജ്യം തന്നെയാണ് (Kingdom of God). ഈ ദൈവരാജ്യം സൃഷ്ടിയുടെ ആരംഭം മുതൽ അവസാനം വരെ മാത്രമേ ഇതുപോലെ നിലനിൽക്കുകയുള്ളൂ. ഒരു പുതിയ ആകാശവും പുതിയ ഭൂമിയും വിഭാവനം ചെയ്ത് അതിലേക്ക് മനുഷ്യരായ നിങ്ങളെ കൊണ്ടുപോയി ആ സ്വർഗ്ഗീയാനന്ദ അനുഭവത്തിൽ പങ്ക് ചേർക്കുവാൻ ആണ് ഞാൻ ഭൂമിയിൽ ഇറങ്ങി വന്നത്. ദൈവം സൃഷ്ടിച്ച 'ലോകരാജ്യം'

വിശ്വസ്തതയോടെ പരിപാലിച്ച് നടത്തി കൊണ്ടുപോകുമെന്ന പ്രതീക്ഷയിലാണ് ഞങ്ങൾ മനുഷ്യരായ നിങ്ങളെ ലോകരാജ്യം ഏൽപ്പിച്ചത്. അതിനുള്ള കഴിവും പ്രാപ്തിയും നൽകും വിധമാണ് ദൈവസ്വരൂപവും സാദൃശ്യവും നിങ്ങൾക്ക് നൽകിയത്. പക്ഷേ ഞങ്ങൾക്ക് ഉള്ളതു പോലെ നിങ്ങൾക്ക് നൽകിയ സ്വാതന്ത്ര്യം ആദ്യമനുഷ്യനായ ആദാം ദുർവിനിയോഗം ചെയ്തപ്പോൾ ഞങ്ങളുടെ സ്വർഗ്ഗീയ കൂട്ടത്തിൽ നിന്നും അഹങ്കാരം മൂലം നേരത്തെ പുറത്താക്കപ്പെട്ട സാത്താനും സൈന്യങ്ങളും ഈ ലോക രാജ്യത്തിന്റെ നിയന്ത്രണം ആദമിൽ നിന്നും തട്ടിയെടുത്തു. ഇപ്പോൾ ഈ ലോകം ഭരിക്കുന്നതിന് സാത്താനെ ഞങ്ങൾ അനുവദിച്ചിരിക്കുകയാണ്. മനുഷ്യരായ നിങ്ങളെ പ്രലോഭിപ്പിക്കുവാനും തോൽപ്പിക്കുവാൻ ശ്രമിക്കുവാനും സാത്താന് ഞങ്ങൾ അനുവാദം കൊടുത്തിട്ടുണ്ട്. നിങ്ങളുടെ ആന്തരിക ശക്തി വളർത്തിയെടുക്കാൻ വേണ്ടിയാണ് അപ്രകാരം അനുവദിച്ചത്. പ്രലോഭനങ്ങളെ അതിജീവിച്ചു വളരുവാൻ നിങ്ങൾക്ക് അവസരം ഉണ്ടാകണമെങ്കിൽ പരീക്ഷിക്കാൻ ഒരാൾ ആവശ്യമാണല്ലോ. എന്റെ മനുഷ്യാവതാര ജീവിതത്തിലും ഈ സാത്താന്റെ സേവനം ഞാൻ സ്വീകരിച്ചത് നിങ്ങൾക്ക് അറിയാമല്ലോ. അതുകൊണ്ട് സാത്താനെ ലോകത്തിന്റെ ദൈവമായി, ഭൂമിയുടെ രാജാവായി പ്രവർത്തിക്കുന്ന കാര്യം നിങ്ങൾ മറന്നു പോകരുത്. പക്ഷേ സാത്താന്റെ അധികാരം അവസാനിപ്പിക്കാനും നിങ്ങളെയൊക്കെ ഞാൻ ന്യായം വിധിച്ച ശേഷം നല്ലവരെ വേർതിരിച്ച് സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്യുവാനായി ഞങ്ങൾ ഒരുക്കിയിട്ടുള്ള മനോഹരമായ അനുഭവമാണ് സ്വർഗ്ഗരാജ്യം.

സ്വർഗ്ഗരാജ്യം എന്നത് സൃഷ്ടിക്കു മുൻപും ശേഷവും ഉള്ള നിത്യതയുടെ അനുഭവമാണ്. (Heaven & Eternity).അത് കാണിച്ചു തരുവാൻ, പറഞ്ഞു തരുവാൻ ഈ ലോകജീവിതത്തിൽ മർത്യമായ ശരീരത്തിൽ നിങ്ങൾ വസിക്കുന്നതിനാൽ ഇപ്പോൾ സാധ്യമല്ല.ശരീരം മരണത്തോടെ മണ്ണിൽ ചേർന്നു കഴിഞ്ഞാൽ കൃത്യമായ ഒരു പുതിയ ശരീരം വിശ്വസിച്ച് അനുസരിച്ച് ജീവിക്കുന്ന എല്ലാവർക്കും ഞാൻ നൽകും. അത് നിങ്ങൾക്ക് ലഭിക്കുമ്പോൾ മാത്രമേ നിത്യത എന്താണെന്നും സ്വർഗ്ഗരാജ്യം എന്താണ് എന്നും നിങ്ങൾക്ക് അനുഭവിച്ചറിയാൻ അവസരം ലഭിക്കുകയുള്ളൂ.
പഴയനിയമകാലത്ത് സ്വർഗ്ഗരാജ്യം എന്ന ആശയം പോലും എന്താണെന്ന് ഞാൻ വെളിപ്പെടുത്തിയിട്ടില്ല. എല്ലാം പൊതുവായി നിഴൽപോലെ മറഞ്ഞ് ഇരിക്കുകയായിരുന്നു. ദൈവരാജ്യം അവർക്ക് ഈ ലോകരാജ്യം മാത്രമായിരുന്നു മോശ മുഖാന്തരം കാണിച്ചുകൊടുത്ത ദൈവരാജ്യത്തിന്റെ അതിർത്തി കനാൻ പ്രദേശം വരെ മാത്രമായിരുന്നു. ഭൂമിയുമായി ബന്ധപ്പെട്ട ഒരു പ്രവർത്തനമേഖല മാത്രമേ പഴയനിയമ കാലഘട്ട

ത്തിൽ ഉള്ളവർക്ക് അറിയാമായിരുന്നുള്ളൂ. മണ്ണിൽനിന്നും സൃഷ്ടിക്കപ്പെട്ട മനുഷ്യന് മണ്ണുമായി ബന്ധപ്പെട്ട സമൃദ്ധിയായി ജീവിക്കുവാനുള്ള സംവിധാനങ്ങളും മാത്രമേ മോശെമുഖാന്തരം മുൻപ് ജീവിച്ചിരുന്ന മനുഷ്യർക്ക് ദൈവം നൽകിയിരുന്നുള്ളൂ. ആ നിയമങ്ങളും അനുഷ്ഠാനങ്ങളും ആചാരങ്ങളും എല്ലാം ഈ ലോക രാജ്യത്തിന്റെ നിലനിൽപ്പിനു വേണ്ടി മാത്രമുള്ളതായിരുന്നു. ഞാൻ നൽകിയ കൽപനകളും നിർദ്ദേശങ്ങളും ആരാധനകളും അനുഷ്ഠാനങ്ങളും എല്ലാം ഞാൻ വന്നു ഒരു പുതിയ സഭയെ നിർമ്മിച്ച ഉയർത്തുന്നത് വരെ മാത്രം പ്രസക്തിയുള്ള കാര്യങ്ങൾ ആയിരുന്നു.

നിർഭാഗ്യവശാൽ ഞാൻ ഈ ലോകത്തിൽ അവതരിപ്പിച്ച പുതിയ നിയമ കാഴ്ചപ്പാടുകൾ മനസ്സിലാക്കാനും സ്വീകരിക്കാനും പരിശ്രമിക്കാതെ പഴയനിയമകാലത്തെ 'മൺരാജ്യത്തിന്റെ' നിലനിൽപ്പിന് വേണ്ടി മാത്രമായി നൽകിയ രീതികളെ പുതിയ നിയമസഭയിൽ പാലിക്കുവാൻ നിർബന്ധിക്കുന്നത് കാണുമ്പോൾ അതിന് നേതൃത്വം നൽകുന്ന എല്ലാവരോടും എനിക്ക് അമർഷം തോന്നുന്നുണ്ട്. പഴയനിയമപ്രമാണങ്ങൾ സ്വാർത്ഥലാഭത്തിനായി അന്നത്തെ പ്രമാണിമാർ ദുരുപയോഗം ചെയ്ത് കണ്ടപ്പോൾ ഞാനവയെ മാറ്റിവെച്ച് പുതിയ സംവിധാനം ഏർപ്പെടുത്തുകയായിരുന്നു. എന്റെ രാജ്യം ഈ ലോകത്തിൽ അല്ലെന്നും എന്റെ നിയമം സ്നേഹം മാത്രമാണെന്നും, ജീവൻ അർപ്പിച്ചുകൊണ്ടു തന്നെ ആ ദൈവ സ്നേഹത്തെ കാൽവറിയിൽ ഞാൻ എന്റെ ക്രൂശുമരണം വഴിയായി തുറന്നു കാണിച്ചിട്ടും ഇന്നത്തെ എന്റെ സഭയുടെ ശുശ്രൂഷകരും നേതാക്കന്മാരും പഴയനിയമ കാലത്തേക്കാൾ വളരെ മോശമായി പ്രവർത്തിക്കുന്നത് കാണുമ്പോൾ എനിക്ക് ആഴമായ ദുഃഖമുണ്ട്. പഴയനിയമ പ്രമാണങ്ങളെല്ലാം ആ കാലഘട്ടത്തിലെ ആവശ്യത്തിനായി ഞാൻ നൽകിയതാണ്. അവ അക്കാലത്ത് ആവശ്യമുള്ളതും ഫലപ്രദവുമായിരുന്നു. എന്നാൽ ആ പഴയ ഉടമ്പടി (old covenant or contract) ഇന്ന് ഒട്ടും പ്രസക്തമല്ല. ഞാനവയെ നീക്കി കളയാൻ അല്ല ശരിയായ രീതിയിൽ പൂർത്തീകരിക്കാനാണ് അഥവാ അവസാനിപ്പിക്കാനാണ് വന്നത്. നിയമങ്ങൾക്ക് രണ്ട് വശമുണ്ട്, ഒന്ന് അക്ഷരവും മറ്റൊന്ന് ആത്മാവും. (Letter and Spirit) മനുഷ്യനന്മയ്ക്ക് വേണ്ടിയാണ് എല്ലാ നിയമങ്ങളും.മനുഷ്യനന്മയ്ക്ക് വിപരീതമായി നിയമത്തെ കൈകാര്യം ചെയ്യുന്നത് തെറ്റാണ്. മനുഷ്യനെ ദോഷം പറ്റുന്നതാണെങ്കിൽ അപ്രകാരമുള്ള നിയമം ലംഘിക്കുന്നതാണ് ശരി. അപ്രകാരം പല പഴയ നിയമങ്ങളുടെയും ശരിയായ പൂർത്തീകരണം ഞാൻ ചെയ്തു കാണിച്ചിട്ടുണ്ട്. 'അക്ഷരം കൊല്ലുന്നു ആത്മാവ് ജീവിപ്പിക്കുന്നു' എന്ന പ്രമാണം നിങ്ങൾ മറന്നു പോകരുത്. ഈ വസ്തുത വേണ്ടവിധം മനസ്സിലാക്കാതെ പഴയനിയമ ഉടമ്പടിയുടെ

പ്രമാണങ്ങളും ആചാരഅനുഷ്ഠാനങ്ങളും പുതിയ ഉടമ്പടിയുടെ പ്രമാണമായി ഉപയോഗിക്കുന്നതാണ് ഇന്നത്തെ സഭകളിലെ പ്രശ്നങ്ങൾക്ക് അടിസ്ഥാനകാരണം. മാനുഷിക നിയമവും നീതിയും, ദൈവീക സ്നേഹത്തിനും കരുണയ്ക്കും വഴി മാറണം എന്ന് ഞാൻ നിങ്ങളോട് ഗൗരവമായി ആവശ്യപ്പെടുകയാണ്. ദൈവീക നിയമവും ദൈവീക നീതിയും എന്താണെന്ന് തിരിച്ചറിയണമെങ്കിൽ ദൈവീകമനസ്സ് നിങ്ങൾക്ക് ഉണ്ടാകണം, അഥവാ മാനസാന്തരപെടണം. ഞാൻ പറഞ്ഞത് നിങ്ങൾക്ക് മനസ്സിലാകുന്നുണ്ടോ? പഴയനിയമ ന്യായപ്രമാണങ്ങളും ചട്ടങ്ങളും ആ കാലഘട്ടത്തിലെ ഉപയോഗത്തിന് വേണ്ടിയുള്ളതായിരുന്നു. എന്നാൽ അവയെ ഉപേക്ഷിക്കാതെ തന്നെ ശരിയായരീതിയിൽ ഉപയോഗിക്കണം എന്നാണ് വീണ്ടും വീണ്ടും ഞാൻ പറയുന്നത്.

അല്പം കൂടി ഈ കാര്യം വിശദീകരിക്കാൻ ശ്രമിക്കാം. വിദ്യാഭ്യാസത്തിന്റെ ആദ്യ ക്ലാസുകളിൽ പഠിച്ച അക്ഷരങ്ങൾ എഴുതാനും വായിക്കാനും അതുപോലെ അക്കങ്ങൾ കൂട്ടാനും കുറയ്ക്കാനും ഒക്കെ പഠിച്ചു കഴിഞ്ഞാൽ ആ അറിവ് അടിസ്ഥാനപരമായി ഉപയോഗിച്ചുകൊണ്ട് എത്രവേണമെങ്കിലും നമുക്ക് പഠിച്ചു ഉയരാം എന്ന് ഇന്ന് നിങ്ങൾക്ക് അറിയാം. എന്നാൽ പുതിയ അറിവുകൾ എന്താണെന്ന് അന്വേഷിച്ചു സ്വന്തമാക്കാൻ ശ്രമിക്കാതെ പഴയ ക്ലാസുകളിലെ അറിവു വച്ച് എഴുതാനും വായിക്കാനും മാത്രം അറിഞ്ഞാൽ മതി എന്ന് ചിന്തിക്കുന്ന ചില പാമരൻമാരെ പോലെ ആണ്, പഴയനിയമങ്ങളും പ്രമാണങ്ങളും മാത്രം ഇന്ന് ഉപയോഗിച്ചാൽ മതി എന്ന് വാദിക്കുന്ന പുതിയ നിയമപ്രമാണിമാർ. നിങ്ങളുടെ പൂർവികർ ഭാരം തലയിലേറ്റി നടന്ന ഒരു പഴയ കാലമുണ്ടായിരുന്നു. ചക്രങ്ങളുടെ കണ്ടുപിടുത്തത്തോടെ വാഹനങ്ങൾ ഓടാൻ തുടങ്ങി. അത് ഉപയോഗിക്കാതെ പഴയ രീതിയിൽ ആരും ഭാരങ്ങൾ തലയിൽ ഏറ്റു കൊണ്ട് തന്നെ, അല്ലെങ്കിൽ തള്ളിക്കൊണ്ടു, അതുമല്ലെങ്കിൽ മൃഗങ്ങളെ കൊണ്ട് വലിച്ചു കൊണ്ടുള്ള പഴയ ജീവിതക്രമങ്ങൾ ഉപയോഗിക്കാറില്ല. പുതിയ കണ്ടുപിടുത്തങ്ങൾ വഴി ആകാശത്തിലൂടെ പോലും പുതിയ വാഹനങ്ങൾ ഓടുന്നത് കാണുന്നുണ്ട്. ഏത് വാഹനത്തിൽ കയറിയാലും തങ്ങളുടെ ഭാരങ്ങൾ തലയിൽ തന്നെ ചുമന്നു യാത്ര ചെയ്യുന്ന പഴയ പതിവ് മതി എന്ന് കരുതുന്നവർ ആണെങ്കിൽ അവരെപ്പറ്റി എന്തു പറയാൻ!!

അധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും എന്റെ അടുക്കൽ വരുവാൻ ഞാൻ ആഹ്വാനം ചെയ്തതിന്റെ യഥാർത്ഥ സത്യം ഇതാണ്. പഴയ നിയമ കല്പനകൾ മുഖാന്തരം നിങ്ങൾക്ക് നൽകിയത് ബാഹ്യമായ നിങ്ങളുടെ പെരുമാറ്റങ്ങൾ മാത്രം ശരിപ്പെടുത്താൻ വേണ്ടി ആയിരുന്നു.

മോശ നൽകിയ പത്ത് കല്പനകളിൽ അവസാനത്തേതായ 'ആരുടേയും ഒന്നിനെയും മോഹിക്കരുത്' എന്ന ഒരു കല്പന മാത്രമേ വിശുദ്ധിയിലേക്ക് നിർബന്ധിച്ചിരുന്നുള്ളു. പുതിയ നിയമ സംവിധാനത്തിൽ ആന്തരിക വിശുദ്ധിയാണ് മുഖ്യമായും ലക്ഷ്യമിടുന്നത്. പഴയനിയമ നേതാക്കന്മാർ ബാഹ്യ വിശുദ്ധിയിൽ മാത്രം ശ്രദ്ധിച്ചു ജീവിച്ചവരായിരുന്നു. അതിനാൽ തന്നെ ആന്തരികവിശുദ്ധി കാത്തുസൂക്ഷിക്കുന്നതിൽ പരാജയപ്പെട്ടിരുന്നു.അബ്രഹാം മുതൽ ദാവീദ് വരെയുള്ള യഹൂദ നേതാക്കന്മാരിൽ ഒക്കെ പലപ്പോഴും ഈ ആന്തരിക വിശുദ്ധി കുറഞ്ഞു പോയതായി കാണാം.

അതുകൊണ്ടാണ് എന്റെ പുതിയ ഉപദേശം ആകുന്ന പുതിയ വീഞ്ഞ് ആന്തരിക വിശുദ്ധിയും ദൈവീക സ്നേഹവും ഇല്ലാത്ത പഴയ തുരുത്തിയാകുന്ന മോശയുടെ ന്യായപ്രമാണ ചട്ടക്കൂട്ടിൽ കൂടി വളർത്തുവാൻ ശ്രമിക്കരുത് എന്ന് ഞാൻ നിങ്ങളോട് പറയുന്നത്. പുതിയ വീഞ്ഞ് പുതിയ തുരുത്തിയിൽ തന്നെ പകർന്നു വെക്കണം. പഴയ തുരുത്തിയിൽ പുതിയ വീഞ്ഞ് പകരുമ്പോൾ ഉണ്ടാകുന്ന 'പൊട്ടിപ്പൊളിഞ്ഞ' അനുഭവങ്ങളാണ് ഇന്ന് എന്റെ ശരീരം ആയ സഭയിൽ സംഭവിച്ചുകൊണ്ടിരിക്കുന്നത്. എന്റെ പുതിയ നിയമ കാഴ്ചപ്പാടുകൾ ശരിയായി മനസ്സിലാക്കി അവ പാലിക്കുവാൻ ശ്രമിച്ചെങ്കിൽ മാത്രമേ സ്വർഗ്ഗരാജ അനുഭവത്തിലേക്ക് നിങ്ങൾ എത്തിച്ചേരുക ഉള്ളൂ. കാണപ്പെടുന്ന ഈ ലോക രാജ്യത്തിൽ വച്ചുകൊണ്ട് തന്നെ കാണപ്പെടാൻ ആവാത്ത സ്വർഗ്ഗ രാജ്യത്തിൽ പ്രവേശിച്ചു നിത്യ ജീവിതാനുഭവത്തിൽ എത്തിച്ചേരണമെങ്കിൽ ദൈവഹിതത്തിന് വിധേയപ്പെട്ട് പുതിയ സ്നേഹവും കരുണയും നടപ്പാക്കുവാൻ നിങ്ങൾ പരിശ്രമിക്കുക. സ്വർഗരാജ്യത്തിലേക്ക് നയിക്കുന്ന പ്രവേശന കവാടം ആകുന്ന എന്റെ സഭയിലൂടെ 'മൺ രാജ്യത്തിൽ' നിന്നും മനസ്സ് തിരിച്ച് ദൈവരാജ്യത്തിലൂടെ സ്വർഗത്തിൽ പ്രവേശിച്ച് നിത്യജീവനിൽ സ്വർഗ്ഗീയ ആനന്ദം അനുഭവിക്കുവാൻ ഞാൻ നിങ്ങളെ എല്ലാവരെയും സ്നേഹപൂർവ്വം ക്ഷണിക്കുന്നു.

എന്ന് സ്വന്തം യേശു ▌ 5/10/2020

◆◆◆◆◆◆◆◆

# 9. കാനാവിലെ കല്യാണ വീട്ടിലെ എന്റെ ആദ്യ ദിവ്യാനുഭവം

**യോഹന്നാൻ 2 : 1 - 11**

എന്റെ മാമോദിസായ്ക്ക് ശേഷം രണ്ട് മാസം കൂടി കഴിഞ്ഞാണ് ഞാൻ ആദ്യകാല ശിഷ്യന്മാരെയും കൂട്ടി നസ്രത്തിലെ ഭവനത്തിലേക്ക് അമ്മയെ കാണാൻ പോയത്. വിശേഷങ്ങൾ പറഞ്ഞു വന്ന കൂട്ടത്തിൽ അമ്മയുടെ ഒരു ബന്ധുവീട്ടിൽ ഒരു വിവാഹത്തിന് ക്ഷണിച്ചകാര്യം അമ്മ എന്നോട് പറഞ്ഞു. ഞങ്ങളുടെ രീതി അനുസരിച്ച് കുടുംബാംഗ ങ്ങൾ എല്ലാവരും ഒരുമിച്ച് പങ്കെടുക്കുന്ന പതിവുണ്ടായിരുന്നു. അവിടെ ചെന്നാൽ എല്ലാവരും പരസ്പരം ബന്ധപ്പെടാനുള്ള അവസരം കിട്ടും. എനിക്കും സന്തോഷമായി. എന്നാൽ ശിഷ്യന്മാരെ കൊണ്ടുപോകുന്നത് എനിക്ക് മടിയായിരുന്നു. എങ്കിലും അമ്മ നിർബന്ധിച്ചതിനാൽ അവ രെയും കൂട്ടി. യഹൂദ വിവാഹചടങ്ങുകൾ ധനസ്ഥിതി അനുസരിച്ച് ദിവസങ്ങളോളം നീണ്ട ആഘോഷങ്ങളാണ്. ഒന്നാം ദിവസം പുരോഹിത പ്രവാചക നേതാക്കന്മാർ, രണ്ടാം ദിവസം സാമൂഹ്യ രാഷ്ട്രീയ നേതാ ക്കൾ, മൂന്നാം ദിവസം സാധാരണക്കാരായ അയൽക്കാർ, ബന്ധുമിത്രാ ദികൾ എന്നിങ്ങനെയാണ് ക്രമീകരണങ്ങൾ ഉണ്ടായത്. ഞങ്ങൾ അത നുസരിച്ച് മൂന്നാം ദിവസമാണ് കാനാവിൽ പോയത്.

കല്യാണ കാര്യങ്ങൾ പറയുന്നതിന് മുൻപ് വിവാഹ സംബന്ധമായ പൊതുവായ ചില കാര്യങ്ങൾ ഞാൻ നിങ്ങളോട് പറയട്ടെ. തിരു വെഴുത്ത്, മനുഷ്യചരിത്രം എന്നിവ പരിശോധിച്ചാൽ, ആരംഭവും അവ സാനവും വിവാഹ മംഗള കർമ്മത്തിൽ തന്നെയാണ് ആരംഭിച്ചതും അവസാനിപ്പിച്ചതും എന്ന കാര്യം നിങ്ങൾക്കറിയാമോ? ആദാം ഹവ്വ ദമ്പതികളുടെ വിവാഹമാണ് ഭൂമിയിലെ ആദ്യത്തെ മംഗളകർമ്മം ആയി ഞാൻ നടത്തിയത്.( ഉല്പത്തി 2: 22 ). അതുപോലെ അവസാനമായി സ്വർഗീയ കുഞ്ഞാടിന്റെ കല്യാണവും (വെളിപാട് 19: 7 9). ഭൂമിയിൽ ആരംഭിച്ചത് സ്വർഗ്ഗത്തിലാണ് സമാപിച്ചത്. ഭൂമിയിലെ വിവാഹബന്ധ ങ്ങൾ പാപംമൂലം വീണുപോയ മനുഷ്യരുടെ തലമുറ നിലനിർത്തു വാൻ വേണ്ടിയുള്ളതായിരുന്നു. എന്നാൽ സ്വർഗ്ഗത്തിലെ കുഞ്ഞാടിന്റെ കല്യാണവിരുന്ന് രക്ഷിക്കപ്പെട്ട മനുഷ്യവർഗ്ഗത്തിന് വേണ്ടിയുള്ളതാണ്. മരണം ഇല്ലാത്ത സ്വർഗ്ഗത്തിൽ ജനന പ്രക്രിയ നിർവഹിക്കുവാൻ ആവ

ശ്യമില്ലാത്ത അനുഭവമാണ്. ആയതിനാൽ ലൈംഗികതയുടെ ആവശ്യ വുമില്ല. മാലാഖമാരെപ്പോലെ, ലൈംഗിക ചിന്തകൾ ഇല്ലാത്ത അനു ഭവമാണ് സ്വർഗ്ഗത്തിൽ. ആദാമിന്റെ പാപം മൂലം മരണം വിധിക്കപ്പെട്ട തിനാൽ മനുഷ്യരക്ഷ നടപ്പാക്കുന്നതുവരെ മരണം ഉള്ള ശരീരം നില നിർത്തേണ്ട ആവശ്യത്തിനായി ജനനം വേണ്ടി വന്നു. ജനനം നടക്കണ മെങ്കിൽ മനുഷ്യരിൽ ലൈംഗികത ഉണർത്താൻ ആവശ്യമായി വന്നു. പാപം ചെയ്യുന്നത് വരെയും ആദാമിനും ഹവ്വയ്ക്കും അവർ നഗ്നരായി രുന്നു എങ്കിലും ലജ്ജതോന്നി ഇല്ലായിരുന്നു. അവർക്ക് നൽകപ്പെട്ടിരുന്ന 'പ്രകാശ വസ്ത്രം' നഷ്ടപ്പെട്ടപ്പോൾ നാണം തോന്നി ഒളിച്ചിരുന്ന കാര്യ മൊക്കെ നിങ്ങൾക്ക് അറിയാമല്ലോ.

തിരുവെഴുത്ത് പരിശോധിച്ചാൽ പലരുടെയും വിവാഹങ്ങൾ കാണു ന്നുണ്ട്: അബ്രഹാം – സാറ, ഇസഹാക്ക് – റബേക്ക, സക്കറിയ – എലിസബത്ത് ദമ്പതികളുടെ കൂട്ടത്തിൽ, ഒരിക്കൽ കൂടി പറയട്ടെ: എന്റെ അമ്മയുടെയും അപ്പന്റെയും *വിവാഹനിശ്ചയം' മാത്രമേ നടന്നിരുന്നുള്ളൂ. വിവാഹം നടന്നിട്ടില്ല കേട്ടോ. അതുകൊണ്ടുതന്നെ അവർ തമ്മിൽ ഭാര്യഭർതൃ ബന്ധം നടക്കേണ്ടി വന്നില്ല. എന്റെ ജനനത്തിൽ അവർക്ക് ശരീര പ്രകാരം പങ്ക് വഹിക്കുവാൻ ആയിട്ടില്ല. പരിശുദ്ധാത്മാവിൽ ആണ് ഞാൻ എന്റെ അമ്മയുടെ ഉദരത്തിൽ ഉരുവായത് എന്ന കാര്യം നിങ്ങൾക്ക് അറിയാമല്ലോ.

ഏറ്റവും പ്രസിദ്ധമായ വിവാഹം കാനാവിൽ വച്ച് നടന്നതാണ്. ( യോഹ ന്നാൻ 2: 11) ഞാൻ ആദ്യമായി ആശീർവദിച്ച വിവാഹം! കുടുംബ ജീവിതം തീർച്ചയായും ഈ ഭൂമിയിൽ ദൈവം തന്നെ ഏർപ്പെടുത്തിയ പദ്ധതിയുടെ പ്രധാന ഭാഗം തന്നെയാണ്. എല്ലാ വിവാഹ ജീവിതങ്ങളും പവിത്രം ആകുന്നത് ഞാൻ ആശീർവദിക്കുന്നതുമൂലമാണ്.

ഈ ലോകജീവിതം തുടരുന്നിടത്തോളം വിവാഹജീവിതം ആവശ്യ മാണെങ്കിലും, ഈ ലോകം നശ്വരമാണെന്നും ദൈവരാജ്യം അകലെ അല്ലെന്നും വിശ്വസിച്ചു അതിനായി കാത്തിരിക്കുന്നവർ വിവാഹം ഉപേ ക്ഷിച്ച് മാലാഖമാരുടെ സ്വർഗ്ഗജീവിതം മുൻകൂട്ടി കണ്ടു അതിലേക്ക് ആകർഷിതരായി സന്യാസജീവിതം സ്വീകരിക്കുന്നവരും ഉണ്ട്. അപ്ര കാരം പ്രത്യേകം വിളിക്കപ്പെട്ടവർ ആ മാർഗ്ഗം സ്വയം സ്വീകരിക്കുന്നത് അഭികാമ്യമാണ്. യോഹന്നാന്നെയും എന്നെയും പോലെ സന്യാസ ജീവിതം തെരഞ്ഞെടുക്കുന്നത് നല്ലതാണെങ്കിലും ആയതിനു വേണ്ടി ദൈവവിളി ലഭിച്ചു എന്ന് ഉത്തമ ബോധ്യം ഉള്ളവർ മാത്രമേ സന്യാസ ജീവിതം തിരഞ്ഞെടുക്കാൻ പാടുള്ളൂ. വിവാഹ ജീവിതവും സന്യാസ ജീവിതവും ഒരുപോലെ ദൈവമുമ്പാകെ സ്വീകാര്യം തന്നെയാണ്. ഈ

ലോക നശ്വരതയെ വേണ്ടത്ര മനസ്സിലാക്കാത്തവർ വിവാഹജീവിതവും, സ്വർഗ്ഗരാജ്യത്തിന്റെ അനശ്വരതയെ മനസ്സിലാക്കിയവർ സന്യാസ ജീവിതവും തെരഞ്ഞെടുക്കുന്നു എന്ന് മാത്രം.

ഇന്ന് ആധുനിക സമൂഹത്തിൽ പലപ്പോഴും വിവാഹത്തെയും തുടർന്നുള്ള കുടുംബ ഭദ്രതയും അവഗണിക്കുന്നതിനാൽ അവയുടെ പ്രാധാന്യം കുറഞ്ഞു വരുന്നുണ്ട്. ഭാര്യാഭർത്താക്കൻമാർ തമ്മിലുള്ള പൊരുത്തക്കേടുകളും വാശി വൈരാഗ്യങ്ങളും ദുരഭിമാന വടംവലികളും അഹങ്കാര മത്സരങ്ങളും ആശയ സംഘട്ടനങ്ങളും ക്രമാതീതമായി വർദ്ധിച്ചു വരുന്നുണ്ട്.വളർന്നു വരുന്ന തലമുറ വിവാഹജീവിതത്തിൽ കണ്ടുവരുന്ന ദുഷ്പ്രവണതകളെ ഭയത്തോടും വെറുപ്പോടും കൂടി വീക്ഷിച്ചു വിവാഹം തന്നെ വേണ്ടെന്ന് ചിന്തിച്ചു തുടങ്ങി. വിവാഹം കൂടാതെതന്നെ 'കൂടി പാർപ്പ്' വഴി സംതൃപ്ത ജീവിതം തെരഞ്ഞെടുക്കുവാൻ ആഗ്രഹിക്കുന്നവരുടെ എണ്ണം വർദ്ധിച്ചു വരുന്നത് വളരെ വലിയ ദുരന്തത്തിലേക്ക് മനുഷ്യവംശത്തെ നയിക്കുമെന്ന് ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പ് നൽകുന്നു.വിവാഹം ലൈംഗിക തൃഷ്ണ ശമിപ്പിക്കുവാൻ മാത്രമുള്ള ഒരു ലൈസൻസായി കരുതുമ്പോൾ ഉണ്ടാകുന്ന അപകടം നിങ്ങൾ മനസ്സിലാക്കണം.സോദോം ഗോമോറയിൽ സംഭവിച്ചതു പോലെ ഉള്ള ലൈംഗിക അരാജകത്വം സർവനാശത്തിലേക്ക് മനുഷ്യവംശത്തെ കൊണ്ടെത്തിക്കും എന്ന ഭീകര യാഥാർത്ഥ്യം നിങ്ങൾ വേഗം തന്നെ തിരിച്ചറിയണം.ദൈവംകൂട്ടിച്ചേർക്കുന്ന വിവാഹബന്ധങ്ങൾ കുടുംബ ജീവിതത്തിലൂടെ ദൈവഹിതപ്രകാരം പരസ്പരം വിധേയപ്പെട്ട് ദൈവ ആശ്രയത്തോടെ ദൈവസ്നേഹം ആസ്വദിച്ച് ജീവിക്കുവാൻ മാതാപിതാക്കൾ ശ്രമിക്കുന്നില്ലെങ്കിൽ വരുന്ന തലമുറ നശിക്കുമെന്ന് അറിയുക.

ദൈവാലയത്തിൽ വച്ച് വിവാഹം ആശീർവാദ സമയത്ത് മണവാളൻ രാജകുമാരനായും മണവാട്ടി രാജകുമാരി ആയും പ്രത്യേക അഭിഷേകം ചെയ്യപ്പെടുന്നതിന്റെ പ്രതീകമായിട്ടാണ് ശിരസ്സുകൾ കിരീടങ്ങൾ കൊണ്ട് അണിയിക്കുന്നത്. ഇത് സ്വർഗീയരാജ്യ പ്രവേശനത്തിലേക്കുള്ള അധികാരപ്പെടുത്തലാണ്. അവിടെ സ്ത്രീപുരുഷവ്യത്യാസമില്ല (ഗലാത്യ 3:28). ഈ കിരീടം അധികാരത്തിന്റെ അല്ല കീഴടങ്ങലിന്റെതാണ്, പരസ്പരം ഭാരം വഹിച്ചു സാക്ഷി മരണം പ്രാപിക്കുന്നതിന് വേണ്ടിയുള്ള സമർപ്പണത്തിന്റെതാണ്. ഭാര്യ ഭർത്താവിനെയും ഭർത്താവ് ഭാര്യയെയും ബഹുമാനിച്ചു പരസ്പരം കീഴ്പ്പെട്ട് സ്നേഹത്തോടും ആദരവോടും അംഗീകാരത്തോടുകൂടി ദൈവത്തെ പ്രസാദിപ്പിച്ച് ജീവിക്കുക എന്നതാണ് പ്രധാനം.(1 കോരി 7: 4).എന്നിരുന്നാലും ഏതൊരു സ്ഥാപനവും ഭംഗിയായി നടത്തിക്കൊണ്ടു പോകാൻ ഒരു ഭരണ സംവിധാനം

ആവശ്യമാണ്. അതുപോലെ കുടുംബത്തിലും ഒരു ക്രമീകരണം ഉണ്ടാക്കി പരസ്പരം അംഗീകരിച്ച് നടപ്പാക്കണം. ഇത് സംബന്ധിച്ച് എന്റെ ശിഷ്യനായ പൗലോസ് നൽകുന്ന നിർദ്ദേശങ്ങൾ നിങ്ങൾ ഗൗ രവമായി പരിഗണിച്ച് നടപ്പാക്കണം. (എഫെസ്യ 5: 20 33) വിവാഹം ഒരു ദൈവികകൂദാശയാണെന്നും ഭാര്യഭർത്താക്കന്മാർ പരസ്പരം ആദര വോടെ ഇടപെടണമെന്നും, ഞാനെന്റെ മണവാട്ടി സഭയുടെ തലയായി ഇരുന്ന് നിങ്ങളെ സംരക്ഷിക്കുന്നതുപോലെ തന്നെ ഭർത്താവ് ഭാര്യയുടെ തലയായി ഇരുന്ന് കരുതലോടെ അവളുടെ സംരക്ഷണം ഏറ്റെടുക്കണ മെന്നും സഭ എനിക്ക് കീഴ്പ്പെട്ടു ജീവിക്കുന്നതു പോലെ ഭാര്യഭർത്താ വിന് വിധേയപ്പെട്ട് പെരുമാറണമെന്നും നിങ്ങൾ മനസ്സിലാക്കുക. സഹോ ദരന്മാരും സ്നേഹിതരും പോലെ പരസ്പരം സ്നേഹിച്ചും ആദരിച്ചും അംഗീകരിച്ചും പരിപോഷിപ്പിച്ചു, സന്തോഷിപ്പിച്ചു, പ്രബോധിപ്പിച്ചു, ജീവിക്കുവാൻ നിങ്ങൾക്ക് കഴിയണമെങ്കിൽ അതിന് വേണ്ടതായ ദൈവാനുഗ്രഹം സ്വീകരിക്കുവാൻ യോഗ്യമായ കുടുംബജീവിതം നയി ക്കാൻ നിങ്ങൾ തയ്യാറാകണം. കുടുംബം ഒരു ദേവാലയം ആയിത്തന്നെ അതിന്റെ വിശുദ്ധി സംരക്ഷിക്കുവാൻ, വ്യക്തിപരമായ സമർപ്പണ ജീവിത ത്തോട് അനുരൂപപ്പെടുവാൻ നിങ്ങൾക്ക് കഴിയണം.ഭർത്താവ് ക്രിസ്തു വായ എന്റെ പ്രതീകമായും ഭാര്യ എന്റെ മണവാട്ടിയായ സഭയുടെ പ്രതീകമായും പരസ്പരം കരുതി ജീവിക്കുക.

വിവാഹമോചനത്തെപറ്റി കൂടി ഒരു വാക്ക് പറയാം. യഹൂദൻമാർ എന്നോട് ഈ കാര്യത്തെപ്പറ്റി ചോദിച്ചപ്പോൾ ഞാൻ അവരോട് പറഞ്ഞത് ഇങ്ങനെയാണ്: വിവാഹമോചനം ദൈവം ഒരിക്കലും അംഗീ കരിക്കുന്നില്ല.( മത്തായി 19 : 1 മുതൽ)ഏതെങ്കിലും കാരണം പറഞ്ഞു നിങ്ങളുടെ ഹൃദയകാഠിന്യം നിമിത്തം ഭാര്യയെ ഉപേക്ഷിക്കുവാൻ ഇട യായാൽ അവളുടെ ഭാവിജീവിതം സുരക്ഷിതമാക്കാൻ വേണ്ടി 'ഉപേക്ഷ ണപത്രം' നൽകുവാൻ മാത്രമേ മോശ പറഞ്ഞിട്ടുള്ളൂ. അത് വിവാഹ മോചനത്തിനുള്ള അനുവാദം ആയി യഹൂദന്മാർ ദുർവ്യാഖ്യാനം ചെയ്തു. ദൈവം തക്കതായ തുണയെ കണ്ടെത്തി പരസ്പരം യോജി പ്പിച്ചു കഴിഞ്ഞാൽ ദൈവവിശ്വാസികൾ ആണെങ്കിൽ ആജീവനാന്തം ആ ബന്ധം നിലനിർത്താൻ കടപ്പെട്ടവരാണ്. മാനുഷികമായ പരിഗണ നകൾ അതിനിടയിൽ കടന്നു വരുമ്പോഴാണ് പ്രശ്നങ്ങളുണ്ടാക്കുന്നത്. വിവാഹമോചനം നേടിയ വ്യക്തി പുരുഷനായാലും സ്ത്രീയായാലും ജീവിതപങ്കാളി ജീവിച്ചിരിക്കെ മറ്റൊരു വിവാഹം ചെയ്യാൻ ഇടയാകു ന്നത് വ്യഭിചാരം ആണെന്ന് നിങ്ങൾ ഓർക്കണം. വീണ്ടും നല്ലൊരു പങ്കാളിയെ ലഭിക്കും എന്ന പ്രതീക്ഷ വെച്ചു പുലർത്തുന്നത് കൊണ്ടാണ്

പലദമ്പതികളും വേർപിരിയാൻ ശ്രമിക്കുന്നത്.ശരീരത്തിലെ ഇരു കൈകളും കാലുകളും പരസ്പരം സഹകരിച്ച് ശരീരത്തിനാവശ്യമായ എല്ലാ കാര്യങ്ങളിലും ആത്മാർത്ഥമായി പ്രവർത്തിക്കുന്ന പോലെ ഭാര്യാഭർത്താക്കന്മാർ മരണംവരെയും സഹകരിച്ച് പ്രവർത്തിക്കണം എന്നത് ദൈവ നിയോഗം ആണ്. ഇന്ന് പല വിവാഹമോചനങ്ങളും സംഭവിക്കുന്നത് വിവാഹത്തിന് പുറത്തുള്ള അവിഹിത ബന്ധങ്ങൾ മൂലമാണ്. ഇതിന് പല കാരണങ്ങൾ ചൂണ്ടിക്കാണിക്കാൻ ഉണ്ടാകും. ജോലിസംബന്ധമായി വേറിട്ടു ദൂരെ താമസിക്കുവാൻ ഇടയാക്കുന്ന സാഹചര്യങ്ങൾ ഇന്ന് സാധാരണമാണ്. ഇതിന് ഒരു പരിഹാരം ഭവനത്തിലെ ആരെങ്കിലും ഒരാൾ മാത്രം ജോലി ചെയ്യുന്നതിന് പരസ്പരസമ്മതത്തോടെ തീരുമാനിക്കണം. അങ്ങനെ വന്നാൽ നിങ്ങളുടെ കുടുംബ ജീവിതം സന്തോഷ പ്രദം ആകുന്നതിനു പുറമേ,സമൂഹത്തിൽ ജോലി കിട്ടാതെ വിഷമിക്കുന്ന മറ്റ് ഏതെങ്കിലും കുടുംബത്തിലെ ആർക്കെങ്കിലും ഒരാൾക്ക് ജോലി ലഭിക്കാൻ നിങ്ങൾ അവസരം ഉണ്ടാക്കി കൊടുക്കുകയാണ് ചെയ്യുന്നത്. ഇത് വലിയ ഒരു സാമൂഹ്യ സേവനം ആണ്. സ്ത്രീകൾ കുടുംബത്തിൽ ചെയ്യുന്ന ജോലി സമൂഹം മറ്റെല്ലാ ജോലികളെകാൾ വിലപ്പെട്ടതായി കാണുകയും അതിനു തക്കതായ അംഗീകാരവും ആദരവും സ്ത്രീകൾക്ക് നൽകുകയും ചെയ്താൽ കുടുംബ പ്രശ്നങ്ങൾക്ക് അത് വലിയൊരു പരിഹാരമാകും. വീട്ടുജോലിയിൽ പങ്കുചേരാൻ ഭർത്താക്കന്മാർ ശ്രമിക്കുന്നത് ഭാര്യയെ സഹായിക്കാൻ ആണെന്ന ഭാവത്തിൽ ആയിരിക്കരുത്. അത് തന്റെ കൂടി ഉത്തരവാദിത്വമാണെന്ന ബോധ്യത്തിൽ ഭർത്താക്കന്മാർ വീട്ടുജോലികൾ ഏറ്റെടുത്തു ചെയ്യണം. അങ്ങനെ എല്ലാ കാര്യങ്ങളിലും കൂട്ടു ഉത്തരവാദിത്വത്തിൽ പ്രവർത്തിക്കാൻ മനസ്സുവെച്ചാൽ കുടുംബ ജീവിതം ഒരു പറുദീസ തന്നെയായി അനുഭവപ്പെടും. ചിലപ്പോഴൊക്കെ സ്ത്രീകൾ അവഗണിക്കപ്പെടുന്നു എന്ന് തോന്നുമ്പോൾ സ്വയം സമ്പാദിക്കുവാനുള്ള ആഗ്രഹത്തിൽ അവർ ജോലി തേടി പോകുന്നത് ഇന്ന് സാധാരണമാണ്. നമ്മുടെ പൂർവികർ സ്ത്രീകളെ പുറത്ത് ജോലി ചെയ്യുവാൻ അയക്കുന്നത് ഒരു പോരായ്മയായി കരുതുമായിരുന്നു. പുരുഷൻ കഴിവ് കുറഞ്ഞവൻ ആണെന്ന ചിത്രമാണ് അതിലൂടെ സമൂഹത്തിന് നൽകുന്നത് എന്നാണ് പൂർവികർ കരുതിയിരുന്നത്. പുരുഷൻ അധ്വാനിച്ച് കൊണ്ടുവരുന്ന സമ്പാദ്യം കൊണ്ട് സന്തോഷമായി ജീവിക്കുവാൻ അന്നത്തെ സ്ത്രീകൾ പരിശ്രമിച്ചിരുന്നു. എന്നാൽ ആധുനിക സംസ്കാരത്തിന് ചേർന്നവിധം ജീവിത സൗകര്യങ്ങൾ വർദ്ധിപ്പിക്കുവാൻ ആഗ്രഹം ഉണ്ടായപ്പോൾ, ലഭിക്കുന്ന പണം പോരെന്നു തോന്നി സ്ത്രീകളും സ്വന്തമായി പണം സമ്പാദിക്കുവാൻ ഇറങ്ങി തുടങ്ങി. പ്രത്യക്ഷത്തിൽ നല്ല

തായി തോന്നുമെങ്കിലും, അത് ഒരു സാംസ്കാരിക വിപ്ലവത്തിന് തുടക്കം കുറിച്ചു. സ്ത്രീകളുടെ വിനയശീലവും മക്കളെ വളർത്താനുള്ള താൽ പര്യവും കുറഞ്ഞുപോയി. ഓരോരോ തലമുറ വളർന്നു വരുംതോറും ഈ പ്രവണത വർദ്ധിച്ചു വന്നു. സ്ത്രീകൾ അവരറിയാതെ തന്നെ വിധേയഭാവം നഷ്ടപ്പെട്ട അവസ്ഥയിൽ ശാസ്ത്രബോധം നേടിയെടുത്ത അഹങ്കാരത്തോടെ കുടുംബജീവിതത്തിലെ പവിത്രബന്ധങ്ങൾക്ക് വില കൽപ്പിക്കാത്ത ഒരു അവസ്ഥ ആധുനിക പരിഷ്കാരം ആയി പൊതുവേ കണ്ടുവരുന്നു. കുടുംബത്തിൽ കുഞ്ഞുങ്ങളെ സംരക്ഷിച്ച് നല്ല മനുഷ്യ രായി വളർത്തുവാൻ മാതാപിതാക്കൾ പരാജയപ്പെടുന്ന സാഹചര്യ ത്തിലാണ് മക്കൾ പിഴച്ച് പോകുന്നതും ഒരു കുത്തഴിഞ്ഞ സമൂഹം വളർന്നു വരുന്നതും. മുടിയനായ പുത്രന്റെ ഭവനത്തിൽ മക്കളെ ശരി യായ വളർത്തുവാൻ ഒരു അമ്മ അവിടെ ഇല്ലായിരുന്നു എന്ന് നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? ഇന്ന് സ്ത്രീശാക്തീകരണ വക്താക്കൾക്ക് ഒരുപക്ഷേ ഞാൻ പറയുന്ന കാര്യങ്ങൾ മനസ്സിലാക്കുവാൻ പ്രയാസമാകും എന്ന് എനിക്കറിയാം. സ്ത്രീകൾ കുടുംബഭദ്രതയെ സംരക്ഷിക്കാനുള്ള ഉത്തരവാദിത്വം അവഗണിച്ചുകൊണ്ട് ജോലിക്ക് പോകുന്നത് അഭി കാമ്യമല്ല എന്ന് പൊതുവേ പറഞ്ഞപ്പോൾ, ചില സ്ത്രീകളെങ്കിലും പ്രതിഷേധിക്കുവാൻ സാധ്യതയുണ്ട്. . പുരുഷന്മാർക്ക് ജോലി ഇല്ലാതെ വരുമ്പോഴും അവരുടെ വരുമാനം തീരെ പോരാതെ വരുമ്പോഴും തങ്ങളുടെ ഉത്തരവാദിത്തങ്ങൾ പൂർത്തിയാക്കി സ്ത്രീകൾ ജോലിക്ക് പോകുന്നത് തെറ്റൊന്നുമല്ല. മക്കളെ വളർത്തുന്നത് വളരെ ഏറെ പ്രാധാ ന്യമുള്ളതാണെന്ന് മറന്നുപോകരുത് എന്ന് മാത്രം .അമ്മയുടെ ശുശ്രൂ ഷയും അപ്പന്റെ ശിക്ഷണവും ഒരുപോലെ മക്കളുടെ ശരിയായ വളർച്ച യ്ക്ക് ആവശ്യമാണ്.ഒരു ഭവനം സംരക്ഷിക്കുന്നതിനായി ഭർത്താവ് തൊഴിൽ ചെയ്യുകയും ഭാര്യ മക്കളെയും മറ്റു കുടുംബകാര്യങ്ങളിൽ യഥാവിധി ശ്രദ്ധിച്ചു പ്രവർത്തിക്കുകയും ചെയ്താൽ എന്റെ മനസ്സിലുള്ള കുടുംബസങ്കല്പം പൂർത്തിയാകും.

ഇനിയും കാനാവിലെ കല്യാണവീട്ടിലേക്ക് നമുക്ക് മടങ്ങി ചെല്ലാം. ഞാൻ ശിഷ്യന്മാരെ കൊണ്ടുവന്നത് പോലെ വളരെയേറെ വിരുന്നുകാർ അവരുടെ സ്നേഹിതരെയും കൂട്ടി കല്യാണത്തിനു വന്നിരുന്നു. പര സ്പരം കുശലാന്വേഷണം നടത്തുകയും വിശേഷങ്ങൾ പങ്കുവെക്കു കയും ചെയ്യുന്നത് നല്ല അനുഭവമായിരുന്നു. ആളുകൾ വരുന്ന മുറയ്ക്ക് ഭക്ഷണം കഴിക്കുകയും ചെയ്തിരുന്നു. എല്ലാവർക്കും ഭക്ഷണം തിക യാതെ വരുമോ എന്ന ഭയം കലവറകാരന്റെ മുഖത്ത് ഞാൻ കണ്ടു. കുറച്ചു കഴിഞ്ഞപ്പോൾ എന്റെ അമ്മ രഹസ്യമായി എന്നോട് പറഞ്ഞു:

'അവർക്ക് വീഞ്ഞു തീർന്നുപോയി'. ഞാൻ ഒരുതരം നിസ്സംഗതയോടെ മറുപടി പറഞ്ഞു: 'എന്റെ അമ്മേ, അതിനു നമുക്ക് എന്ത് ചെയ്യാൻ കഴിയും? അത് അവരുടെ പ്രശ്നമല്ലേ? അവർ തന്നെ തീർക്കട്ടെ, എന്റെ സമയമായിട്ടില്ല. 'ഈ ഉത്തരം കേട്ട് അമ്മ എന്റെ കണ്ണിലേക്ക് നോക്കി എന്തെങ്കിലും ഞാൻ ചെയ്തു സഹായിക്കണം എന്ന് മൗന മായി പറഞ്ഞു. അവിടുത്തെ വേലക്കാരോടായി അമ്മ പറയുന്നത് ഞാനും കേട്ടു: 'അവൻ നിങ്ങളോട് എന്തെങ്കിലും കല്പിച്ചാൽ അത് നിങ്ങൾ ചെയ്യണം' ഞാൻ പിന്നെ ഒട്ടും താമസിച്ചില്ല, എന്റെ സ്വർഗ്ഗ പിതാവുമായി ആലോചിച്ചു ഒരു കാര്യം ചെയ്ത് അവരുടെ പ്രശ്നം പരിഹരിക്കാൻ തീരുമാനിച്ചു. വിരുന്നിന് വന്നിരുന്നവർ കാൽ കഴുകി ശുദ്ധി വരുത്തിയ ശേഷം മാത്രമേ ശാലയിൽ പ്രവേശിക്കാൻ കഴിയൂ. അവരുടെ കാലും മുഖവും കഴുകി ശുദ്ധിവരുത്താൻ വേണ്ടി മുൻ വാതിൽ ക്കൽ വെള്ളം നിറച്ചു വയ്ക്കാറുണ്ട്. ആ ജോലിക്ക് തന്നെ പ്രത്യേകം വേലക്കാർ ഉണ്ടായിരുന്നു.ഞാൻ അവരോട് അവിടെ ഉണ്ടായിരുന്ന 6 ഭരണികളിൽ വെള്ളം കോരി നിറയ്ക്കുവാൻ പറഞ്ഞു. അവർ ഉടൻ തന്നെ ഭരണി പൂർണമായും വക്കോളം നിറയെ വെള്ളമൊഴിച്ചു .അവ രുടെ ശുഷ്കാന്തിയും ആത്മാർത്ഥതയും എന്നെ വല്ലാതെ ആകർഷിച്ചു. ഞാനെന്റെ സ്വർഗ്ഗപിതാവിനോട് ആലോചിച്ചു പരിശുദ്ധാത്മ ശക്തി യാൽ ആ വെള്ളത്തെ മനസ്സുകൊണ്ട് തന്നെ ആശീർവദിച്ചു. കലവറ പ്രമാണിക്ക് കൊടുക്കാൻ വേലക്കാരോട പറഞ്ഞു. സാധാരണഗതി യിൽ പച്ചവെള്ളം കലവറകാരനെ കാണിക്കുന്നത് എന്തിനാണെന്ന് ഒന്നും ചോദിക്കാതെ അവർ കൊണ്ടുപോയി കൊടുത്തു. കലവറ കാരന്റെ മുഖം ഞാൻ ശ്രദ്ധിക്കുകയായിരുന്നു. ഞാൻ ആശീർവദിച്ച ശുദ്ധജലം നിറവും ഗുണവും രുചിയും നിറഞ്ഞ മേൽത്തരം വീഞ്ഞായി മാറി എന്നകാര്യം എനിക്കും ജീവിതത്തിലെ ആദ്യ ദിവ്യ അനുഭവം തന്നെയായിരുന്നു. ആശീർവാദവും വേലക്കാരുടെ ചോദ്യം ചെയ്യാ തെയുള്ള അനുസരണവും ആണ് അത്ഭുത മാറ്റത്തിന്റെ പിന്നിലെ രഹ സ്യമെന്ന് നിങ്ങൾ പ്രത്യേകം മനസ്സിലാക്കുക. ഞാൻ മാത്രം എന്തെല്ലാം പ്രവർത്തിച്ചാലും എന്നോട് വിശ്വസിച്ച് സഹകരിക്കാൻ താല്പര്യമു ള്ളവർ ഇല്ലെങ്കിൽ എനിക്ക് അത്ഭുതങ്ങൾ പ്രവർത്തിക്കാൻ കഴിയില്ല. മനുഷ്യനും ദൈവവും ചേർന്ന് പ്രവർത്തിക്കുന്നതാണ് അപ്രതീക്ഷി തമായി ദൈവശക്തി വെളിപ്പെട്ടു വരുന്നതിന് പിന്നിലെ രഹസ്യം. ചിലപ്പോഴൊക്കെ മനുഷ്യരുടെ അവിശ്വാസം നിമിത്തം യാതൊന്നും പ്രവർത്തിക്കുവാൻ എനിക്ക് കഴിയാതെ പോയിട്ടുണ്ട്. (മർക്കോസ് 6: 6; മത്തായി 13: 58).

മേൽത്തരം വീഞ്ഞ് വിളമ്പുവാൻ ലഭിച്ച സന്തോഷത്തിൽ കലവറ കാരൻ മണവാളന്റെ അടുക്കലെത്തി പരാതി പറഞ്ഞു: 'ഈ മേൽ ത്തരം വീഞ്ഞ് ഇതുവരെ ഒടുവിൽ നൽകുവാൻ മാറ്റി വെച്ചത് ശരി യായില്ല.'ഞാൻ അത് കേട്ടപ്പോൾ മനസ്സിൽ ചിരിക്കുകയായിരുന്നു. ഈ ലോക വഞ്ചനയുടെ ഒരു രീതിയാണ് അയാൾ അവതരിപ്പിച്ചത്. ആദ്യം ലഹരി നൽകി പിന്നീട് വ്യാജമദ്യം നൽകുന്ന രീതി ഈ ലോക വ്യവസ്ഥിതിയിൽ സർവസാധാരണമാണ്. ലഹരി മൂത്തു സകലതും മറന്ന് കൂത്താടി കുടുംബവും സമൂഹവും നശിപ്പിക്കുന്ന 'മാഫിയകൾ' ഇന്ന് സാത്താന്റെ ഏജൻറ്മാരായി സമൂഹത്തിൽ കൊടികുത്തി വാഴുക യാണ്. ഞാൻ കാനാവിൽ നൽകിയ വീഞ്ഞ് ഈ ലോക ലഹരി നൽകു ന്നതല്ല. സ്വർഗീയ സന്തോഷം പകരുവാൻ പര്യാപ്തമായ വീര്യമുള്ള പാനീയം ആയിരുന്നു. മനുഷ്യന്റെ സ്വബോധം നഷ്ടപ്പെടുത്തുന്ന പാനീയം ഞാൻ ഒരിക്കലും അവർക്ക് കൊടുക്കുകയില്ല. ഞാൻ നൽകുന്ന വീഞ്ഞു കുടിച്ചു കഴിഞ്ഞാൽ ബോധം നഷ്ടപ്പെടുക അല്ല ഉണരുകയാണ് ചെയ്യു ന്നത്. ഇന്ന് ലോകത്തിന് ബോധം ഉണ്ടാകുവാൻ ഞാൻ നൽകുന്ന സ്വർഗ്ഗീയവീഞ്ഞ് നിങ്ങൾ ആസ്വദിക്കണം. കാനാവിലെ കല്യാണത്തിന് ഞാൻ വെള്ളം വീഞ്ഞാക്കി എന്റെ ആദ്യ അത്ഭുതം കാണിച്ചു. എന്നാൽ എന്റെ അവസാന അത്ഭുതം വീഞ്ഞ് 'രക്തമാക്കി' മാറ്റി എന്ന താണ്. എന്റെ അന്ത്യഅത്താഴ സമയത്ത് ഞാൻ നിർവഹിച്ച ഏറ്റവും വലിയ അത്ഭുതം വീഞ്ഞ് വാഴ്ത്തി എന്റെ തന്നെ രക്തമാക്കി രൂപാന്തര പ്പെടുത്തി എന്നതാണ്. 'എന്റെ ശരീരം ഭക്ഷിക്കാതെയും എന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്ക് ഉള്ളിൽ ജീവനില്ല.' (യോഹന്നാൻ 6: 53; മത്തായി 26: 28) ഈ നിത്യജീവനെ പറ്റി പിന്നീട് നിങ്ങളോട് പറയാം.

കാനാവിലെ കല്യാണ വിശേഷം തന്നെ അല്പം കൂടി പറയാനുണ്ട്. എന്റെ അമ്മ പറഞ്ഞതുപോലെ പോലെ വേലക്കാർ കൃത്യമായി അനു സരിച്ച് കൊണ്ടാണല്ലോ അത്ഭുതം അവിടെ നടന്നത്. എന്നാൽ വേല ക്കാരോട് അങ്ങനെ ഉറപ്പിച്ചു പറയാൻ തക്ക ധൈര്യം അമ്മയ്ക്ക് ഉണ്ട് എന്ന് നിങ്ങൾ മനസ്സിലാക്കണം. അമ്മയോട് പറഞ്ഞ ചില കാര്യ ങ്ങൾ ഞാൻ വഴി നിങ്ങൾ സാധിച്ചെടുക്കാൻ ആഗ്രഹിക്കുന്നതായി ഞാൻ മനസ്സിലാക്കുന്നു. പക്ഷേ നിങ്ങൾ അമ്മയുടെ യഥാർത്ഥ സ്വഭാവം മനസ്സിലാക്കണം.നിങ്ങൾ ശ്രദ്ധിച്ചോ? അമ്മ സ്വന്തം കാര്യസാധ്യത്തി നായി അല്ല എന്റെ അടുക്കൽ വന്നത്. ഭവനത്തിലെ പ്രശ്നം കണ്ടെത്തി അത് മറ്റാരോടും പറയാതെ എന്നോട് നേരിട്ട് അറിയിക്കുക മാത്രമാണ് ചെയ്തത്. വീട്ടുകാർ ഒന്നും അമ്മയുടെ മധ്യസ്ഥ ആവശ്യപ്പെട്ടല്ല അമ്മ

എന്നെ സമീപിച്ചത്. ഞാൻ അംഗീകരിക്കുമെന്ന് അമ്മയ്ക്ക് ഉറപ്പുള്ള പ്രശ്നങ്ങൾ മാത്രമേ അമ്മ എന്റെ ശ്രദ്ധയിൽപ്പെടുത്തുകയുള്ളൂ.നിങ്ങൾ ഇന്ന് നടത്തി വരുന്ന മധ്യസ്ഥപ്രാർത്ഥനകൾ പലപ്പോഴും എനിക്ക് സ്വീകാര്യമല്ലാത്ത കാര്യങ്ങൾ ആണെങ്കിൽ എന്റെ അമ്മ എന്നോട് അറിയിക്കുകയും ഇല്ല. നിങ്ങളുടെ ആവശ്യങ്ങൾ എല്ലാം എന്റെ സ്വർഗ്ഗീയപിതാവ് അറിയുന്നതിനാൽ സമൃദ്ധിയായി നിങ്ങൾക്ക് ആവശ്യം വരുമ്പോഴൊക്കെ  നടത്തി തരുന്നുണ്ട് എന്ന് എനിക്കും എന്റെ അമ്മയ്ക്കും അറിയാം. നിങ്ങൾ പലപ്പോഴും സ്വാർത്ഥ കാര്യങ്ങൾക്കായി 'വല്ലാതെ' യാചിക്കുന്നതു കൊണ്ട് നിങ്ങൾക്ക് ലഭിക്കാതെ പോകുന്നതാണ്. അതിനാൽ നിങ്ങൾ യാചിക്കുന്നതിനു മുൻപ്, നിങ്ങളുടെ മിതമായ ആവശ്യങ്ങൾക്ക് വേണ്ടി ആണോ, അതോ നിങ്ങളുടെ അമിതമായ ആർത്തിയും അത്യാഗ്രഹവും പൂർത്തിയാക്കാൻ വേണ്ടിയാണോ എന്ന് നല്ലവണ്ണം ആലോചിച്ചു മാത്രം എന്നോട് ചോദിക്കുക. എന്നോട് ചോദിക്കുന്നവർക്ക് സകല വാഗ്ദാനങ്ങളും നൽകുന്ന ശക്തി ഉറവിടമായ പരിശുദ്ധാത്മാവിനെ നിങ്ങൾക്ക് നൽകാമെന്നാണ് ഞാൻ വാഗ്ദാനം ചെയ്തിരിക്കുന്നത്. (മത്തായി  7 :7; ലൂക്കോസ് 11 :13) പക്ഷേ പരിശുദ്ധാത്മ ദാനങ്ങൾ സ്വീകരിക്കണം എങ്കിൽ നിങ്ങൾ വിശ്വാസത്തോടും വിനയത്തോടും വിശുദ്ധിയോടും കൂടി എന്നെ സമീപിക്കണം. നിങ്ങൾ മധ്യസ്ഥൻമാരെ അന്വേഷിച്ചു പോകുന്നതിനു മുമ്പായി നിങ്ങളുടെ സമൂഹത്തിൽ പ്രയാസങ്ങളും പ്രശ്നങ്ങളും അനുഭവിക്കുന്നവരെ കണ്ടെത്തി മറ്റാരോടും പരസ്യപ്പെടുത്തി പ്രചരിപ്പിക്കാതെ രഹസ്യമായി ദൈവമുൻപാകെ അവതരിപ്പിക്കുവാൻ എന്റെ അമ്മയെപ്പോലെ നിങ്ങൾക്കും കഴിയണം. നിങ്ങൾ എന്നോട് മറ്റുള്ളവരുടെ പ്രയാസങ്ങൾ അറിയിക്കുന്നതോടൊപ്പം നിങ്ങളാൽ കഴിയുന്നവിധം പ്രശ്നപരിഹാരത്തിനായി വേണ്ട ഒത്താശകൾ ചെയ്തു കൊടുക്കണം. എന്റെ അമ്മ അങ്ങനെയാണ് ചെയ്തത്. ആ വീട്ടിലെ കുറവുകൾ പരസ്യം ആക്കാതെ പരിഹരിക്കാൻ കഴിവുള്ള ദൈവസന്നിധിയിൽ കൊണ്ടുവരികയും അതോടൊപ്പം ഞാൻ പറയുന്നത് പൂർണമായും അനുസരിക്കുവാൻ വ്യക്തികളെ കണ്ടുപിടിച്ച് അവരെ തയ്യാറാക്കി നിർത്തുകയും ചെയ്തു. നിങ്ങൾക്കും അത് മാതൃകയാകട്ടെ.

ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കുക: നിങ്ങൾക്ക് ആവശ്യമുള്ളതെല്ലാം സ്വർഗ്ഗപിതാവ് തക്കസമയത്ത് നിങ്ങൾ യാചിക്കാതെ തന്നെ നൽകുന്നുണ്ട്. അത് തിരിച്ചറിഞ്ഞുകൊണ്ട് ദൈവത്തെ അനുസരിച്ച് അവനെ പ്രസാദിപ്പിച്ചു ജീവിക്കുക. നിങ്ങളിൽ കൂടെ മറ്റുള്ളവരെ സഹായിക്കാൻ സ്വർഗ്ഗപിതാവ് ആഗ്രഹിക്കുന്നുണ്ട്. അതിനു  നിങ്ങൾ മനസ്സ് ഒരുക്ക

ത്തോടെ തയ്യാറായി കാത്തിരിക്കുക. എന്റെ അമ്മയുടെയും മറ്റു ശിഷ്യന്മാരുടെയും മധ്യസ്ഥത യാചിക്കുമ്പോൾ അത് എന്റെ സ്വർഗ്ഗപിതാവിന്റെ കരുതലും സ്നേഹവും മറന്നുകൊണ്ടുള്ള പ്രകടനമായി തീരാതെ സൂക്ഷിക്കണം. ഒരു കാര്യം തീർച്ചയാണ്, എന്റെ പിതാവിന് ഇഷ്ടമില്ലാത്ത യാതൊന്നും തന്നെ ഞാനോ എന്റെ വിശുദ്ധന്മാരോ നിങ്ങൾക്ക് സാധിച്ചു തരികയില്ല. എന്റെ പിതാവിന്റെ ഇഷ്ടത്തിന് എതിരായി മനുഷ്യന്റെ ലൗകിക ഇഷ്ടങ്ങൾക്ക് വേണ്ടിയാണ് നിങ്ങൾ നിലകൊള്ളുന്നത് എങ്കിൽ അവരെ സാത്താന്റെ ആലോചനകൾ ആയി പരിഗണിക്കുമെന്ന് നല്ലവണ്ണം ഓർത്തുകൊള്ളുക. പ്രിയശിഷ്യനായ പത്രോസിനെ പോലും സാത്താനെ എന്നുവിളിച്ച് ശാസിച്ചത് ഈ കാരണത്താൽ ആയിരുന്നു. ആകയാൽ എന്റെ സ്വർഗ്ഗപിതാവിന്റെ ഇഷ്ടം അറിഞ്ഞു, അത് മാത്രം ഞാൻ ഈ ലോകത്തിൽ പ്രവർത്തിച്ചത് പോലെ പ്രവർത്തിക്കുവാൻ സന്നദ്ധമായാൽ നിങ്ങളെയും എന്റെ ശിഷ്യന്മാരായി ഞാൻ പരിഗണിക്കും. എന്നോട് ചേർന്ന് ദൈവരാജ്യ നിർമ്മാണത്തിനായി ആജീവനാന്തം നമുക്ക് ഒന്നു ചേർന്ന് പ്രവർത്തിക്കാം. കാനാവിലെ കല്യാണദിനത്തിൽ ഞാൻ കാണിച്ച ആദ്യ അത്ഭുതം നിങ്ങൾക്ക് ഒരു അടയാളമായി നിങ്ങളുടെ മനസ്സിൽ എന്നും നിറഞ്ഞു നിൽക്കട്ടെ എന്ന് ഞാൻ ഹൃദയപൂർവ്വം ആശംസിക്കുന്നു.

എന്ന് സ്വന്തം യേശു ▌ 6/10/2020

*******

# 10. ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കാം

**ലൂക്കോസ് 5 : 18, മത്തായി .4 :18 22, മാർക്കോസ് 1 : 16**

കാനാവിൽ നിന്നും നസ്രേത്തിലേക്ക് ഞാനൊറ്റയ്ക്കാണ് പോയത്. ശിഷ്യന്മാരെ കൂടെ കൊണ്ടു പോയില്ല. സിനഗോഗിൽ വച്ച് ഉണ്ടായ എതിർപ്പുകൾ അടങ്ങിയിരുന്നില്ല. ആരെങ്കിലും എതിർപ്പ് പ്രകടിപ്പിച്ചാൽ ഒരു പക്ഷെ ശിഷ്യന്മാർ കൂടി അതിൽ ഇടപെട്ട് എന്തെങ്കിലും പ്രശ്ന ങ്ങൾ ഉണ്ടാക്കേണ്ട എന്നു ഞാൻ കരുതി. കഴിഞ്ഞ പ്രാവശ്യം എന്നെ തള്ളിയിടാൻ ശ്രമിച്ചപ്പോൾ ഞാൻ അപ്രത്യക്ഷമായ കാര്യത്തിൽ അവർ കൂടുതൽ കോപാകുലർ ആയി കാണും. എന്നെ കിട്ടിയില്ലെങ്കിൽ എന്റെ ശിഷ്യന്മാരെ പിടിച്ച് കണക്കു തീർക്കാൻ സാധ്യതയുണ്ട് എന്ന് എനിക്ക് തോന്നി. പലപ്പോഴും ഞാൻ ഏകാന്തത ഇഷ്ടപ്പെടുന്നവനാണ്. ഞാനും എന്റെ സ്വർഗ്ഗപിതാവും ദീർഘനേരം സംഭാഷണത്തിൽ ഏർപ്പെടാൻ ഏകാന്തത എന്നെ ഏറെ സഹായിച്ചിരുന്നു. ശിഷ്യന്മാരെ ഞാൻ കഫർ ന്നഹൂംലേക്ക് പറഞ്ഞയച്ചു.

പിറ്റേ ദിവസം ഞാൻ കഫർന്നഹൂമിലേക്ക് പോയി. അവരുടെ കുല ത്തൊഴിൽ ആയിരുന്ന മീൻപിടുത്തം നടത്തിക്കൊണ്ടിരുന്ന ഗലീല കടൽതീരത്തേക്ക് ആണ് നേരെ പോയത്. ഞാൻ പ്രതീക്ഷിച്ചത് പോലെ അവർ അവിടെ ഉണ്ടായിരുന്നു. പത്രോസിനെയും അന്ത്രയോസ്സിനെയും ദൂരെനിന്ന് തന്നെ ഞാൻ തിരിച്ചറിഞ്ഞു. അവരെ ദൈവവിളി ബോധ്യ പ്പെടുത്തി ദൈവരാജ്യനിർമ്മാണ പ്രവർത്തനത്തിൽ ഏർപ്പെടുത്തുവാൻ സമയമായെന്ന് സ്വർഗ്ഗ പിതാവ് എന്നോട് പറഞ്ഞു. കരയിൽ നിന്നും കുറച്ച് അകലെയായി മീൻ പിടിച്ചു കൊണ്ടിരുന്ന അവരെ കൈകൊട്ടി വിളിച്ച് ഇങ്ങനെ പറഞ്ഞു:'വന്ന് എന്നെ അനുഗമിക്കുക, ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കാം' തിരമാലയുടെ ഇരമ്പൽ ശബ്ദത്തിന് ഇടയിലും അവർ എന്റെ ശബ്ദം തിരിച്ചറിഞ്ഞു.വിളി കേട്ട ഉടനെ അവർ വള്ളംതുഴഞ്ഞ് തീരത്ത് എന്റെ അടുക്കലെത്തി. ഞാനുമായുള്ള സൗഹൃദം വഴി അവർ എന്നോട് കൂടുതൽ അടുക്കുവാൻ കാത്തിരുന്നതു

പോലെ എനിക്കും തോന്നി. എന്നോടൊപ്പം തന്നെ പുറപ്പെടുവാൻ അവർ തയ്യാറായിരുന്നു. പത്രോസ് എന്നോട് പ്രത്യേകമായി പറഞ്ഞു: ‘നിന്നെപ്പറ്റി ഞങ്ങൾ കൂട്ടുകാരോട് പറഞ്ഞപ്പോൾ അവരിൽ ചിലർ നിന്നെ കാണുവാൻ ആഗ്രഹം പ്രകടിപ്പിച്ചു. സെബദിയുടെ മക്കളായ യാക്കോബും യോഹന്നാനും ഇവിടെ അടുത്ത് തന്നെ വല വീശുന്നുണ്ട്. അവരെക്കൂടി കണ്ടിട്ട് പോയാൽ പോരെ? ‘എനിക്ക് സന്തോഷം തോന്നി. രണ്ടു കാര്യങ്ങൾ പ്രത്യേകം ഞാൻ ശ്രദ്ധിച്ചു, മടിയില്ലാത്ത അധ്വാനശീലം, ഒരുമിച്ച് പ്രവർത്തിക്കുന്ന സഹോദരങ്ങൾ. ഇങ്ങനെയുള്ളവരെ ആണ് എനിക്ക് വേണ്ടത്. അധ്വാനിക്കാനും സഹോദരസ്നേഹത്തിൽ നിലനിൽക്കാനും ശ്രമിക്കാത്തവരെ സഹപ്രവർത്തകരായി ചേർക്കാൻ എനിക്ക് ഇഷ്ടമില്ല.

അല്പം നടന്നശേഷം യാക്കോബും യോഹന്നാനും മീൻപിടുത്തം പൂർത്തിയാക്കി മീൻ ശേഖരിക്കുകയും വല കഴുകി കൊണ്ടിരിക്കുകയായിരുന്നു. അവരുടെ അപ്പൻ വലയുടെ കീറിയ ഭാഗങ്ങൾ തുന്നി കൊണ്ടിരിക്കുകയായിരുന്നു. ദൈവരാജ്യ വേലയിൽ ഏർപ്പെടുമ്പോൾ ഇതുപോലെ കീറി പോകുന്ന അനുഭവങ്ങളെ കൂട്ടി ചേർക്കേണ്ടിവരും എന്ന കാര്യം ഞാനോർത്തു. എന്നെപറ്റി കുറെയേറെ കാര്യങ്ങൾ അവർ കേട്ടത് എന്നോട് പറഞ്ഞു. ഞാൻ പ്രായമായ സെബദിയുമായി കുറെ നേരം സംസാരിച്ചു. കടലിൽ ഉണ്ടാകുന്ന ക്ഷോഭത്തെ കുറിച്ചും മീൻ പിടുത്തത്തിൽ ഉണ്ടാകുന്ന പ്രയാസങ്ങളെ കുറിച്ചും അദ്ദേഹം എന്നോട് പറഞ്ഞു. അദ്ദേഹത്തിന്റെ ഭാര്യ ശലോമി എന്റെ അമ്മയുടെ ചാർച്ചക്കാരി ആണെന്ന് അപ്പോഴാണ് ഞാൻ അറിഞ്ഞത്. ക്രൂശുമരണംവരെയും എന്റെ ശിഷ്യഗണത്തിൽ പ്രവർത്തിച്ച ആളാണ് സലോമി.

യോഹന്നാനെ കണ്ടപ്പോൾ തന്നെ എനിക്ക് ഏറെ ഇഷ്ടപ്പെട്ടു. എന്റെ ഏറ്റവും പ്രിയപ്പെട്ട ശിഷ്യരിൽ ഒരാളായി തീരും എന്നും മരണം വരെ എന്നോട് വിശ്വസ്തതയോടെ സഹകരിച്ച് പ്രവർത്തിക്കുമെന്നും എനിക്ക് പല സമയങ്ങളിലായി വലിയ സഹായി ആകുമെന്നും മരണശേഷം എന്റെ അമ്മയെ യോഹന്നാനെ ഞാൻ ഏൽപ്പിക്കും എന്നുമൊക്കെ ദീർഘവീക്ഷണത്തോടെ ഞാൻ കണ്ടു. അതിനേക്കാളുപരി, എന്നോട് കണ്ടും കേട്ടും പഠിച്ച കാര്യങ്ങൾ ഗ്രന്ഥരൂപത്തിൽ അവൻ എഴുതി സൂക്ഷിക്കും എന്നും എനിക്ക് മുൻകൂട്ടി അറിയാൻ കഴിഞ്ഞു. അവന്റെ സഹോദരൻ യാക്കോബിനെയും ഞാൻ ശ്രദ്ധിച്ചു. അവനും വളരെ സമർത്ഥനും സമർപ്പണബോധം ഉള്ളവനും ആയി എനിക്ക് തോന്നി. ‘വന്ന് എന്നെ അനുഗമിക്കുക‘എന്ന് അവരോട് പറഞ്ഞു. ഒട്ടും താമസിയാതെ അവർ

അപ്പനായ സെബദിയോടും അവന്റെ കൂടെ ഉണ്ടായിരുന്ന വേലക്കാരോടും യാത്ര പറഞ്ഞു എന്നെ അനുഗമിച്ചു. എന്റെ വിളി കേട്ടാൽ ഉടൻ ബന്ധുക്കളെയും തൊഴിലിനെയും സ്വത്തുക്കളുടെയും ഉപേക്ഷിച്ച് എന്നെ അനുഗമിക്കുവാൻ തയ്യാറാകുന്നവരെ മാത്രമേ ഏറ്റവും അടുത്ത ശിഷ്യഗണത്തിൽ ഞാൻ ചേർക്കുകയുള്ളൂ. യഥാർത്ഥമായി എന്നെ അന്വേഷിച്ച് കണ്ടുമുട്ടുവാൻ ഇടയായാൽ ഞാൻ നിങ്ങളെയും അടുത്തറിയും. പിന്നീട് നിങ്ങൾ ഒരിക്കലും പഴയ വ്യക്തി ആയിരിക്കുവാൻ നിങ്ങൾക്ക് കഴിയില്ല. പുതിയ കാഴ്ചപ്പാടും പ്രവർത്തനശൈലിയും നിങ്ങൾ സ്വീകരിക്കേണ്ടിവരും.

ഞാൻ ഗലീലയിൽ ആയിരിക്കുമ്പോൾ എല്ലാം വലിയ ജനക്കൂട്ടം എന്റെ ചുറ്റിലും കൂടാറുണ്ട്. ഞാൻ പ്രസംഗിക്കുന്ന വചനങ്ങൾ കേൾക്കുന്നതിനേക്കാൾ അത്ഭുതങ്ങൾ കാണുവാനാണ് അവർക്ക് കൂടുതൽ താല്പര്യം ഉണ്ടായിരുന്നത്. ചുറ്റും ആളുകൾ കൂടുമ്പോൾ എനിക്ക് മുന്നോട്ട് നീങ്ങാൻ പോലും ചിലപ്പോൾ സാധിക്കാറില്ല.

ഒരു ദിവസം രാവിലെ കടൽത്തീരത്തു കൂടി ഞാൻ നടന്നപ്പോൾ പത്രോസും അന്ത്രയോസും യാക്കോബും യോഹന്നാനും കടൽത്തീരത്ത് ഉണ്ടായിരുന്നു .രാത്രിമുഴുവൻ മീൻ പിടിക്കാൻ ശ്രമിച്ചു, കാര്യമായ മീൻ ഒന്നും കിട്ടാതെ വിഷമിച്ചിരിക്കുകയായിരുന്നു. അവരുടെ മുഖത്ത് ദുഃഖവും നിരാശയും നിഴലിച്ചിരുന്നു. അവരുടെ കുടുംബം പോറ്റാനുള്ള ഭാരം ആയിരിക്കണം അവരെ രാത്രി മുഴുവൻ അധ്വാനിക്കാൻ നിർബന്ധിച്ചത്.

പത്രോസ് അല്പം ദൂരെ മാറി വല കഴുകുകയായിരുന്നു. എന്നെ കണ്ടെങ്കിലും അടുത്ത് വരുവാനോ എന്നെ ഒന്ന് നോക്കുവാനോ പോലും അവൻ തുനിഞ്ഞില്ല. അവന്റെ മനസ്സ് ഞാൻ വായിച്ചപ്പോൾ ഒരു പിൻമാറ്റത്തിന്റെ വക്കിലെത്തി ഇരിക്കുകയാണെന്ന് മനസ്സിലായി. അവൻ സാത്താന്റെ ചില ചോദ്യങ്ങൾക്ക് മുൻപിൽ പതറിപോയെന്ന് തോന്നുന്നു. ‘യേശു ദൈവപുത്രനായ ക്രിസ്തു തന്നെയാണ് എന്നതിന് എന്താണ് തെളിവ്? അവന്റെ കൂടെ പോയാൽ നിന്റെ കുടുംബം ആര് നോക്കും? പകൽ മുഴുവൻ അവന്റെ കൂടെ നടന്ന രാത്രി മുഴുവൻ അധ്വാനിച്ച് കുടുംബം പോറ്റുന്ന ഈ രീതി എത്രനാൾ തുടരാൻ പറ്റും? നീ ബുദ്ധിപരമായി ചിന്തിച്ച് പ്രവർത്തിച്ചില്ലെങ്കിൽ നീയും നിന്റെ കുടുംബവും പട്ടിണികിടന്ന് മരിക്കേണ്ടി വരില്ലേ? ‘ഇത്തരം ചോദ്യങ്ങൾക്ക് ഉത്തരം കിട്ടാതെ അവന്റെ മനസ്സ് കടൽ തിരകൾ പോലെ കലുഷിതമായി കലങ്ങി മറിഞ്ഞ ഇരിക്കുന്നതായി എനിക്ക് മനസ്സിലായി. അതുകൊണ്ട്

തന്നെയാണ് അവൻ എന്റെ അടുക്കൽ വരാതിരുന്നത്. ഞാൻ അവന്റെ അടുക്കൽച്ചെന്ന് അവന്റെ വഞ്ചിയിൽ കയറിയിരുന്നു, കരയിൽ നിന്ന് അല്പം നീക്കി ഇടാൻ പറഞ്ഞു. അത് അവനു അനുസരിക്കാതെ നിവൃത്തിയില്ലായിരുന്നു. ഞാൻ അവിടെ ഉണ്ടെന്നറിഞ്ഞ് വലിയ ജന ക്കൂട്ടം പതിവുപോലെ എത്തിയിട്ടുണ്ടായിരുന്നു. വഞ്ചിയിൽ ഇരുന്ന് തന്നെ

ജനത്തോടു കുറെ കാര്യങ്ങൾ ഞാൻ സംസാരിച്ചു. പറയുന്നതിനേ ക്കാൾ എനിക്കിഷ്ടം പ്രവർത്തിച്ചു കാണിക്കുന്നതാണ്. ഞാൻ പ്രസംഗം നിർത്തി ആഴത്തിലേക്ക് വഞ്ചി നീക്കി ഇറക്കുവാൻ പത്രോസിനോട് പറഞ്ഞു. സംശയവും നിരാശയും നിറഞ്ഞ മനസ്സ് ആണെങ്കിലും പത്രോ സിന് എന്നെ അനുസരിക്കാതെ ഇരിക്കുവാൻ കഴിയാത്ത സാഹ ചര്യമായിരുന്നു. അവിടെ നിന്നിരുന്ന ജനാവലി എന്ത് കരുതുമെന്ന് പത്രോസ് ഭയപ്പെട്ടു കാണും. പത്രോസിന്റെ മനസ്സിൽ വിശ്വാസം വർദ്ധി പ്പിക്കുവാൻ സ്വർഗ്ഗപിതാവുമായി ആലോചിച്ച് അവിടെ ഒരു അത്ഭുതം അവർക്ക് ഒരു അടയാളമായി പ്രവർത്തിക്കുവാൻ ഞാൻ തീരുമാനിച്ചു. വഞ്ചി നീക്കുവാൻ പത്രോസിന് മനസ്സ് ഇല്ലായിരുന്നു എന്ന് എനിക്ക് അറിയാം. ഞാൻ അവനെ വിളിച്ച് കുറച്ചുനേരം അവന്റെ കണ്ണുകളി ലേക്ക് സൂക്ഷിച്ചു നോക്കി. ഞാൻ അവനോടൊപ്പം ഉണ്ടെന്ന ഒരു ധൈര്യം അവനു ലഭിച്ചതായി അവന്റെ മുഖഭാവത്തിൽ ഞാൻ അറിഞ്ഞു. ഉടനെ തന്നെ അവർ രണ്ടുപേരും കൂടി വഞ്ചി ആഴത്തിലേക്ക് നീക്കാൻ തുടങ്ങി. അപ്പോഴും പത്രോസ് എന്നോട് പറഞ്ഞു:' 'ഗുരുവേ, രാത്രി മുഴുവൻ ഞങ്ങൾ അധ്വാനിച്ചു. ഞങ്ങൾക്ക് ഒന്നും കിട്ടിയിട്ടില്ല. എന്താ യാലും നീ പറഞ്ഞതനുസരിച്ച് ഞാൻ വല ഇറക്കാം. (ലൂക്കോസ് 5:5). പെട്ടെന്ന് വല മുഴുവനും മത്സ്യം കൊണ്ട് നിറയാൻ തുടങ്ങി. എല്ലാ മത്സ്യ ങ്ങളും വലയിലേക്ക് ചാടിക്കയറാൻ മത്സരിക്കുന്നത് പോലെ തോന്നി. വലകീറി പോകും എന്ന ഭയം ഉണ്ടായിരുന്നു. ഉടനെ അവർ യാക്കോബി നെയും യോഹന്നാനെയും കൂവി വിളിച്ചു. രണ്ട് വഞ്ചികളും മുങ്ങി പ്പോകും പോലെ നിറയെ മത്സ്യവുമായി കരയിൽ എത്തി. പത്രോസ് വഞ്ചിയിൽ നിന്നും ചാടി ഇറങ്ങി വന്നു എന്റെ മുമ്പിൽ മുട്ടുകുത്തി. ഞങ്ങളുടെ കണ്ണുകൾ തമ്മിൽ വീണ്ടും കൂട്ടിമുട്ടി. ഞാൻ അവനെ അറിഞ്ഞു എന്ന് എനിക്ക് അറിയാം എന്ന് അവന് മനസ്സിലായി. 'കർത്താവേ ഞാൻ പാപിയായ മനുഷ്യന് ആകകൊണ്ട് എന്നെ വിട്ടു പോകണം എന്ന് അപേക്ഷിച്ച് പറഞ്ഞു' (ലൂക്കോസ് 5: 8 11). അത് കണ്ടപ്പോൾ മറ്റ് ശിഷ്യന്മാർക്കും അവിടെ നിന്ന ജനക്കൂട്ടത്തിനു കൂടി

സംഭ്രമം ഉണ്ടായി. ഞാൻ ശിഷ്യന്മാരോട് പറഞ്ഞു: 'ഭയപ്പെടേണ്ട, ഇന്നു മുതൽ ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും'. പിന്നെ ആ വള്ളവും വലയും അവർ ഉപേക്ഷിച്ച് പൂർണ സമയം എന്നെ അനുഗമിക്കുവാൻ  തുടങ്ങി.

മനുഷ്യരെ പിടിക്കുന്ന കാര്യങ്ങളെപ്പറ്റി ഒക്കെ ഞാൻ പിന്നീട് അവരെ പഠിപ്പിച്ചു തുടങ്ങി. അതിനെ പറ്റി വിശദമായിട്ട് പിന്നീട് നിങ്ങളോട് പറയാം. ഇവിടെ ഞാൻ കാണിച്ച അത്ഭുത പ്രവർത്തിയിലൂടെ അഥവാ ദൈവരാജ്യത്തിന്റെ സന്ദേശം നൽകുന്ന അടയാളത്തിലൂടെ ചില കാര്യങ്ങൾ നിങ്ങളുടെ ശ്രദ്ധയിൽ പെടുത്തുവാൻ ഞാൻ ആഗ്രഹിക്കുന്നു.

1) ഞാൻ സൃഷ്ടിച്ച എല്ലാ ജീവികൾക്കും സ്വതന്ത്രമായ ജീവിക്കുവാൻ അവകാശം ഉള്ളപ്പോൾ മത്സ്യങ്ങളെ കൊന്നു തിന്നുവാൻ മനുഷ്യരെ അനുവദിക്കുന്നത് നീതിയാണോ എന്ന് നിങ്ങൾ ചോദിച്ചേക്കാം. ഞാൻ തന്നെ മത്സ്യം പിടിക്കാൻ പ്രേരിപ്പിച്ചത് ധാർമികമായി ശരിയാണോ എന്ന നിങ്ങളുടെ സംശയം അസ്ഥാനത്തല്ല. മത്സ്യത്തെയും സസ്യങ്ങളെയും ഒരുപോലെ മനുഷ്യരുടെ ആഹാരത്തിനായി സൃഷ്ടാവ് നൽകുന്നതാണ്. മത്സ്യങ്ങളെപ്പോലെ സസ്യങ്ങൾക്കും വളരാനും കായ്ക്കാനും ഒക്കെ കഴിവുള്ള ജീവൻ ഉണ്ടല്ലോ. എന്നാൽ മറ്റ് എല്ലാ ജന്തുക്കളും  പക്ഷികളും മനുഷ്യരുടെ സഹജീവികൾ ആയിട്ടാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. മനുഷ്യർ ശ്വസിക്കുന്ന പ്രാണവായു തന്നെയാണ് അവയും ശ്വസിക്കുന്നത്. അതുകൊണ്ടാണ് അവയെയും മനുഷ്യരുടെ സഹജീവികൾ എന്ന് പറയുന്നത്. സഹജീവികളെ കൊന്ന് തിന്നരുതെന്ന് മാത്രമേ ധാർമികമായി ശ്രദ്ധിക്കേണ്ടത് ഉള്ളൂ. മൽസ്യങ്ങൾ വെള്ളത്തിൽ ജീവിക്കുന്നു, കരയിൽ  എത്തിയാൽ ശ്വാസം മുട്ടി ചത്തുപോകുന്നു. നേരെ മറിച്ച് മനുഷ്യൻ കരയിൽ ജീവിക്കുന്നു, വെള്ളത്തിൽ ശ്വാസംമുട്ടി ചാകാൻ ഇടയാകുന്നു. അതുകൊണ്ട്  മത്സ്യം മനുഷ്യരുടെ സഹജീവികൾ അല്ല. മനുഷ്യൻ ശ്വസിച്ച് പുറത്തുവിടുന്ന അശുദ്ധവായു (കാർബൺഡയോക്സൈഡ്) സസ്യങ്ങൾ ശ്വസിക്കുകയും സസ്യങ്ങൾ പുറത്ത് വിടുന്ന പ്രാണവായു (ഓക്സിജൻ) മനുഷ്യൻ സ്വീകരിച്ച് ജീവിക്കുകയും ചെയ്യുന്നു. സസ്യത്തിന് ജീവൻ ഉണ്ടെങ്കിലും മനുഷ്യന്റെ സഹജീവി അല്ലാത്തതിനാൽ ആഹാരമായി ദൈവം മനുഷ്യന് നൽകിയതാണ്. പാപംചെയ്തു തോട്ടത്തിൽ നിന്നും മനുഷ്യൻ പുറത്താക്കപ്പെടുന്നത് വരെ  അവരുടെ ആഹാരം സസ്യങ്ങളും കായ്കനികളും ആയിരുന്നു. (ഉല്പത്തി 2: 16) എന്നാൽ പാപം ചെയ്തശേഷം ഉണ്ടായ ദുഷ്ട മനുഷ്യരെ നശിപ്പിക്കുവാൻ ആയി നോഹയുടെ കാലത്ത് പ്രളയം വന്ന

കാര്യം നിങ്ങൾക്ക് അറിയാമല്ലോ. സസ്യങ്ങൾ എല്ലാം പ്രളയം മൂലം നശിച്ചുപോയ പ്രത്യേക സാഹചര്യത്തിലാണ് ദൈവം നിങ്ങൾക്ക് മാംസ ഭക്ഷണം താൽക്കാലികമായി അനുവദിച്ചത് (ഉല്പത്തി 9: 3). നിങ്ങളുടെ കൊതി മൂലം നിങ്ങൾ മാംസാഹാരം നിത്യമായ നിയമമാക്കി തീർത്തതാണ്. ഇറച്ചിക്ക് വേണ്ടി മുറവിളി കൂട്ടിയവരെ മരുഭൂമിയിൽ വച്ച് തന്നെ ദൈവം നിഗ്രഹിച്ച കാര്യം തിരുവെഴുത്തുകളിൽ നിങ്ങൾ വായിക്കുന്നുണ്ടല്ലോ.

2) പത്രോസിന്റെ മീൻപിടുത്തത്തിൽ കൂടി ഒരു രഹസ്യം നിങ്ങൾ മനസ്സിലാക്കണം. സ്വർഗ്ഗ രാജ്യത്തിന്റെ ഒരു പ്രതീകമായി വലയെ നിങ്ങൾ കാണുക. ആ വലയിൽ എങ്ങനെയെങ്കിലും കയറിപ്പറ്റുന്നത് ദൈവരാജ്യ അനുഭവത്തിൽ എത്തിച്ചേർന്നതായി നിങ്ങൾ മനസ്സിലാക്കണം. ഈ ലോകസാഗരത്തിൽ കളിച്ച് ജീവിക്കുവാൻ എന്റെ പിതാവ് അനുവദിച്ചിട്ടുള്ളത്, ദൈവരാജ്യ പ്രതീകമായ വല ഇറക്കുമ്പോൾ അതിൽ പ്രവേശിക്കുവാൻ തക്കവിധം വളർച്ച പ്രാപിച്ചു വളരണം എന്ന ഉദ്ദേശത്തോടെയാണ്. വലയുടെ കണ്ണിയുടെ വലിപ്പത്തിനുള്ളിൽ കൂടി ചോർന്നു പോകാത്ത വിധം നിങ്ങൾ ആത്മീയമായി വളരേണ്ടിയിരിക്കുന്നു. സ്വർഗ്ഗരാജ്യമാനദണ്ഡങ്ങൾക്കനുസരിച്ച് നിങ്ങൾക്ക് വളരുവാൻ കഴിയുന്നില്ലെങ്കിൽ നിങ്ങൾ ഈ ലോക സാഗരത്തിൽ തന്നെ ജീവിതം അവസാനിപ്പിക്കേണ്ടിവരും എന്ന് ഓർക്കുക. ഈ ലോകത്തിൽ നിങ്ങൾക്ക് ലഭിക്കാവുന്ന എല്ലാ സൗകര്യങ്ങളും ഉപയോഗിച്ച് സ്വർഗ്ഗത്തിലെ നിത്യ ജീവനിലേക്ക് നിങ്ങളെ കൊണ്ടുപോകുവാൻ എന്റെ ശിഷ്യന്മാർ വലയുമായി വരുമ്പോൾ ഒരു ബന്ധനമായി കരുതാതെ, ദൈവവുമായുള്ള നിത്യ ബന്ധത്തിലേക്ക് പോകുകയാണെന്ന പ്രത്യാശയിൽ ആ വലയിൽ നിന്ന് ചാടി പോകാതെ സൂക്ഷിക്കുക. ദൈവം വീശുന്ന വലയിൽ അകപ്പെടുന്നത് നിത്യജീവനിലേക്ക് ആണ് എന്ന് പ്രത്യേകം ഓർത്ത് എന്റെ സഭയാകുന്ന വലയുടെ കണ്ണികൾ പൊട്ടിക്കാൻ ശ്രമിക്കാതെയും വലയിൽ നിന്ന് പുറത്ത്പോകാൻ ഇടയാകാതെയും മറ്റ് മൽസ്യങ്ങളുമായി കൂട്ടു കൂടി സന്തോഷമായി ജീവിക്കാൻ ശ്രമിക്കുക. വലയിൽ പലതരം മത്സ്യങ്ങൾ ഉണ്ടെന്ന് നിങ്ങൾ അറിയണം. 153 വലിയ മത്സ്യങ്ങൾ അന്നത്തെ മീൻ പിടുത്തത്തിൽ കൂടെ ലഭിച്ചുവെന്ന് പത്രോസ് പറഞ്ഞത് ഞാൻ ഓർക്കുന്നു. ലോകത്തിലെ വിവിധ രാജ്യങ്ങളെ സൂചിപ്പിക്കുന്ന പ്രതീകമാണ് ആ സംഖ്യ. വിവിധ ഭാഷകളിലും സംസ്കാരങ്ങളിലും ജീവിത നിലവാരങ്ങളിലും കഴിയുന്ന ആളുകൾ ആണെങ്കിലും സ്വർഗ്ഗരാജ്യം ആകുന്ന വലയിൽ അഥവാ എന്റെ സഭ

യിൽ ഉൾപ്പെട്ട അവർക്ക് എല്ലാവർക്കും തന്നെ സ്വർഗ്ഗരാജ്യ അനുഗ്രഹങ്ങൾ നൽകി സംരക്ഷിക്കുമെന്ന് നിങ്ങൾ മനസ്സിലാക്കുക.എല്ലാവരും ദൈവസൃഷ്ടികൾ ആകയാൽ സ്വർഗ്ഗപിതാവിൽ നിന്നുള്ള എല്ലാവിധ അനുഗ്രഹങ്ങളും പ്രാപിക്കുവാൻ  ഒരുപോലെ അർഹരാണെന്ന് അറിഞ്ഞു, പരസ്പരം സ്നേഹത്തോടെയും ബഹുമാനത്തോടെയും  സഹകരിച്ച് പ്രവർത്തിക്കണം.

3) വലയെ പറ്റി ഒരു മുന്നറിയിപ്പു കൂടി നിങ്ങൾക്ക് നൽകുന്നു: എട്ടുകാലിവല നിങ്ങൾക്ക് പരിചിതമാണല്ലോ.പ്രാണികളെ പിടിക്കാൻ ഒരുക്കുന്ന മനോഹരമായ ഒരു കെണിയാണ് എട്ടുകാലി ഒരുക്കുന്നത്. അതു കാണുമ്പോൾ സാധാരണ ആ വലകൾ നിങ്ങൾ തൂത്തുകളഞ്ഞ് വൃത്തിആക്കുക പതിവാണല്ലോ.ആൾ പെരുമാറ്റം ഇല്ലാതെ അവഗണിച്ച് കിടക്കുന്ന അവസരത്തിലാണ് എട്ടുകാലികൾ വലകൾ നിർമ്മിക്കുന്നത്. നിങ്ങളുടെ ജീവിതത്തിലും അലസതയും അശ്രദ്ധയും ഉണ്ടാകുവാൻ ഇടആകുമ്പോഴാണ് നിങ്ങളുടെ മനസ്സുകളിൽ സാത്താൻ ആകുന്ന എട്ടുകാലി പലതര മോഹങ്ങൾ ജനിപ്പിച്ചു നിങ്ങളെ പ്രലോഭിപ്പിച്ച് വീഴ്ത്താനുള്ള ഉള്ള കെണി വല ഒരുക്കുന്നത്. ചിലപ്പോഴൊക്കെ ഒക്കെ നിങ്ങൾക്ക് സുബോധം വരുമ്പോൾ ഈ എട്ടുകാലിവലകൾ ഒക്കെ അടിച്ചുവൃത്തിയാക്കുവാൻ കഴിഞ്ഞേക്കും. പക്ഷേ കുറച്ചു കഴിഞ്ഞാൽ പിന്നീടും പ്രലോഭനത്തിന്റെ വലകൾ മനസ്സിന്റെ  മറ്റൊരു കോണിൽ രൂപപ്പെട്ടുവരും. ഇത് നിങ്ങൾ തിരിച്ചറിഞ്ഞ് വല ഉണ്ടാക്കുന്ന എട്ടു കാലിയായ സാത്താനെ തന്നെ തൂത്തുവാരി കളയണം. വല മാത്രം മാറ്റിയാൽ പോരാ, അത് നിർമ്മിക്കുന്ന എട്ടുകാലിയെ തന്നെ കണ്ടെത്തി ഓടിച്ചു കളയണം. നിങ്ങളുടെ ആത്മീയ വളർച്ചയിൽ പുരോഗതി പ്രാപിക്കണമെങ്കിൽ ഈ കാര്യത്തിൽ വളരെയേറെ ശ്രദ്ധയും ജാഗ്രതയും പുലർത്തണമെന്ന കാര്യം പ്രത്യേകം ഓർക്കുക.

4) എട്ടുകാലി വലയേക്കാൾ വളരെ അപകടകാരിയാണ് ആധുനിക കാലത്ത് ലോകം മുഴുവൻ പടർന്നുകിടക്കുന്ന ‘ഇൻറർനെറ്റ്’ എന്ന ആഗോളവല. (‘www'-world wide web). പ്രത്യക്ഷത്തിൽ ആധുനിക സമൂഹത്തിന് വളരെ ഏറെ ഗുണം ചെയ്യുന്ന നല്ല ഒരു കണ്ടുപിടിത്തം തന്നെയാണ് ഇത്. ശാസ്ത്രമേഖലയിലും പഠനമേഖലയിലും വാർത്താവിനിമയരംഗത്തും വിവരസാങ്കേതികരംഗത്ത് പ്രത്യേകിച്ചും നിരവധി സൗകര്യങ്ങൾ പ്രദാനം ചെയ്യുന്ന ഈ കണ്ടുപിടുത്തം ഒരു മഹാ നേട്ടം തന്നെയാണ്. ലോകത്തിലെ എല്ലാ കാര്യങ്ങളും ആർക്കും എവിടെ ഇരുന്നും സ്വന്തം വിരൽ തുമ്പിലൂടെ നിയന്ത്രിക്കാം എന്നത് വലിയ ഒരു

കാര്യം തന്നെയല്ലേ? പക്ഷേ അതിനെ ദോഷമായി വിനിയോഗം ചെയ്തു അതു മനുഷ്യ വംശത്തെ മുഴുവൻ നാശത്തിലേക്ക് നയിക്കുവാനും സാത്താൻ അതുമൂലം ശ്രമിക്കുന്നുണ്ടെന്ന് നിങ്ങൾ തിരിച്ചറിയണം. മനുഷ്യനന്മയ്ക്ക് വേണ്ടി ആവശ്യമായ കണ്ടുപിടിത്തങ്ങൾ നടത്താൻ ദൈവം മനുഷ്യർക്ക് കഴിവ് കൊടുത്തതിനാൽ കാലാകാലങ്ങളിൽ അവർ ഒട്ടേറെ നേട്ടങ്ങൾ ഇതിനോടകം കൈവരിച്ചിട്ടുണ്ട്. പക്ഷേ പല പ്പോഴും അത് മനുഷ്യവംശത്തിന് ദോഷകരം ആയിട്ടാണ് പലപ്പോഴും ഉപയോഗിച്ചു കാണുന്നത്.

സ്വർഗ്ഗരാജ്യവലയ്ക്കു പകരമായി സാത്താൻ വിരിച്ചിരിക്കുന്ന ഒരു വലിയ വിശാലവലയാണ് അത്. ആധുനിക തലമുറ മുഴുവനും ഇന്ന് ആ വലയ്ക്കുള്ളിൽ കയറിപ്പറ്റി പുറത്തുപോകാൻ ആകാത്തവിധം അക പ്പെട്ടിരിക്കുകയാണ്. അതിന്റെ ബാഹ്യ ആകർഷണത്തിൽ പെട്ടു പോകാ ത്തവർ അധികം കാണുകയില്ല.ഈ ലോകജീവിതത്തിൽ സുഖമായി ജീവിതം ആസ്വദിക്കുന്നതിന് വേണ്ട എല്ലാ വിഭവങ്ങളും വലിയ ഇൻറർ നെറ്റ് വലയിൽ സാത്താൻ ഒരുക്കിവെച്ചിട്ടുണ്ട്. മനുഷ്യനെ ആവശ്യമായ വളരെ നല്ല കാര്യങ്ങളും അതുവഴിയായി മനുഷ്യമനസ്സുകളിൽ എത്തി ക്കുവാൻ ദൈവവിശ്വാസികൾ ശ്രമിക്കുന്നുണ്ട്.

എന്നാൽ അതിനെയെല്ലാം പുറന്തള്ളി കൊണ്ട് കയറിവരുന്ന പ്രോഗ്രാമു കൾ, വളർന്ന് വരുന്ന തലമുറയ്ക്ക് ദിശാബോധം നഷ്ടപ്പെടുത്തുമെന്ന് എനിക്ക് ഭയമുണ്ട്.'Wisdom, Wine, Women'എന്ന പുതിയ 'WWW' പദ്ധതി ആണ് സാത്താൻ ഇതുവഴി നടപ്പാക്കാൻ ശ്രമിക്കുന്നത്. അറിവ് വളരെ പ്രയോജനമുള്ള കാര്യം ആകയാൽ അത് സമ്പാദിക്കാൻ സാധാ രണക്കാർ എല്ലാവരും അതിലേക്ക് ആകർഷിക്കപ്പെടും, അതിൽ കയറി കഴിഞ്ഞാൽ പിന്നെ ഒരു ലഹരി ആയി മാറും. ലഹരി എടുക്കും തോറും കൂടുതൽ വേണമെന്ന എന്ന ഒരു പ്രകൃതം എല്ലാ ലഹരിക്കും ഉള്ള താണ്. അതിനാൽ ലഹരിയുടെ ഒരു മഹാ സാമ്രാജ്യത്തിലെ പടു കുഴിയിലേക്ക് ആണ് അറിവ് കൂട്ടിക്കൊണ്ടുപോകുന്നത്. ലഹരിയുടെ മാസ്മര വലയത്തിൽ പെടുത്തി ലൈംഗിക അരാജകത്വത്തിലേക്ക് മനുഷ്യരെ സാത്താൻ വീഴ്ത്തി കളയുന്നു. സ്വവർഗ്ഗഭോഗം, ഏകലിംഗ വിവാഹം തുടങ്ങി എല്ലാ വിധ ജഡിക ആസക്തികളിലേക്കും വലിച്ചെറി യപ്പെട്ടവരായി കുരുക്കിൽ കിടന്നലയുന്ന ഒരു അനുഭവത്തിലേക്ക് ആധുനിക തലമുറ എത്തിച്ചേരാൻ ഇടയാകാതെ നിങ്ങൾ പ്രത്യേകം സൂക്ഷിക്കണം എന്ന് നിങ്ങൾക്ക് ഞാൻ മുന്നറിയിപ്പ് നൽകുകയാണ്. ഏദൻതോട്ടത്തിൽ ആദാമിനെ വീഴ്ത്തുവാൻ ഉപയോഗിച്ച'ജഡമോഹം,

കൺമോഹം, ജീവനത്തിന്റെ പ്രതാപം'എന്ന പൈശാചിക കെണിയുടെ ആധുനിക രൂപമാണ് ഇൻറർനെറ്റ് വഴി മനുഷ്യരായ നിങ്ങൾ അഭിമുഖീ കരിക്കേണ്ടി വരുന്നത്. ഏദൻ തോട്ടത്തിലെ 'അറിവിന്റെ വൃക്ഷം' മനുഷ്യ ർക്ക് വിലക്കിയതിന്റെ കാരണവും ഇതുതന്നെയാണ്. 'ജീവവൃക്ഷം' നൽകുന്ന യഥാർത്ഥ ഭക്ഷണം നഷ്ടപ്പെടുവാൻ ഇടയായത് എന്റെ കൽപ്പന അവഗണിച്ചു സാത്താന്റെ വാക്ക് വിശ്വസിച്ചു, ആദാമും ഹവ്വായും അനുസരണക്കേട് കാണിച്ചത് കൊണ്ടാണ്. ആധുനിക അറിവിന്റെ വൃക്ഷമായ ഇൻറർനെറ്റ് ബാഹ്യമായി, മനുഷ്യനന്മയ്ക്ക് ആവശ്യമായ നല്ല കാര്യങ്ങൾ  മാത്രം നോക്കി കാണാൻ ഉപയോഗിക്കാം എന്നല്ലാതെ അതിനകത്തു ഒളിഞ്ഞിരിക്കുന്ന അശ്ലീലങ്ങൾ തേടിപ്പോയാൽ ആത്മീയ മരണത്തിൽ കലാശിക്കുമെന്ന് മുന്നറിയിപ്പ് ഞാൻ നിങ്ങൾക്കു തരുന്നു. അറിവിന്റെ വൃക്ഷത്തെ ബാഹ്യമായി നോക്കുന്നതിനും തൊടുന്നതിന്നും മണത്തുനോക്കുന്നതിനും തണൽ ആസ്വദിക്കുന്നതിനും ഏദൻ തോട്ട ത്തിൽ വിലക്ക് ഇല്ലായിരുന്നു. ജീവവൃക്ഷത്തിലെ ഫലം ഭക്ഷിച്ച് ജീവി ച്ചത് കൊണ്ട് കുറേക്കാലം വീണുപോകാതെ അവർ ജീവിച്ചു. പക്ഷേ ദൈവത്തെക്കാൾ കൂടുതൽ സാത്താനെ വിശ്വസിച്ചതിനാൽ അവർ വീണുപോയി. നിങ്ങളും അപ്രകാരം വീണുപോകാതിരിക്കാൻ ജീവ വൃക്ഷമായ  എന്റെ അടുക്കൽ വന്നു ഞാൻ നൽകുന്ന 'ജീവന്റെ അപ്പം' ഭക്ഷിച്ചു ശക്തി പ്രാപിച്ചു വളരുവാൻ നിങ്ങളുടെ ശ്രദ്ധ അറിവിന്റെ വൃക്ഷത്തിൽ നിന്നും തിരിച്ച് ജീവവൃക്ഷം ആയ എന്നിലേക്ക് തന്നെ ആകട്ടെ. അങ്ങനെ ആയാൽ സാത്താന്റെ വലയിൽ വീഴാതെ സൂക്ഷി പ്പാൻ നിങ്ങളുടെ സഹായത്തിനായി പരിശുദ്ധാത്മാവിനെ ഞാൻ അയച്ചു തരും. സ്വർഗ്ഗരാജ്യം ഒരു വലയോട് സദൃശ്യമാണ് എന്ന് പറഞ്ഞതിന്റെ പൊരുൾ നിങ്ങൾക്ക് ഇപ്പോൾ മനസ്സിലായി കാണുമല്ലോ.

എന്ന് സ്വന്തം യേശു ▌ 7/10/2020

❁❄❆✳✲✼✳❆❄❁

# 11. സൗഖ്യദാന ശുശ്രൂഷ ഞാൻ തുടരുകയാണ്

**ലൂക്കോസ് 5 : 12 16, മത്തായി : 9 : 1 8, മാർക്കോസ് 2 : 1**

ഞാൻ എന്റെ ശിഷ്യരുമായി സ്വർഗ്ഗ രാജ്യത്തിന്റെ മർമ്മങ്ങൾ പതിവായി ചർച്ച ചെയ്യുമായിരുന്നു. സ്വർഗ്ഗപിതാവുമായുള്ള നിരന്തര സംസർഗത്തിന്റെ പ്രാധാന്യം ഞാൻ അവരെ കുറേശ്ശെ ബോധ്യപ്പെടുത്തുവാൻ ശ്രദ്ധിച്ചിരുന്നു. ഭവനാന്തരീക്ഷത്തിൽ ദൈവിക സാന്നിധ്യം സദാ നിലനിർത്തുവാൻ ഞാൻ അവരെ പ്രത്യേകം നിർബന്ധിച്ചിരുന്നു. കുടുംബാംഗങ്ങൾ രാവിലെയും വൈകിട്ടും കുറേസമയം ആരാധനയിൽ ഒന്നിച്ചു കൂടുന്ന ശീലം വളർത്തുവാൻ അവരോട് പ്രത്യേകം നിഷ്കർഷിച്ചിരുന്നു. ശാബത് ദിവസം തോറും സിനഗോഗിൽ പോയി ആരാധനയിൽ പൂർണ്ണമായി സംബന്ധിക്കുക എന്നത് ഞങ്ങൾ യഹൂദന്മാരുടെ പതിവായിരുന്നു. ശാബത് ദിവസം പാലിക്കുന്നതിന് പല നിയമങ്ങൾ ഉണ്ടായിരുന്നു. അന്ന് ഏകദേശം ഒരു കിലോമീറ്റർ ദൂരത്തിൽ അധികം നടക്കുവാൻ അനുവാദമില്ല. അതുകൊണ്ട് സംഘാലയത്തിന്റെ ചുറ്റുമായി ഒരു കിലോമീറ്റർ ദൂരപരിധിയിൽ ആണ് ഞങ്ങൾ ചുരുങ്ങിയത് 10 കുടുംബങ്ങൾ ഭവനങ്ങൾ  നിർമ്മിച്ചു ഓരോ ചെറിയ സമൂഹമായി താമസിച്ചിരുന്നത്. ആ സംഘത്തിലെ എല്ലാ കുടുംബാംഗങ്ങളെയും ഞങ്ങൾ നേരിട്ട് പരസ്പരം അറിയുമായിരുന്നു. ഞങ്ങൾ കൂടി വരുന്ന ആലയത്തിന്റെ പേര് തന്നെ 'സംഘാലയം' (സിനഗോഗ്) എന്നായിരുന്നു. പൊതുവേ യഹൂദൻമാരായ ഞങ്ങൾ മതകാര്യങ്ങൾക്ക് എല്ലാത്തിനേക്കാളും കൂടുതൽ പ്രാധാന്യം കൽപ്പിച്ചിരുന്നു.

ഞാനും ശിഷ്യന്മാരും ദിനംതോറും ജനസമൂഹത്തിൽ കൂടി സഞ്ചരിച്ചു സ്വർഗ്ഗരാജ്യ സന്ദേശം നൽകി അവരെ പ്രബോധിപ്പിക്കുന്ന പതിവുണ്ടായിരുന്നു. ഒരു ശാബത് ദിവസം ഞങ്ങൾ ആരാധന കഴിഞ്ഞ് മടങ്ങുമ്പോൾ പത്രോസ് എന്നോട് അവന്റെ അമ്മാവിയമ്മ സുഖമില്ലാതെ കിടപ്പിലാണ് എന്ന് പറഞ്ഞു. ഞങ്ങൾ അവന്റെ വീട്ടിലേക്കാണ് ആദ്യം പോയത്. അവിടെ കയറി ചെന്നപ്പോൾ കുറെ ആൾക്കാർ കൂടെ വന്നിരുന്നു.

ഞങ്ങൾ അകത്തേക്ക് കടന്ന് രോഗി കിടന്ന കട്ടിലിനരികിലേക്ക് എത്തി. അവർ എഴുന്നേൽക്കാൻ ശ്രമിച്ചെങ്കിലും അതിന് കഴിഞ്ഞില്ല. രോഗം പനിയാണെന്ന് മാത്രമേ അവർക്ക് അറിയാമായിരുന്നുള്ളൂ. ആന്തരിക രോഗത്തിന്റെ ഒരു ലക്ഷണം മാത്രമാണ് പനി. പനി മാറിയാൽ രോഗം മാറി എന്ന ചിന്ത ശരിയല്ല. യഥാർഥ രോഗം ആന്തരികമാണ്, പനി രോഗ ലക്ഷണം മാത്രം. ഞാൻ ആ സ്ത്രീയുമായി കുറച്ചു നേരം സംസാരിച്ചു കൊണ്ട് കട്ടില ിന്റെ അരികിൽ തന്നെ ഇരുന്നു. അവളുടെ മനസ്സ് തുറന്ന് പല കാര്യങ്ങൾ എന്നോട് പങ്കുവച്ചു. ഭാവിയെപ്പറ്റി കുറെ ആകുലതകൾ അവളെ അലട്ടിയിരുന്നു. അവളുടെ കണ്ണുകളിൽ നിന്നും കണ്ണുനീർ ധാരധാരയായി ഒഴുകുന്നത് ഞാൻ കണ്ടു. അവൾക്ക് യഥാർത്ഥമായ മാനസാന്തരം ഉണ്ടായതായി എനിക്ക് ബോധ്യമായി. സാക്ഷാൽ മശി ഹായെ എന്നിൽ കണ്ടെത്തിയതായി അവൾ മുഖഭാവത്തിൽ കൂടെ പറയുന്നതായി എനിക്ക് തോന്നി. നിരാശ നിറഞ്ഞ അവളുടെ മനസ്സിൽ ഞാൻ പ്രത്യാശ നിറച്ചു. ഞാൻ എഴുന്നേറ്റ് കൈ നീട്ടിയപ്പോൾ അവൾ എന്റെ കൈപിടിച്ച് എഴുന്നേറ്റിരുന്നു. അവളെ ബാധിച്ചിരുന്ന പാപരോഗ ത്തിന്റെ ആത്മാവിനെ ഞാൻ ശാസിച്ച് പുറത്താക്കി. എന്റെ കരസ്പർ ശനത്തിൽ തന്നെ അവളിൽ ഉണ്ടായിരുന്ന രോഗാണുക്കൾ എല്ലാം തൽക്ഷണം നശിച്ചുപോയി. അവൾ ഉടനെ എഴുന്നേറ്റ് അടുക്കള ഭാഗത്തേക്ക് ചെന്ന് അതിഥികളായ ഞങ്ങളെ സൽകരിക്കുവാൻ ധൃതി കൂട്ടി. അതു കണ്ട് അവിടെ ഉണ്ടായിരുന്നവരോടൊപ്പം ഞാനും സന്തോ ഷിച്ചു. ശാബത്ദിനം ആയിരുന്നതിനാൽ ദൂരം പാലിക്കേണ്ടതിനായി ഞങ്ങൾ ആ ഭവനത്തിൽ തന്നെ പകൽ മുഴുവൻ വിശ്രമിച്ചു. അവിടെ കൂടി വന്നിരുന്ന അയൽക്കാർ ഈ രോഗശാന്തി കണ്ടു അത്ഭുതപ്പെടു കയും ഗ്രാമം മുഴുവനും ആ വാർത്ത അവർ പരത്തുകയും ചെയ്തു. സന്ധ്യയോടെ ശാബതു കഴിഞ്ഞതിനാൽ ദൂരെ നിന്നും അനേകം രോഗി കൾ ഞങ്ങൾ ഉണ്ടായിരുന്ന ഭവനത്തിൽ എത്തിക്കൊണ്ടിരുന്നു. വലിയ ജനക്കൂട്ടം വഴികളിൽ പോലും തിങ്ങിനിറഞ്ഞു. എന്റെ അടുത്ത് വന്ന രോഗികളെ എല്ലാം ഞാൻ തൊട്ടു സൗഖ്യമാക്കി, പാതിരാത്രിവരെയും.

പിറ്റേ ദിവസം ഞങ്ങൾ യാത്ര പുറപ്പെടാൻ ഒരുങ്ങിയപ്പോൾ ആ പ്രദേശ ത്തുള്ളവർ തടസ്സം പറഞ്ഞു. എനിക്ക് മറ്റ് ഗ്രാമങ്ങളിലേക്കും പോകേ ണ്ടത് ആവശ്യമാണെന്ന് അവരോട് പറഞ്ഞു ഞങ്ങൾ യാത്ര പുറ പ്പെട്ടു. ജില്ലയിൽ മുഴുവൻ നടന്നു ഗ്രാമങ്ങൾതോറും അതുകഴിഞ്ഞ് പട്ടണ ങ്ങളും സന്ദർശിച്ചു ദൈവരാജ്യ സന്ദേശം നൽകുകയും നിരവധി രോഗി കളെ സൗഖ്യമാക്കുകയും ചെയ്തു. അധികപങ്കു ആളുകൾക്കും

പാപംമൂലം ആത്മാവിനെ ബാധിച്ച മുറിവുകൾ ആഴത്തിൽ മനസ്സിനെ ബാധിക്കുകയും പ്രത്യാശ നഷ്ടപ്പെട്ടു ശരീരം അവശതയിൽ എത്തിയ വരും ആയിരുന്നു. അങ്ങനെയുള്ള രോഗികൾക്ക് പ്രത്യാശയും ആശ്വാസവും നൽകുന്ന എന്റെ വാക്കുകൾ കേട്ട് തന്നെ ആന്തരികസൗഖ്യം പ്രാപിക്കുന്നതായി ഞാൻ കണ്ടു. ഭൂതബാധ്യതയാണെന്ന് കരുതിയിരുന്ന പല രോഗികളും പാപബോധം മൂലം മാനസിക വൈകല്യം ബാധിച്ചവർ ആയിരുന്നു. അങ്ങനെയുള്ളവരെ യഥാർത്ഥ മാനസാന്തര അനുഭവത്തിലേക്ക് നയിച്ചാൽ ആന്തരിക സൗഖ്യം ലഭിക്കുക വഴി ശരീര സൗഖ്യത്തിലേക്ക് എത്തുന്നതായി ഞാൻ മനസ്സിലാക്കി. എന്നിരുന്നാലും സാക്ഷാൽ സാത്താൻ മനുഷ്യശരീരത്തിൽ അധിനിവേശം നടത്തി മനുഷ്യരെക്കൊണ്ട് അകൃത്യങ്ങൾ ചെയ്യിക്കുന്ന അനുഭവങ്ങളും ഞാൻ നേരിട്ട് കൈകാര്യം ചെയ്തിട്ടുണ്ട്. അപ്രകാരമുള്ള ഭൂതബാധയെപറ്റി വിശദമായി ഞാൻ പിന്നീട് നിങ്ങളോട് പറയാം.

കുറച്ച് ആഴ്ചകൾ ഞങ്ങൾ ഗലീല പ്രദേശത്ത് തന്നെ പ്രവർത്തിച്ചു. അവിടെയുള്ള സംഘാലയങ്ങളിലും ചന്ത സ്ഥലങ്ങളിലും കടൽ തീരപ്രദേശങ്ങളിലും മാത്രമല്ല എന്റെ ചുറ്റും ആളുകൾ കൂടി വരുന്ന സന്ദർഭങ്ങളിലെല്ലാം ദൈവരാജ്യസന്ദേശം വാക്കുകളിലൂടെയും പ്രവൃത്തികളിലൂടെയും പ്രചരിപ്പിക്കുവാൻ ഞങ്ങൾക്ക് കഴിഞ്ഞു. യാത്രയിലുട നീളം ജനങ്ങളും എന്നോടൊപ്പം സഞ്ചരിക്കുകയായിരുന്നു. പകൽ മുഴുവൻ ജനമധ്യത്തിൽ ആയിരുന്നതിനാൽ എന്റെ സ്വർഗ്ഗപിതാവുമായി സമ്മേളിക്കാൻ ഞാൻ അതിരാവിലെ തന്നെ എഴുന്നേറ്റു ഒറ്റയ്ക്ക് ഏകാന്ത സ്ഥലത്ത് പലപ്പോഴും, സമീപത്ത് തന്നെയുള്ള ഏതെങ്കിലും മലമുകളിൽ കയറി പോകുമായിരുന്നു. ചിലപ്പോൾ ശിഷ്യന്മാരെയും ഞാൻ കൂട്ടിക്കൊണ്ടു പോയിട്ടുണ്ട്. എന്നെ കരുതുവാനും സംരക്ഷിക്കുവാനുള്ള അവരുടെ താല്പര്യം മൂലം ഞാൻ പറയാതെ തന്നെ ചിലപ്പോൾ അവരും എന്നോടൊപ്പം പ്രാർത്ഥനയിൽ പങ്കുചേരാൻ വരാറുണ്ട്.

ഒരു ദിവസം ഒരു കുഷ്ഠരോഗി എന്റെ മുമ്പിൽ വന്നു മുട്ടുകുത്തി അപേക്ഷിച്ചു 'നാഥാ നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ സുഖപ്പെടുത്തണമേ'. അനേക വർഷങ്ങളായി ഈ സാധു മനുഷ്യൻ കഷ്ടപ്പെടുന്നവൻ ആണെന്ന് എനിക്ക് കണ്ടപ്പോഴേ മനസ്സിലായി. ശാരീരിക പ്രയാസത്തെക്കാൾ കൂടുതലായി സമൂഹത്തിൽ വെറുക്കപ്പെട്ടതിനുള്ള മാനസികവിഷമം ആയിരുന്നു അവനെ അലട്ടിയിരുന്നത്. സ്വന്തം വീട്ടുകാർ പുറത്താക്കിയതിനാൽ നാടു മുഴുവൻ ഭക്ഷണത്തിനായി ഭിക്ഷ യാചിച്ച് അലഞ്ഞ നടക്കേണ്ടി വന്നു. എല്ലാവരിൽ നിന്നും അകലം

പാലിക്കണമായിരുന്നു. അവൻ സമൂഹത്തിൽ ഉണ്ടെന്ന് അറിയിക്കാൻ സ്വയം അശുദ്ധൻ എന്ന് വിളിച്ചുപറഞ്ഞു മണി മുഴക്കി മറ്റുള്ളവരെ അറിയിക്കണം. അതിനെ എല്ലാത്തിനുമുപരി ജനങ്ങൾ പ്രത്യേകിച്ചും മതനേതാക്കൾ അവനെ പാപിയായി മുദ്രകുത്തിയിരുന്നു. അവന് ഈ രോഗം വന്നത് അവന്റെ പാപം നിമിത്തം ഉണ്ടായ ദൈവശിക്ഷ ആണെന്നും അവർ വിധി കല്പിച്ചു. എന്നെ സമീപിച്ചാൽ സൗഖ്യം ലഭിക്കുമെന്ന വിശ്വാസം അവനുണ്ടായിരുന്നു,എന്നാലും എനിക്ക് മനസ്സുണ്ടെങ്കിൽ മാത്രം സൗഖ്യം ലഭിച്ചാൽ മതി എന്ന അവന്റെ മനോഭാവം ഞാൻ ശ്രദ്ധിച്ചു. സൗഖ്യം ലഭിക്കുന്നതിന് ആവശ്യമായ പ്രധാന വ്യവസ്ഥയാണ് അവൻ പറഞ്ഞത്. രോഗം മാറ്റേണ്ട എന്നാണ് ദൈവഹിതം എങ്കിൽ അതിനും അവനു സമ്മതമായിരുന്നു. അതാണ് ദൈവത്തിലുള്ള യഥാർത്ഥ വിശ്വാസത്തിന്റെ ലക്ഷണം. ഞാൻ ഉടനെ തന്നെ അവന്റെ മേൽ കൈ വെച്ച് കുഷ്ഠം ഉള്ള ഭാഗത്ത് തന്നെ തൊട്ടു 'എനിക്ക് മനസ്സുണ്ട്, ശുദ്ധമാകാ' എന്ന് പറഞ്ഞു സൗഖ്യം നൽകി. കുഷ്ഠരോഗിയെ ഞാൻ തൊട്ടതുകൊണ്ട് ജനങ്ങൾ നീരസം കാണിച്ചു എങ്കിലും, അവൻ ഉടനെ സൗഖ്യം ആയതുകൊണ്ട് അവർ അത്ഭുതപ്പെട്ടു. ഞാൻ അവനോട് പറഞ്ഞു 'നീ പോയി പുരോഹിതിനെ കാണിച്ച് രോഗം മാറിയെന്ന സാക്ഷ്യപത്രം വാങ്ങി സമൂഹത്തിലെ മറ്റെല്ലാവരെയും പോലെ ഭിക്ഷ ചോദിക്കാൻ പോകാതെ ജോലിചെയ്തു സന്തോഷമായി ജീവിക്കുക. മേലാൽ പാപം ചെയ്യാതെ സൂക്ഷിക്കുക. ഇത് ഞാൻ ചെയ്ത അത്ഭുതമായിട്ട് ഒന്നും ആരോടും പറയരുത്'. ഞാനാണ് സൗഖ്യം നൽകിയത് എന്ന് പുരോഹിതന്മാർ അറിഞ്ഞാൽ ഒരു പക്ഷേ സൗഖ്യത്തിനുള്ള സർട്ടിഫിക്കറ്റ് അവർ അവനു നൽകുകയില്ലെന്ന സംശയം എനിക്ക് തോന്നി. പുരോഹിതന്മാർക്ക് ഇതിനോടകം എന്നോട് എതിർപ്പ് തോന്നിത്തുടങ്ങിയിരുന്നു. അത്ഭുത രോഗശാന്തി നടത്തുന്നതാണ് ദൈവ രാജ്യസന്ദേശം എന്ന് ജനങ്ങൾ തെറ്റിദ്ധരിക്കാൻ ഇടയാകാതെ ഇരിക്കാൻ കൂടിയാണ് ഞാൻ ആരോടും പറയരുത് എന്ന് പ്രത്യേകം പറഞ്ഞത്.

ഗലീല പ്രദേശത്തെ പ്രവർത്തനങ്ങൾക്ക് ശേഷം വള്ളത്തിൽ കയറി തടാകത്തിന് വടക്കുള്ള കഫർന്നഹൂമിലെത്തി. ഇന്ന് ആ പ്രദേശം ഒക്കെ തകർന്നടിഞ്ഞു കിടക്കുകയാണ്. പത്രോസിന്റെ ഭവനത്തിൽ ഞാൻ എത്തി എന്ന് അറിഞ്ഞു അനേകർ അവിടെ എന്നെ തേടി വന്നു. സമീപ പ്രദേശങ്ങളിൽ ഉണ്ടായിരുന്ന ശാസ്ത്രിമാരും പരീശന്മാരും മാത്രമല്ല യെരുശലേമിൽ നിന്നും ഒരു പ്രത്യേക നിരീക്ഷണ സംഘം കൂടെ എന്നെ വിലയിരുത്തുവാൻ ആയി അവിടെ എത്തിച്ചേർന്നിരുന്നു.

എന്നെപ്പറ്റി ചില കുപ്രചരണങ്ങൾ നടത്തുവാൻ തക്കം നോക്കുന്നവർ ആയിരുന്നു അവർ. ഏതായാലും ഞാൻ പതിവുപോലെ ജനത്തോട് ഉപദേശിക്കുവാനും അവരുടെ ചോദ്യങ്ങളെ പരാമർശിച്ച വിശദീകരിക്കാനും തുടങ്ങി.സത്യം അറിയുവാനും, അറിയുന്നത് അനുസരിച്ചു പിന്തുടരുവാനും ഉള്ള ഒരു മനസ്സ് ഒരുക്കം അവിടെ കൂടിയിരുന്ന സാധാരണ ജനങ്ങളിൽ ഞാൻ കണ്ടു. അങ്ങനെ ദൈവവചന പ്രഘോഷണ കേൾവിയിൽ എല്ലാവരും പൂർണമായി ലയിച്ചു ഇരിക്കുകയായിരുന്നു. പെട്ടെന്നാണ് വലിയ ഒരു ശബ്ദം കേട്ട് മുകളിലേക്ക് ഞങ്ങൾ നോക്കിയത്. മുറിയുടെ തട്ടു പൊളിഞ്ഞ വീഴുന്ന ശബ്ദമായിരുന്നു. ഒരു തളർവാത രോഗിയെ ഒരു തുണികട്ടിലിൽ കെട്ടി നാലുപേർ കൂടി താഴെ ഇരിക്കുന്ന എന്റെ മുന്നിൽ എത്തിക്കുകയായിരുന്നു. വാതിലിൽ കൂടി കടക്കുവാൻ കഴിയാതെ വന്നപ്പോൾ ആ നാല് പേർ ചെയ്ത മഹാ സാഹസം ആയിരുന്നു അത്. ചെറുപ്പക്കാരായ ആ നാല് പേരുടെ വിശ്വാസം എന്നെ അത്ഭുതപ്പെടുത്തി. രോഗത്തിലും പ്രായാധിക്യത്തിലും നിസ്സഹായനായി കിടന്നിരുന്ന ആ വ്യക്തിയെ എന്റെ അടുക്കൽ അവർ എത്തിച്ചത് ആയിരുന്നു. ഇന്നത്തെ യുവാക്കൾക്ക് നല്ല ഒരു മാതൃകയായി എനിക്ക് തോന്നി. ഞാൻ നേരത്തെ പറഞ്ഞതുപോലെ, ആത്മാവിന് ബാധിക്കുന്ന രോഗങ്ങൾ മൂലം മനസ്സു, പ്രത്യാശ നഷ്ടപ്പെട്ട രോഗാവസ്ഥയിൽ എത്തുമ്പോൾ അത് പിന്നീട് ശരീരത്തെ മുഴുവനും ബാധിച്ചു തളർച്ച വരികയും ചെയ്യുന്നത് സാധാരണമാണ്. അപ്പോൾ അയാൾക്ക് പാപമോചനം ആണ് ആദ്യം നൽകേണ്ടത് എന്ന് ഞാൻ മനസ്സിലാക്കി. പരീശന്മാരും ശാസ്ത്രിമാരും എന്നെ ശ്രദ്ധിക്കുന്നുണ്ട് എന്ന് അറിഞ്ഞുകൊണ്ടുതന്നെ ഞാൻ ആ രോഗിയോട് പറഞ്ഞു: 'മകനെ ധൈര്യപ്പെടുക. നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു.' (മത്തായി 9: 2) ഇത് കേട്ട ഉടനെ എന്നെ നിരീക്ഷിക്കാൻ വന്നവർ ചാടിയെഴുന്നേറ്റു ഞാൻ ദൈവദൂഷണം പറയുന്നു, ദൈവത്തിന് മാത്രം കഴിയുന്ന പാപമോചനം മനുഷ്യനായ ഈ ആശാരി ചെറുക്കൻ ചെയ്തിരിക്കുന്നു എന്ന് പറഞ്ഞു ബഹളം വെക്കാൻ തുടങ്ങി. ഞാൻ അവരെ ഒന്ന് സൂക്ഷിച്ചുനോക്കി. പിന്നെ അവർ ശാന്തമായപ്പോൾ ഞാൻ രോഗിയോട് പറഞ്ഞു: 'നീ എഴുന്നേറ്റ് നിന്റെ കിടക്ക കൂടി എടുത്ത് വീട്ടിൽ പോവുക'. ഉടൻ തന്നെ പൂർണ്ണ ആരോഗ്യത്തോടെ അവൻ എഴുന്നേറ്റു നിന്നപ്പോൾ അവിടെ കൂടിയിരുന്ന വിമർശകർ ഒഴികെ എല്ലാവരും വളരെ ഉച്ചത്തിൽ ദൈവത്തെ സ്തുതിച്ച് ആർത്തുവിളിച്ചു. പരീശപ്രമാണികൾ ഇളിഭ്യരായി ഇറങ്ങി പോവാൻ തുടങ്ങി. ഞാൻ അവരോടായി പറഞ്ഞു: 'മനുഷ്യപുത്രന് ഭൂമിയിൽ പാപം മോചിക്കാൻ അധികാരമുണ്ടെന്ന് നിങ്ങൾ മനസ്സിലാക്കണം.

'അവർ അത് കേട്ടെങ്കിലും അംഗീകരിക്കാത്ത മട്ടിൽ ഇറങ്ങിപ്പോയി. എനിക്ക് പൊറുക്കാനും സൗഖ്യം ആക്കുവാനും ഒരുപോലെ കഴിവുണ്ട് എന്ന കാര്യം നിങ്ങളെല്ലാവരും അറിഞ്ഞിരിക്കണം.(സങ്കീർ 103: 2,3). ആദ്യം പാപമോചനം, പിന്നീട് രോഗസൗഖ്യം അതാണ് എന്റെ ചികിത്സ രഹസ്യം. പാപമോചനസന്നദ്ധത ഇല്ലാത്തവർക്ക് ലഭിക്കുന്ന രോഗ സൗഖ്യം ദൈവികമല്ല എന്ന് നിങ്ങൾ അറിയുക. പാപമോചനത്തി ലേക്ക് നയിക്കുന്ന രോഗാവസ്ഥ ദൈവം നൽകുന്ന അനുഗ്രഹമായി നിങ്ങൾ മനസ്സിലാക്കണം. പാപമോചനം ലഭിക്കാതെ അന്വേഷിക്കുന്ന രോഗസൗഖ്യം നിങ്ങളുടെ നിത്യനാശത്തിന് ആയി ഭവിക്കും എന്ന് ഓർ ക്കുക. രോഗാവസ്ഥയിൽ പാപബോധം ഉദിച്ച ശേഷം പാപമോചനം പ്രാപിച്ചാൽ അത് സ്വർഗ്ഗപ്രവേശനത്തിന് നിങ്ങളെ സഹായിക്കും. നേരെ മറിച്ച് പാപമോചനം പ്രാപിക്കാതെ രോഗം ഇല്ലാതെ ജീവിച്ചാൽ ഒടു വിൽ നിങ്ങളെ നരകത്തിൽ എത്തിക്കും എന്ന് ഓർക്കുക. പാപിയായി നരകത്തിൽ പോകുന്നതിനേക്കാൾ രോഗിയായി സ്വർഗ്ഗത്തിൽ കടക്കു ന്നത് അല്ലേ നല്ലത്? ശരീര രോഗ സൗഖ്യത്തേക്കാൾ ആത്മീയ പാപ മോചനം ആണ് പ്രധാനമായും നിങ്ങൾ കരുതേണ്ടത്. അതുകൊണ്ടാണ് സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുകയാണ്, നിങ്ങൾ മാനസാന്തരപ്പെടുവിൻ എന്ന് ഞങ്ങൾ പറയുന്നത്. നീതിമാന്മാർ എന്ന് സ്വയം കരുതുന്നവരെ അല്ല, പാപികളാണ് തങ്ങളെന്ന് സ്വയം മാനസാന്തരപ്പെട്ടു തിരിച്ചറി ഞ്ഞവരെയാണ് ഞാൻ രക്ഷിക്കുവാൻ വന്നത്. (മത്തായി 9:12,13).

കഫർന്നഹൂമിലേക്ക് പ്രവേശിക്കുന്ന സ്ഥലത്ത് ലേവി എന്ന് പേരായ ഒരു യഹൂദൻ, റോമാഗവൺമെൻറ് ജോലിക്കാരനായി നികുതി പിരിക്കാൻ ഇരിക്കുന്നത് ഞാൻ പലപ്പോഴായി കണ്ടിട്ടുണ്ട്. സാധാരണ ചുങ്കം പിരി ക്കുന്നവരിൽ നിന്നും എന്തോ ചില പ്രത്യേകതകൾ അവനുള്ളതായി എനിക്ക് തോന്നി. അവന്റെ മുഖം എപ്പോഴും വാടിയിരുന്നു. എന്നെ കാണുമ്പോൾ പ്രത്യേക ബഹുമാനപൂർവം എഴുന്നേൽക്കുന്നത് ഞാൻ ശ്രദ്ധിച്ചു. ഒരു പ്രാവശ്യം ഞാനവനെ നോക്കിയപ്പോൾ ഞങ്ങളുടെ കണ്ണുകൾ തമ്മിൽ സംസാരിച്ചു.പിന്നീട് മറ്റൊരു അവസരത്തിൽ അവനെന്നെ കൈവീശി കാണിച്ചു. സാധാരണ ജനങ്ങൾ അവരെ വെറുത്തതിനു കാരണം അന്യ ജാതിക്കാരനെ സേവിക്കുന്നതും സ്വന്തം ജനത്തെ പീഡിപ്പിക്കുന്ന റോമാ കൈസറിനെ അനുസരിക്കുന്നതും ദൈവനിഷേധമായിതന്നെ യഹൂദമതവിശ്വാസികൾ കരുതി. യഹൂദമത വിശ്വാസികൾ അവരെ സമൂഹത്തിൽ നിന്നും ഒറ്റപ്പെടുത്തിയിരുന്നു. സാമ്പത്തികമായി ലാഭം ഉണ്ടാക്കാൻ റോമ സൈന്യത്തിന്റെ സഹായ

ത്തോടെ അനീതിയായി അമിത നികുതി പിടിച്ചു പറിക്കുന്ന സ്വഭാവ ക്കാരനായിരുന്നു ഇക്കൂട്ടത്തിൽ അധികപങ്കും. അപ്രകാരമുള്ള സാമൂഹ്യബഹിഷ്കരണത്താൽ ലേവി ആന്തരിക സമ്മർദ്ദത്തിൽ കഴി ഞ്ഞവന്നായിരുന്നു. സാമ്പത്തികമായി ഒരു നല്ല നിലയിൽ എത്തി കഴിഞ്ഞാൽ എല്ലാവരും ആഗ്രഹിക്കുന്നതാണ് സാമൂഹിക അംഗീകാരം. ഏതായാലും ലേവിയുമായി അടുത്ത ഇടപെടാൻ ഞാൻ നോക്കിയിരുന്നു.

ഒരു ദിവസം ഞങ്ങൾ ഗ്രാമത്തിൽ പ്രവേശിക്കുമ്പോൾ ജോലിക്കാർക്ക് പകരം ലേവി തന്നെ ഇറങ്ങി വന്ന് ഞങ്ങളെ പരിശോധിച്ച് നിർദേശങ്ങൾ നൽകാൻ തുടങ്ങി. അവനെ അടുത്ത് കിട്ടിയപ്പോൾ ഞാൻ അവനെ സൂക്ഷിച്ചു നോക്കി. എല്ലാം ഉപേക്ഷിച്ച് എന്നെ പിന്തുടരുവാൻ അവൻ ആഗ്രഹിക്കുന്നതായി അവന്റെ നോട്ടത്തിലൂടെ എനിക്ക് മനസ്സിലായി, 'എന്നെ അനുഗമിക്കുക'എന്ന് മാത്രം പറഞ്ഞ് ഞാൻ മുന്നോട്ടു നടന്നു. ലേവി ഉടനെ ജോലിക്കാരോട് എല്ലാം നോക്കി നടത്തുവാൻ പറഞ്ഞു എന്റെ പിന്നാലെ ഓടിയെത്തി. ജോലിക്കാർ വിചാരിച്ചുകാണും അവനെ ഭ്രാന്ത് പിടിച്ചു എന്ന്. പക്ഷേ അവൻ സ്വബോധം വീണ്ടെടുത്ത സത്യം കണ്ടെത്തി എന്നതാണ് യാഥാർത്ഥ്യം. അവൻ എന്നോട് ചോദിച്ചു: 'ഗുരുവേ, അങ്ങ് എന്റെ വീട്ടിലേക്ക് വരാമോ?' ഞാൻ മാത്രമല്ല എന്റെ ശിഷ്യന്മാർ കൂടി വരുന്നതിന് വിരോധമുണ്ടോ എന്ന് ഞാൻ തിരിച്ചു ചോദിച്ചപ്പോൾ അവന് ഏറെ സന്തോഷമായി.

അന്ന് സന്ധ്യക്ക് ഞാനും ശിഷ്യന്മാരും കൂടി അവന്റെ ഭവനത്തിൽ ചെന്നു. പട്ടണത്തിൽ വളരെ ഉയർന്ന നിലവാരമുള്ള ഒരു മാളിക തന്നെ യായിരുന്നു അത്. ഞങ്ങൾ അങ്ങോട്ട് കയറുന്നത് യഹൂദന്മാർ നോക്കി നിന്നിരുന്നു. ഞങ്ങൾ മാത്രമല്ല അവന്റെ സഹപ്രവർത്തകരെയും സ്നേഹിതരെയും മറ്റു പല വിശിഷ്ട അതിഥികളെയും എന്റെ സ്വീകരണ സൽക്കാരത്തിന് അവൻ ക്ഷണിച്ചിരുന്നു. യഹൂദന്മാരുടെ നോട്ടത്തിൽ ആ വീട്ടിൽ കൂടി ഇരുന്ന എല്ലാവരും പാപികൾ ആയിരുന്നു. അവന്റെ പടിവാതിലിൽ ഞങ്ങൾ എത്തിയപ്പോൾ അവിടെ കാത്തു നിന്നിരുന്ന യഹൂദ പ്രമാണിമാർ, നിങ്ങളുടെ ഗുരുപാപികളോട് ഒപ്പമിരുന്ന് ഭക്ഷി ക്കാൻ പോകുകയാണോ എന്ന് കുറ്റപ്പെടുത്തി എന്റെ ശിഷ്യന്മാരോട് ചോദിച്ചത് ഞാനും കേട്ടു. ഉടൻതന്നെ ഞാൻ തിരിഞ്ഞു നിന്ന് അവരോട് പറഞ്ഞു, 'ദീനക്കാർക്ക് അല്ലാതെ സൗഖ്യം ഉള്ളവർക്ക് വൈദ്യനെ കൊണ്ട് ആവശ്യമില്ല. യാഗത്തിൽ അല്ല കരുണയിൽ അത്രേ ഞാൻ പ്രസാദിക്കുന്നു എന്നത് എന്ത് എന്ന് പോയി പഠിക്കുക. ഞാൻ നീതി മാന്മാരെ അല്ല പാപികളെ ആണ് വിളിപ്പാൻ വന്നത്.' (മത്തായി. 9: 12,13).

പരീശപ്രമാണികൾ 'പാപികൾ' എന്ന് മുദ്ര കുത്തി ഇരുന്ന സക്കായി, മഗ്ദലന മറിയ എന്നിവരൊക്കെ ആണ് മനസ്സ് തുറന്ന് എന്നെ കണ്ടെത്തി വിശ്വസിച്ചു അനുസരിക്കുവാൻ ശ്രമിച്ചതെന്ന് നിങ്ങൾ മനസ്സിലാക്കി കാണുമല്ലോ. മതഭക്തരും സ്വയം നീതികരിക്കുന്ന സ്വഭാവം ഉള്ളവരും ബാഹ്യമായി മനുഷ്യരെ ബോധ്യപ്പെടുത്തുവാൻ ചില കാര്യങ്ങൾ ആത്മാർഥതയില്ലാതെ അഭിനയിച്ചു കാണിക്കുന്നവരാണ്. കപടഭക്ത രായ അവർക്ക് ഒരിക്കലും തങ്ങളുടെ തെറ്റ് തിരുത്താൻ അവസരം ലഭി ക്കാതെ പോകുന്നു. തെറ്റുകൾ പറ്റാം എന്നും പലപ്പോഴും തെറ്റി പോയി ട്ടുണ്ടെന്നും അവ തിരുത്തേണ്ടത് ആവശ്യമാണെന്നും ബോധം ഉള്ളവ ർക്ക് മാത്രമേ വിശുദ്ധിയിലേക്ക് വളർന്നു എന്റെ പിതാവ് ഒരുക്കിയിരി ക്കുന്ന സ്വർഗരാജ്യത്തിലേക്ക് പ്രവേശിക്കാൻ കഴിയുകയുള്ളൂ എന്ന കാര്യം ഒരിക്കൽ കൂടി നിങ്ങളെ ഓർമ്മിപ്പിക്കുകയാണ്.

യഹൂദമതത്തിലെ ബാഹ്യ അനുഷ്ഠാനങ്ങളായ ബലികളും ഹോമയാഗ ങ്ങളും തൽസംബന്ധമായ പ്രമാണങ്ങളെ പറ്റിയുള്ള കൃത്യമായ അറിവും ഒന്നുമല്ല, ശരിയായ രീതിയിൽ അറിയാനും അറിഞ്ഞ കാര്യങ്ങൾ പ്രവ ർത്തിക്കാനുമുള്ള മനസ്സ് ഒരുക്കമാണ് ദൈവം അംഗീകരിക്കുന്നത്. 'യാഗത്തിൽ അല്ല കരുണയിൽ അത്രേ ദൈവം പ്രസാദിക്കുന്നതു' എന്ന പ്രവചന വാക്യം പ്രത്യേകം ശ്രദ്ധിക്കുക (ഹോശേയ 6:6).

ഞാൻ പരീശന്മാരോട് പടിക്കൽ വച്ച് പറഞ്ഞ വാക്കുകൾ ലേവി അക ത്തുനിന്ന് ശ്രദ്ധയോടെ കേട്ടു. പലതവണ അന്യായമായി കരം പിടിച്ചത് എല്ലാം യഥാർത്ഥ മാനസാന്തരം വന്നശേഷം തിരിച്ചുകൊടുത്തു, മോചനം ലഭിക്കുമെന്ന് ഞാൻ പറഞ്ഞത് കേട്ടപ്പോൾ അവനു അതിയായ ആശ്വാസവും സന്തോഷവും ഉണ്ടായി. മിശിഹായിലൂടെ അവനും രക്ഷ ലഭിക്കുമെന്ന നിർവൃതിയിൽ അവൻ സ്വയം മറന്നു.

ദൈവത്തോടുള്ള ബന്ധം ശരിപ്പെടുത്താൻ ആണ് യാഗങ്ങൾ എന്നും മനുഷ്യരോടുള്ള ബന്ധം ശരിയാകണമെങ്കിൽ കരുണയാണ് ആവശ്യ മെന്നും അവൻ തിരിച്ചറിഞ്ഞു. സ്വയം ബലിയർപ്പണ ത്തിലൂടെ ദൈവ മായും കാരുണ്യ പ്രവർത്തികളിലൂടെ മനുഷ്യരുമായും ഒരു കുരിശാ കൃതിയിൽ ജീവിച്ചു മരിച്ചു ഉയർത്തെഴുന്നേറ്റ കാണിച്ചുകൊടുത്ത എന്റെ മനുഷ്യാവതാര രഹസ്യം ലേവിക്ക് വെളിപ്പെട്ട് കിട്ടിത്തുടങ്ങി എന്ന് എനിക്ക് മനസ്സിലായി. അവൻ അന്ന് ഒരു പുതിയ മനുഷ്യനായി മാറി എന്ന് എനിക്ക് ബോധ്യപ്പെട്ടു. പണം അവന്റെ യജമാനൻ അല്ലെന്നും, ധനം മനുഷ്യന്റെ ആവശ്യത്തിനായി കരുണ ചെയ്യാൻ ചെലവഴിക്കാ നുള്ള ദാസൻ മാത്രമാണെന്നും അവൻ തിരിച്ചറിഞ്ഞു. ദൈവത്തെയും

ജനത്തെയും യജമാനന്മാർ ആക്കി ഒരുപോലെ സേവിച്ചു ജീവിക്കുവാൻ ആർക്കും കഴിയില്ലെന്ന്  ഞാൻ പറഞ്ഞത് അവനു നല്ല ബോധ്യമായി. ഇത്രയുമായപ്പോൾ  അവന്റെ 'ലേവി' എന്ന പേര് മാറ്റി ദൈവത്തിന്റെ ദാനം എന്ന് അർത്ഥം വരുന്ന 'മത്തായി' എന്ന് ഞാൻ അവനെ വിളിച്ചു. നേരത്തെ ശീമോനെ പേരുമാറ്റി പത്രോസ് എന്ന് വിളിച്ചതു പോലെ മത്തായിയും എനിക്ക് ദൈവത്തിന്റെ ദാനമായി  തീർന്നു. നിങ്ങളും അങ്ങനെ ആയി തീരണം കേട്ടോ.

എന്ന് സ്വന്തം യേശു ▌ 8/10/2020

# 12. ഭൂത ബാധയെ ഭയപ്പെടരുത് ഞാൻ സൗഖ്യം നല്കുന്നവനാണ്

**മാർക്കോ 5: 1 – 20, മത്തായി 8: 28 – 34 ലൂക്കോസ് 4: 34 –, 8.26–39**

എല്ലാ ശബത്തുദിനങ്ങളിലും സംഘാലയത്തിൽ പോകുന്ന പതിവ് ഞാൻതെറ്റിക്കാറില്ല. ഒരുദിവസംഞാൻഅവിടെചെന്നപ്പോൾഅസാധാരണമായ ഒരു ബഹളം കേട്ടു. ഒരു ഭ്രാന്തനായ മനുഷ്യനെ എല്ലാവരുംകൂടി കളിയാക്കുകയും ചീത്ത പറയുകയും ചെയ്യുന്നു. ആ മനുഷ്യൻപൊതുവേ തെരുവുകളിൽ അലഞ്ഞു നടക്കുന്നതും ചിലപ്പോൾ കുട്ടികൾ അയാളെ കല്ലെറിയുന്നതും ഒക്കെ സാധാരണയായിരുന്നു എന്ന് പലരും പറഞ്ഞ് ഞാൻ അറിഞ്ഞു. സാധാരണനിലയിൽ മനോനില തെറ്റുന്നവരെ ഭ്രാന്തന്മാർ എന്ന് നാം വിളിക്കാറുണ്ട്. മനസ്സിനെയും രോഗം ബാധിക്കാം എന്നും അതും ചികിത്സിച്ച് സൗഖ്യം ആകാമെന്നും മനോരോഗവിദഗ്ധർ അവകാശപ്പെടുന്നത് ശരിയാണ് .എന്നാൽ പൈശാചിക ബാധമൂലം മനുഷ്യന്റെ മനസ്സും ശരീരവും വികൃതമായ ചേഷ്ഠകൾ കാണിക്കുന്ന അനുഭവങ്ങളും യാഥാർത്ഥ്യങ്ങളാണ്.പിശാചിന്റെ സ്വാധീനത്തിൽ അകപ്പെട്ടുപോകുന്ന വ്യക്തിയുടെ ചിന്തകളെയും വാക്കുകളെയും പ്രവൃത്തികളെയും നിയന്ത്രിക്കുന്നത് ദുരാത്മാക്കൾ ആണ്. ഇങ്ങനെയുള്ള വ്യക്തികളിൽ ചില സമയങ്ങളിൽ പിശാച് മറഞ്ഞിരുന്നു പ്രവർത്തിച്ചു, സമൂഹത്തിൽ മറ്റുള്ളവരിൽനിന്നും നല്ലവരായി അവരെ അവതരിപ്പിക്കും. ഏകാന്തതയിൽ ആന്തരികമായ സംഘർഷത്തിൽ സ്വയം ശിക്ഷിച്ച് അവർ സ്വയം മുറിവേൽപ്പിക്കും. ഇപ്രകാരമുള്ള ഒരു ഇരട്ട സ്വഭാവം ഭൂതബാധിതരുടെ പ്രത്യേകതയാണ്. ഇത്തരക്കാരെ ശരിയായ മനോരോഗ ചികിത്സയ്ക്ക് വിധേയരാക്കി ഉപദേശങ്ങൾ വഴിയും മരുന്നുകൾ വഴിയും സാധാരണ നിലയിലേക്ക് തിരിച്ചുകൊണ്ടുവരാവുന്നതാണ്.

എന്നാൽ ദൈവീക നിയന്ത്രണത്തിലും അനുസരണത്തിലും വിധേയപെടാതെ, ഈ ലോകത്തിന്റെ ദൈവമായ സാത്താനെ ആരാധിച്ചു ലൗകിക കാര്യങ്ങളിൽ മാത്രം മുഴുകി ജീവിക്കുവാൻ ആഗ്രഹിക്കുന്ന വ്യക്തികളുടെ ബാഹ്യപെരുമാറ്റങ്ങൾ ശ്രദ്ധിച്ചു അവരെ സ്വാധീനിച്ചു

കീഴ്പ്പെടുത്താൻ നോക്കിയിരിക്കുന്ന സാത്താനും സൈന്യങ്ങളും ഇങ്ങനെയുള്ളവരിലൂടെ ദൈവരാജ്യ പ്രവർത്തനങ്ങളെ പരാജയപ്പെടുത്താൻ അഹോരാത്രം പരിശ്രമിക്കുന്നുണ്ടെന്നുള്ള പരമാർത്ഥം കൂടി നിങ്ങൾ അറിയണം. ഞാൻ നേരത്തെ പറഞ്ഞതുപോലെ നിരവധി അശുദ്ധാത്മാക്കൾ ഈ ലോകത്തിൽ പ്രവർത്തിക്കുവാൻ സ്വർഗ്ഗപിതാവ് അനുവദിച്ചിട്ടുണ്ട്. ദൈവപുത്രനായ എന്നെ പോലും സ്വാധീനിച്ച വീഴ്ത്തുവാൻ സാത്താൻ ഇടപെട്ട് പരാജയപ്പെട്ട കാര്യമെല്ലാം ഞാൻ നേരത്തെ പറഞ്ഞല്ലോ. അതുപോലെ പലതരം പ്രലോഭനങ്ങൾ വഴി ലോലഹൃദയർ ആയ മനുഷ്യരെ ലോകമോഹങ്ങളിലേക്ക് ആകർഷിച്ചു വശീകരിച്ച് സാവധാനം കീഴ്പ്പെടുത്തി അവരുടെ പൂർണ്ണ നിയന്ത്രണം ഏറ്റെടുക്കുന്ന പൈശാചിക തന്ത്രം നിങ്ങൾ കരുതലോടെ തിരിച്ചറിയണം. ബാഹ്യമായി നല്ലവരായി കാണപ്പെടുവാനും അതേസമയം ആന്തരികമായി പൈശാചിക വ്യാപാരങ്ങളിൽ ഏർപ്പെട്ട സ്വാർത്ഥലാഭങ്ങൾക്കായി പ്രവർത്തിക്കുവാനും പിശാച് മനുഷ്യരെ സ്വാധീനിക്കുന്നത് ആദ്യഘട്ടങ്ങളിൽ ഭൂതബാധ ആയിട്ടൊന്നും ആർക്കും തോന്നുകയില്ല. സാത്താൻ വെളിച്ച ദൈവത്തിന്റെ വേഷത്തിൽ മധുരമായി ഇടപെട്ടാണ് സാധുമനുഷ്യരെ കീഴ്പ്പെടുത്തുന്നത്.

പൈശാചിക സ്വാധീനത്തിൽ വീണുപോകുന്ന ഇത്തരം സ്വഭാവമുള്ളവരെ പൊതുസമൂഹത്തിൽ പ്രത്യക്ഷപ്പെടാൻ അവരോ അവരുടെ സ്വന്തം ആളുകളോ ഇഷ്ടപ്പെടുകയില്ല. അതുകൊണ്ടുതന്നെ ഇപ്രകാരമുള്ള വ്യക്തികളുടെ രോഗസൗഖ്യം ലഭ്യമാകാൻ ഇടയാകാതെ ദീർഘനാൾ തുടരേണ്ടിവരും.

സിനഗോഗിൽ പ്രത്യക്ഷപ്പെട്ട വ്യക്തി പ്രാഥമിക ഘട്ടം കഴിഞ്ഞ് പരസ്യമായി ഭൂതബാധിതനായി സമൂഹത്തിൽ പ്രത്യക്ഷപ്പെട്ട അവസ്ഥയിൽ എത്തിയിരുന്നു. (മർക്കോസ് 1: 21 28 ; ലൂക്കോസ് 4:31 37) അവന്റെ വീട്ടുകാർ ദൈവഭയമുള്ളവർ ആയതിനാൽ അവനെ ആരാധനയിൽ പങ്കെടുപ്പിക്കാൻ നിർബന്ധിച്ചു കൊണ്ടുവന്നതായിരുന്നു. ഒരുപക്ഷേ ഞാനും അന്ന് അവിടെ ചെല്ലുമെന്ന് അവർ പ്രതീക്ഷിച്ചു കാണും. എന്റെ അന്നത്തെ പ്രസംഗം ആ മനുഷ്യന്റെ ഉള്ളിലുള്ള പിശാചിനെ ലക്ഷ്യം വെച്ച് തന്നെ ആയിരുന്നു. അത് കേട്ടപ്പോൾ അയാൾ കൂടുതൽ അസ്വസ്ഥത കാണിക്കുവാൻ തുടങ്ങി.ഒരു ഘട്ടമെത്തിയപ്പോൾ അയാൾ ചാടി എഴുന്നേറ്റു വളരെ ഉച്ചത്തിൽ അട്ടഹസിച്ചു പറഞ്ഞു തുടങ്ങി :'യേശു എന്നെ വിടൂ, ഞങ്ങൾക്കും നിനക്കും തമ്മിൽ എന്ത്? ഞങ്ങളെ നീ നശിപ്പിക്കാൻ വന്നിരിക്കുന്നു എന്ന് ഞാനറിയുന്നു. നീ ദൈവത്തിന്റെ പരി

ശുദ്ധൻ തന്നെ'. ഞാൻ ഉടനെ അവനെ ശാസിച്ചു, 'മിണ്ടരുത് അവനെ വിട്ടു പോകാ'എന്ന് ഉറക്കെ പറഞ്ഞു. ഭൂതം അവനെ നടുവിൽ തള്ളിയിട്ട് കേട് ഒന്നും വരുത്താതെ അവനെ വിട്ടുപോയി. (ലൂക്കോസ് 4: 34 38). ഭൂതം പറഞ്ഞത് നിങ്ങൾക്ക് മനസ്സിലായോ? ആദ്യം ഞങ്ങൾ എന്ന് പറഞ്ഞത് പൈശാചിക സേനകളെ സൂചിപ്പിച്ചാണ്. അവരുടെ സാക്ഷ്യം എനിക്ക് ആവശ്യം ഇല്ലാത്തതിനാലാണ് മിണ്ടരുതെന്ന് കൽപ്പിച്ചത്. അല്പം കഴിഞ്ഞപ്പോൾ ആ മനുഷ്യൻ സുബോധമുള്ളവനായി എഴുന്നേറ്റ് വന്ന് എന്നെ വണങ്ങി. അതു കണ്ടവരെല്ലാം ദൈവത്തെ സ്തുതിച്ചു. ഭൂതത്തിനെ പുറത്താക്കാനുള്ള ദൈവശക്തിയെ പറ്റി കേൾക്കുക മാത്രമല്ല, നേരിട്ട് കാണുകയും ചെയ്ത സംതൃപ്തിയോടെ, സന്തോഷത്തോടെ അവർ എല്ലാവരും തിരിച്ചു പോയി.

കുറെക്കൂടി ഭീകരമായ അനുഭവമായിരുന്നു പുറജാതിക്കാരുടെ പ്രദേശമായ ഗദരപട്ടണത്തിൽ എനിക്ക് നേരിടേണ്ടി വന്നത്. (മത്തായി 8: 28 34; മർക്കോസ് 5:1 20; ലൂക്കോസ് 8:26 39) കഫർന്നഹൂമിന്ന് നേരെ എതിരായ സ്ഥലമാണ് പുറജാതിക്കാർ തിങ്ങിപ്പാർക്കുന്ന ആ പ്രദേശം. ഞങ്ങൾ പടകിൽ കയറി അക്കരയ്ക്ക് യാത്രയായി. ദൈവരാജ്യ സന്ദേശം അവരെയും അറിയിക്കണമെന്ന് സ്വർഗ്ഗ പിതാവ് എന്നോട് പ്രത്യേകം പറയാറുണ്ട്. ആ ദേശത്തേക്ക് പോകുന്ന വഴി സമുദ്രത്തിൽ വലിയ കൊടുങ്കാറ്റ് ഞങ്ങൾ നേരിടേണ്ടിവന്നു. (മത്തായി 8: 23 27). എന്റെ ദൗത്യം തടസ്സപ്പെടുത്താൻ സാത്താൻ പ്രവർത്തിക്കുന്നത് ആണെന്ന് ഞാൻ മനസ്സിലാക്കി, എഴുന്നേറ്റുനിന്ന് കാറ്റിനെ ശാസിച്ചപ്പോൾ കടൽശാന്തമായി. സാത്താന് എന്നെ അനുസരിക്കേണ്ടതായി വന്നു. ശിഷ്യന്മാർക്ക് അതൊന്നും മനസ്സിലായില്ല. ഞാൻ പ്രകൃതിയുടെ കൂടി നാഥൻ ആണെന്ന് മാത്രമേ അവർ അപ്പോൾ മനസ്സിലാക്കി ഉള്ളൂ. ഈ ലോകത്തിലെ ദുരന്തങ്ങളെല്ലാം എന്റെ പിതാവ് മനുഷ്യർക്ക് നൽകുന്ന മുന്നറിയിപ്പുകളാണ്. മനുഷ്യൻ ദൈവത്തെ മറന്ന് ഈ ലോകത്തിന്റെ ദൈവമായ സാത്താന്റെ നിയന്ത്രണത്തിലേക്ക് പോകുമ്പോൾ അതിൽ നിന്നും മോചിപ്പിക്കാനായി സ്വർഗ്ഗപിതാവ് ഒരുക്കുന്ന അവസരങ്ങളാണ് പ്രകൃതി ദുരന്തങ്ങൾ. ദൈവവിശ്വാസികൾ ഈ കാര്യം തിരിച്ചറിഞ്ഞു ദുഷ്ടജീവിതം ഉപേക്ഷിച്ച് ദൈവപിതാവിലേക്ക് മനസ്സ് തിരിക്കണം.

വഞ്ചിയിൽ നിന്നും ഇറങ്ങി കരയിലേക്ക് പ്രവേശിച്ചപ്പോൾ വളരെ ഭീകരനായ ഒരു ഭൂതബാധിതൻ ഞങ്ങളുടെ നേരെ ചീറി പാഞ്ഞു വന്നു. അവന്റെ കയ്യിൽ പൊട്ടിയ ചങ്ങല ഉണ്ടായിരുന്നു. ശരീരം മുഴുവൻ ചോരയൊലിക്കുന്ന പാടുകൾ ഉണ്ടായിരുന്നു. അവൻ വിജനപ്രദേശത്തുള്ള ശവക്കല്ലറ

കൾക്കകത്തായിരുന്നു പാർത്തിരുന്നത്.രാത്രിയിലെ മഴയിലും കൊടുങ്കാറ്റിലും അവൻ നനഞ്ഞു കുളിച്ചു നിൽക്കുന്ന അവസ്ഥയിലാണ് എന്റെ അടുക്കൽ വന്നു കുമ്പിട്ടത്. അവൻ എന്നോട് നിലവിളിച്ച് പറയുകയാണ്, 'യേശുവേ, മഹോന്നതനായ ദൈവത്തിന്റെ പുത്രൻ ആയ നിനക്കും എനിക്കും തമ്മിലെന്ത്? സമയത്തിനു മുൻപേ ഞങ്ങളെ ദണ്ഡിപ്പിക്കരുത് എന്ന് അപേക്ഷിക്കുന്നു.' ഞാൻ അവനോട് പേര് ചോദിച്ചപ്പോൾ അപ്പോൾ 'ലെഗിയോൻ' എന്ന് പറഞ്ഞു. റോമൻ സൈന്യത്തിലെ ആറായിരത്തോളം വരുന്ന സൈന്യകൂട്ടത്തിന്റെ പേരാണ് അവൻ പറഞ്ഞത്. (Legion). അവൻ ഒരു പ്രത്യേക ആഗ്രഹം പറഞ്ഞു, പുറത്താക്കും എങ്കിൽ പന്നികളുടെ കൂട്ടത്തിലേക്ക് പ്രവേശിക്കാൻ അനുവദിക്കണമെന്ന്. യഹൂദന്മാർക്ക് പന്നികളെ നിഷിദ്ധമായിരുന്നു എങ്കിലും പുറജാതികാരുടെ പ്രധാന വരുമാന മാർഗ്ഗങ്ങൾ ആയിരുന്നു പന്നി വളർത്തൽ. അവന്റെ ആഗ്രഹപ്രകാരം പന്നികളിൽ പ്രവേശിക്കുവാൻ ഞാൻ അനുവദിച്ചു. ഉടനെ ആ മനുഷ്യനെ ബാധിച്ചിരുന്ന ആയിരക്കണക്കിന് പിശാചുക്കൾ പന്നികൂട്ടത്തിലേക്ക് പ്രവേശിച്ചു, പന്നികൾ എല്ലാം കൂട്ടത്തോടെ കടലിൽ വീണു ചത്തു. സംഭവിച്ചത് കാണ്മാൻ പന്നികളുടെ ഉടമസ്ഥരും നാട്ടുകാരും ഓടിയെത്തി. ഭൂത ബാധിതനായിരുന്നവൻ സൗഖ്യം പ്രാപിച്ച് എന്റെ അടുക്കൽ സുഖപ്പെട്ട് സുബോധത്തോടെ ശാന്തനായി ഇരിക്കുന്നത് കണ്ടു ഭയപ്പെട്ടതിനാൽ, എന്നോട് അവരുടെ ദേശത്തിന്റെ അതിര് വിട്ടുപോകണമെന്ന് അപേക്ഷിച്ചു.

ഞങ്ങൾ തിരികെ പോകാൻ വഞ്ചിയിൽ കയറുമ്പോൾ സൗഖ്യം പ്രാപിച്ച മനുഷ്യനും എന്റെ കൂടെ പോരട്ടെ എന്ന് എന്നോട് ചോദിച്ചു. ഞാൻ അവനെ അനുവദിച്ചില്ല, കാരണം അവൻ യഹൂദൻ അല്ലാത്തതിനാൽ ഞങ്ങളുടെ യഹൂദപാരമ്പര്യങ്ങളും വിശ്വാസ അനുഷ്ഠാനങ്ങളും അറിയാത്തവനും ആയിരുന്നു. മാത്രമല്ല അവന്റെ ദേശത്ത് എന്നെപ്പറ്റി സാക്ഷി പറയാൻ അവനെ അവിടെ നിർത്തേണ്ടത് ആവശ്യമായിരുന്നു. ഞാൻ പിന്നീട് ആ പ്രദേശത്ത് ശുശ്രൂഷയ്ക്കു പോകുമ്പോൾ എനിക്ക് മുൻപായി സ്വർഗ്ഗരാജപ്രവർത്തനത്തിലേക്ക് ഉള്ള മുന്നൊരുക്കം അവൻ മുഖാന്തരം നടക്കുമെന്നും ഞാനറിഞ്ഞു. ഞാൻ പ്രതീക്ഷിച്ചതു പോലെ അവൻ വീട്ടിൽ ചെന്ന് അവന്റെ അനുഭവങ്ങൾ വീട്ടുകാരോടും നാട്ടുകാരോടും ഘോഷിച്ചു പറയുവാൻ തുടങ്ങി. 10 പട്ടണങ്ങൾ ഉൾക്കൊള്ളുന്ന 'ഡക്കപോലീ' ദേശം മുഴുവനും പുറജാതികാർ ആയിരുന്നെങ്കിലും ഈ ഭൂതബാധ സൗഖ്യശുശ്രൂഷയിലൂടെ എന്റെ പ്രവർത്തന മേഖല യഹൂദൻമാരിൽ നിന്നും ശമര്യയിലേക്കും മറ്റ് ദേശങ്ങളിലേക്കും

വ്യാപിക്കുവാൻ ഇടയായി. പന്നികളെ കൊല്ലുവാൻ ഭൂതങ്ങളെ അനുവദിച്ചതിൽ പ്രത്യക്ഷത്തിൽ നിങ്ങൾക്ക് എന്നോട് പിണക്കം തോന്നിക്കാണും. എന്നാൽ യഹൂദ വീക്ഷണത്തിൽ പന്നികൾ തിന്മയുടെ പ്രതീകമെന്ന വിധം അശുദ്ധ മൃഗം ആയിരുന്നു. മനുഷ്യനന്മയ്ക്കായി ബലി അർപ്പിക്കുവാൻ കൊല്ലപ്പെടുന്നതിൽ മോശ നൽകിയ ന്യായപ്രമാണം നോക്കിയാൽ തെറ്റല്ല താനും. ഇനിയും ഭൂതബാധ എന്താണെന്നും ഭൂതത്തെ പുറത്താക്കുന്നത് എങ്ങനെ എന്നും ഞാൻ പറഞ്ഞു തരാം.

**1) ഭൂതബാധ**

സാത്താനും ഭൂതങ്ങളും ഇല്ലെന്നും അതുമായി ബന്ധപ്പെട്ട അന്ധവിശ്വാസങ്ങളുടെ പിറകെ പോകുന്നത് അപകടമാണെന്നും ചില ആധുനികമനശാസ്ത്രജ്ഞന്മാർ പറയാറുണ്ട്. അതിൽ കുറെ വാസ്തവമുണ്ട്. എന്നാൽ മനുഷ്യനെ നന്മയിലേക്ക് നയിക്കുന്ന പരിശുദ്ധാത്മ ശക്തി പോലെ തന്നെ, മനുഷ്യനെ തിന്മയിലേക്ക് വശീകരിക്കാൻ പ്രവർത്തിക്കുന്ന അശുദ്ധാത്മശക്തിയും ഈ ലോകത്തിൽ വ്യാപരിക്കാൻ സ്വർഗ്ഗപിതാവ് അനുവദിച്ചിട്ടുണ്ട് എന്നുകൂടി നിങ്ങൾ തിരിച്ചറിയണം. ഇരുട്ടും വെളിച്ചവും യാഥാർത്ഥ്യങ്ങൾ ആണെങ്കിലും, വെളിച്ചമുള്ളപ്പോൾ ഇരുട്ടു അപ്രത്യക്ഷമാകുന്നത് പോലെ, പരിശുദ്ധാത്മാവിന്റെ ശക്തി വ്യാപരിക്കുന്ന സ്ഥലങ്ങളിൽ അശുദ്ധാത്മാക്കൾടെ പ്രവർത്തനങ്ങൾ അപ്രത്യക്ഷമാകും എന്ന യാഥാർത്ഥ്യമാണ് ഇതിന്റെ പുറകിലുള്ളത്. ഞാൻ പോലും അതിജീവിക്കേണ്ടിവന്ന പ്രലോഭനങ്ങൾ സാത്താൻ നടത്തിയിരുന്നു എന്ന് നിങ്ങൾക്ക് അറിയാമല്ലോ.

മനുഷ്യരുടെ സാധാരണ ജീവിതത്തിൽ നേരിടുന്ന ഒരു പ്രശ്നമാണ് നന്മയും തിന്മയും തമ്മിൽ വ്യക്തമായി തിരിച്ചറിയാൻ കഴിയാതെ വരുന്നു എന്നത്. അഥവാ തിരിച്ചറിഞ്ഞാൽ തന്നെ നന്മ മാത്രം തെരഞ്ഞെടുത്ത് ജീവിക്കുവാൻ കഴിയാത്ത ഒരു നിസ്സഹായ അവസ്ഥയും മനുഷ്യർക്ക് അനുഭവപ്പെടാറുണ്ട്. പരാജയകാരണങ്ങളെ ഉയർത്തിക്കാട്ടി മനുഷ്യനിൽ ഭയവും അവിശ്വാസവും ഉളവാക്കി ദൈവത്തിൽ നിന്നും ലോക കാര്യങ്ങളിലേക്ക് ശ്രദ്ധ തിരിക്കുകയാണ് സാത്താന്റെ കൗശലം. മനുഷ്യന്റെ ചിന്തകളെ അറിയാൻ സാത്താന് കഴിയില്ലെങ്കിലും മനുഷ്യന്റെ പ്രവർത്തികൾ കാണുമ്പോൾ മനസ്സിന്റെ അവസ്ഥ മനസ്സിലാക്കി തന്ത്രപൂർവ്വം ഇടപെടുന്ന സമീപനമാണ്, ദൈവിക കാര്യങ്ങളിൽ ജീവിക്കുന്ന വ്യക്തികളോട് സാത്താൻ പ്രയോഗിക്കുന്നത്. ലോകസ്നേഹത്തിലും ദ്രവ്യാഗ്രഹത്തിലും താല്പര്യം ഉള്ള മനുഷ്യമനസ്സുകളെ ആണ് സാത്താൻ അന്വേഷിച്ചു നടക്കുന്നത്.

ദൈവവചനത്തോട് താല്പര്യം ഇല്ലായ്മയും ദൈവകല്പനകൾ അനുസരിക്കുന്നതിൽ  വെറുപ്പും വിശ്വാസക്കുറവും വിശ്വാസത്യാഗം വരുത്തി (1 തിമോത്തി 1 :4 1)

തർക്കങ്ങളിലും ഭിന്നതകളിൽ  ഉൾപ്പെടുത്തി (1 യോഹന്നാൻ. 4:12),

ആത്മീയ ജീവിത പ്രമാണങ്ങളെകാൾ ലൗകിക സുഖലോലുപത അന്വേഷിക്കുക (2 തിമോ :3 :4)

തെറ്റായ  അനുഷ്ഠാനങ്ങൾ നടത്തുക (1 കൊരിന്ത്യർ 10: 16 22),

കാമ വികാരത്തിന് അടിമപ്പെടുക( 2 പത്രോസ് 2:10 12)

അർഥമില്ലാത്ത ആചാര അനുഷ്ഠാനങ്ങൾ പാലിക്കുക,(2 തിമോത്തി 4: 2,3)

എന്നീ വഴികളിലേക്ക് സാത്താൻ മനുഷ്യനെ എപ്പോഴും വശീകരിക്കുന്നു എന്ന് എന്നെ വിശ്വസിക്കുന്ന നിങ്ങൾ മനസ്സിലാക്കണം. അവസാനം, കൂടുതൽ ഗൗരവമായ വീഴ്ചയിലേക്ക് സാത്താൻ നിങ്ങളെ പ്രലോഭിപ്പിക്കും. ദൈവീക കല്പനകൾ ലംഘിച്ച് വിഗ്രഹാരാധന (പുറ 20 : 15), ധാർമിക അശുദ്ധി (റോമ 1:24 32 ) കൊലപാതക പ്രവണത (പുറ 20 :13) ഇങ്ങനെയുള്ള തുടർച്ചയായ പ്രലോഭനങ്ങളിൽ അകപ്പെട്ടുപോയാൽ  മരണത്തിലേക്കുള്ള പാപങ്ങൾ ചെയ്യാൻ പ്രേരിതർ  ആകും. (1 യോഹന്നാൻ 5: 16). ഒടുവിൽ ജഡസംഹാരത്തിന് ആയി തന്നെ സാത്താൻ അത്തരം മനുഷ്യരെ ഏറ്റെടുക്കുവാൻ തക്കവിധം അധപതിപ്പിക്കും.(1 കൊരി 5: 5) ഈ തന്ത്രങ്ങൾക്കെതിരെ നിങ്ങൾ ജാഗ്രത ആയിരിക്കുക.

ഭൂതബാധ മനുഷ്യരിൽ സാത്താൻ പ്രയോഗിക്കുന്നത് വിവിധ ഘട്ടങ്ങളിലൂടെയാണ്. സാധാരണയായി ആദ്യഘട്ടം ലഘുവായതും അന്ത്യഘട്ടം അതികഠിനം ആയതും ആയിരിക്കും. സാധാരണനിലയിൽ ഏഴ് ഘട്ടങ്ങളായി നിങ്ങൾ മനസ്സിലാക്കാൻ ശ്രമിക്കുക.

1) **Regression.(പിൻവാങ്ങൽ മനോഭാവം.)** മനുഷ്യൻ ബലഹീനൻ ആകയാൽ എനിക്ക് ജയിക്കാൻ കഴിയില്ല എന്ന തോന്നൽ ഉളവാക്കി നിങ്ങളെ സാത്താൻ നിരുത്സാഹപ്പെടുത്തും.

2) **Repression: ഉൾവലിയൽ.** മനസ്സിന്റെ ചാഞ്ചാട്ടത്തെ മറ്റുള്ളവരെ അറിയിക്കാതെ വ്യാജധൈര്യം നടിച്ച്, ഭയംഉള്ളിലൊതുക്കി ഉള്ള മനോഭാവം മൂലം മാനസിക സംഘർഷം ഉണ്ടാകും.

3) **Suppression: അടിച്ചമർത്തൽ.** പുറത്ത് ഭക്തിയും സ്നേഹവും അഭിനയിച്ചു  ഉള്ളിൽ വെറുപ്പും വൈരാഗ്യവും കരുതി വയ്ക്കുന്ന അവസ്ഥയാണിത്. കുറ്റബോധം ഉള്ള മനസ്സാക്ഷി നിങ്ങളിൽ ഈ ഘട്ടത്തിൽ രൂപപ്പെടും.

4) **Depression: സംഘർഷവുംനിരാശയും.** കുടുംബപ്രശ്നങ്ങൾ, സാമ്പത്തിക തകർച്ച,അഴിമതികൾ,കള്ളത്തരങ്ങൾ എന്നിവ മനസ്സിന്റെ സ്വസ്ഥത നഷ്ടപ്പെടുത്തി നിരാശയിൽ എത്തിക്കുന്നു.

5) **Oppression: ഭയപ്പാടു,പീഡനമുറകൾ**. ഭയപ്പെടുത്തിയും ഉപദ്രവിച്ചും, ദൈവവിശ്വാസികൾ ആകാൻ ശ്രമിക്കുന്നവരെ മാനസികമായും വേണ്ടിവന്നാൽ ശാരീരികമായും ആക്രമിക്കുന്നു.

6) **Obsession: കീഴ്പ്പെടുത്തൽ.** മറ്റൊന്നിലും ശ്രദ്ധ കേന്ദ്രീകരിക്കാൻ ആവാത്തവിധം കണ്ണടച്ച് സാത്താന്റെ മാർഗത്തിൽ പ്രവർത്തിക്കുവാൻ സന്നദ്ധരായി തീരുന്ന അവസ്ഥ. സാത്താൻ പറഞ്ഞതനുസരിച്ച് ജീവിച്ചാൽ ജീവിതം സുഖമായി എന്ന് തോന്നൽ ഉളവാക്കി സാത്താന്റെ ഇഷ്ടത്തിന് കീഴ്പ്പെട്ട് ജീവിക്കുന്ന അവസ്ഥയിൽ എത്തുക. ഈ ആറ് ഘട്ടങ്ങളിലും ദൈവത്തിങ്കലേക്ക് തിരിഞ്ഞ് ഉപവാസത്താലും പ്രാർത്ഥനയാലും നിങ്ങൾ പരിശ്രമിച്ചാൽ എന്റെ മാർഗ്ഗത്തിൽ നിങ്ങളെ തിരിച്ചെത്തിക്കുവാൻ പരിശുദ്ധാത്മാവ് മുഖാന്തരം എനിക്ക് കഴിയും എന്ന് നിങ്ങൾ തിരിച്ചറിയുക.

**7) (Possession) പൈശാചിക പൂർണ്ണനിയന്ത്രണം.** ഈ അവസാന ഘട്ടത്തിൽ എത്തുവാൻ നിങ്ങൾക്ക് ഇടയായാൽ ദൈവത്തിന്റെ നേരിട്ടുള്ള ഇടപെടൽ ലഭിക്കുവാൻ ആയി സത്യവിശ്വാസികളായ മറ്റുള്ളവരുടെ സഹായവും നിർബന്ധവും ആവശ്യമായിവരും.

എന്നിൽ വിശ്വസിച്ച് എന്നെ പിന്തുടരുന്ന സഹോദരങ്ങളോട് ഞാൻ പ്രത്യേകം ഒരു കാര്യം ഓർമിപ്പിക്കട്ടെ. ഞാൻ മുന്നറിയിപ്പ് നൽകിയത് പോലെ മേൽപ്പറഞ്ഞ പൈശാചിക പ്രലോഭന ഘട്ടങ്ങളിലൂടെ കടന്നു പോകുന്ന അനുഭവത്തിൽ ആണ് നിങ്ങൾ എങ്കിലും, അതിൽ നിന്ന് രക്ഷപ്പെടാൻ ഞാൻ കാണിച്ചു തന്ന സ്നേഹമാർഗത്തിലൂടെ മാത്രം ജീവിക്കുകയും നിങ്ങളുടെ കൂട്ടത്തിലും പരിചയത്തിലുമുള്ളവരെ

പൈശാചിക പരീക്ഷണഘട്ടങ്ങളിലേക്ക് വഴുതി വീണു പോകാതെ സ്നേഹകൂട്ടായ്മയിൽ നിലനിർത്തുകയും ചെയ്യണം. നിങ്ങളുടെ കൂട്ടത്തിൽ നിന്നും ആരെങ്കിലും സാത്താന്റെ കയ്യിൽ അകപ്പെട്ടു പോയാൽ അവന്റെ വീഴ്ചയിൽ നിങ്ങൾക്കും ഉത്തരവാദിത്വം ഉണ്ട് എന്ന് ഓർക്കുക.

**ഭൂതോച്ചാടനം (Exorcism)**

ഞാൻ ഭൂതങ്ങളെ പുറത്താക്കുന്ന രീതി നിങ്ങൾ കണ്ടതാണല്ലോ. ഞാൻ ഭൂതങ്ങളുടെ തലവനായ ബെൽസ്ബൂബിനെ കൊണ്ടാണ് ഭൂതങ്ങളെ പുറത്താക്കുന്നത് എന്നാണ് യഹൂദന്മാർ ചിലർ എന്നെ കുറ്റപ്പെടുത്തിയത്.എന്നാൽ ദൈവീക ശക്തിയെ സാത്താന് ഭയം ആയതി

നാൽ എന്റെ പേരിൽ നിങ്ങൾക്കും എന്നെപ്പോലെ തന്നെ ഭൂതത്തെ പുറത്താക്കാൻ കഴിയും.എന്റെ അടുത്ത ശിഷ്യന്മാർക്ക് എല്ലാം ഞാൻ ഭൂതങ്ങളെ പുറത്താക്കാനുള്ള ശക്തി നൽകി, അവർ അനേകരിൽ നിന്നും ഭൂതങ്ങളെ പുറത്താക്കുകയും ചെയ്തിട്ടുണ്ട്. സാത്താന്റെ ശക്തി ഉപയോഗിച്ച് പലരും മന്ത്രവാദ പ്രയോഗം വഴി ഭൂതങ്ങളെ പുറത്താക്കുമെന്ന് അവകാശപ്പെടുന്നുണ്ട്. വളരെയേറെ ശാരീരികമായി ഉപദ്രവിച്ചുകൊണ്ടാണ് അത്തരം രീതികൾ നടപ്പാക്കുന്നത്. പീഡനങ്ങൾ സഹിക്കാതെ വരുമ്പോൾ ഭൂതങ്ങൾ ഒഴിഞ്ഞു പോകും എന്നാണ് അവരുടെ ധാരണ. അത് ഒരു താൽക്കാലിക പ്രതിഭാസം മാത്രമാണ്. യഹൂദന്മാരുടെ ഇടയിൽ ഭൂതബാധ ഒഴിപ്പിക്കുന്ന രീതികൾ ഉണ്ടായിരുന്നു. (തോബിത് 6: 7; 7,8 :2,3 (മത്തായി 12: 25 29). യഹൂദസ്ത്രീകളും ഭൂതങ്ങളെ പുറത്താക്കാനുള്ള കഴിവുള്ളവർ ആയി നിങ്ങൾക്ക് കാണാം. (അപ്പോ.പ്രവർത്തികൾ 19: 13 20.)

പരിശുദ്ധാത്മശക്തിയാൽ ആണ് ഞാൻ ഭൂതങ്ങളെ പുറത്താക്കിയിരുന്നത്. അതുവഴി ദൈവരാജ്യം അടുത്തെത്തി എന്ന് ഞാൻ നിങ്ങളെ കാണിച്ചു തരികയായിരുന്നു. (മത്തായി 12 :28; ലൂക്കോസ് 11 :20) എന്റെ പല ശിഷ്യന്മാരും ഭൂതങ്ങളെ പുറത്താക്കിയിരുന്നത് 'എന്റെ നാമത്തിൽ' ആയിരുന്നു.(മർക്കോ 16: 17, ലൂക്ക 10:17) ഞാനെന്റെ 12 ശിഷ്യന്മാർക്കും (ലൂക്ക 9: 1) 70 അറിയിപ്പുകാർക്കും (ലൂക്ക 10: 17) ഭൂതങ്ങളെ പുറത്താക്കാനുള്ള അധികാരം നൽകിയാണ് സ്വർഗ്ഗരാജ്യ പ്രവർത്തനത്തിന് അയച്ചത്. ഭൂതങ്ങൾ ശിഷ്യരെ അനുസരിക്കുന്നതായി അവർ എന്നോട് പറഞ്ഞപ്പോൾ ഞാൻ അവരോട് പറഞ്ഞതുതന്നെ നിങ്ങളോട് പറയട്ടെ: 'ഭൂതങ്ങൾ നിങ്ങൾക്ക് കീഴടങ്ങുന്നതിൽ അല്ല നിങ്ങളുടെ പേർ സ്വർഗ്ഗത്തിൽ എഴുതിയിരിക്കുന്നതിൽ സന്തോഷിപ്പിൻ. (ലൂക്കോസ് 10: 20) ദൈവരാജ്യം സമീപിച്ചിരിക്കുന്നു എന്ന യാഥാർത്ഥ്യം നിങ്ങളുടെ മനസ്സിൽ ഉറപ്പിക്കേണ്ടതിനായിട്ടാണ് ഈ നൽവരം ഞാൻ എന്റെ വിശ്വസ്ത ശിഷ്യർക്ക് നൽകിയിട്ടുള്ളത്. 'എന്റെ നാമത്തിൽ' എന്ന് പറഞ്ഞാൽ ഞാൻ നിങ്ങളിലും നിങ്ങൾ എന്നിലും വസിക്കുന്ന അനുഭവത്തിൽ എത്തുമ്പോൾ എന്നാണ് അർത്ഥം. നിങ്ങൾ എന്നിലും ഞാൻ നിങ്ങളിലും വസിക്കാതെ എന്റെ പേര് പറഞ്ഞാൽ മാത്രം ഭൂതങ്ങൾ നിങ്ങളെ അനുസരിക്കുക ഇല്ല.

ചുരുക്കിപ്പറഞ്ഞാൽ ഭൂതബാധയിൽ നിന്നും പൈശാചിക സ്വാധീനത്തിൽ നിന്നും ഒഴിഞ്ഞു മാറി ജീവിക്കുവാൻ ഞാൻ നിങ്ങൾക്ക് അധികാരം തന്നിട്ടുണ്ട്. ജീവിത വിശുദ്ധിയുള്ളടുത്ത് ദൈവിക സാന്നിധ്യം

ഉണ്ടാകും. ദൈവത്തെ മാത്രം ആശ്രയിച്ചു ആരാധിച്ചു പ്രസാദിപ്പിച്ച് അനുസരിച്ച് കഴിയുന്നവരിൽ യാതൊരുവിധ പൈശാചിക പ്രലോഭന ങ്ങളും ഭീഷണികളും വിലപ്പോവില്ല. അതേസമയം ദൈവവിശ്വാസികൾ ആണെന്ന് കപടഭക്തി കാണിച്ച് ജീവിക്കുന്നവരെ എളുപ്പത്തിൽ സാത്താൻ വശീകരിച്ച് വീഴ്ത്തികളയും. സത്യവിശ്വാസികൾ ഇക്കാര്യം നല്ലവണ്ണം മനസ്സിലാക്കി സത്യദൈവത്തെ മാത്രം ആരാധിച്ചും അനു സരിച്ചും ജീവിക്കണം.

ഒരിക്കൽ എന്റെ ശിഷ്യന്മാർക്ക് പോലും ഭൂതത്തെ ഒഴിപ്പിക്കാൻ കഴിയാതെവന്ന കാര്യം ഞാൻ ഓർക്കുന്നു. (ലൂക്ക 9:41; മർക്കോ 9: 18). അവിശ്വാസം ശിഷ്യന്മാരുടെ ആണോ, രോഗിയുടെ ആണോ, രോഗിയുടെ മാതാപിതാക്കളുടെ ആണോ അതോ അവിടെ നിന്നിരുന്ന കാണിക ളുടെ ആണോ എന്നൊക്കെ നിങ്ങൾ സംശയിച്ചേക്കാം. എല്ലാവരുടെയും കൂടിയുള്ള അവിശ്വാസത്തെ പറ്റി തന്നെയാണ് ഞാൻ പറഞ്ഞത്. ഭൂതോച്ചാടനം നടത്തുമ്പോൾ മാത്രമല്ല , എല്ലാ ദൈവിക പ്രവർത്തന ങ്ങളിലും അതുമായി ബന്ധപ്പെട്ടു വരുന്ന എല്ലാവരുടെയും വിശ്വാസം വളരെ വിലയേറിയ ഘടകമാണ്. ഒരു കാര്യം കൂടി പ്രത്യേകം നിങ്ങൾ ഓർത്തിരിക്കുക. പൈശാചിക മാർഗ്ഗങ്ങൾ ആരംഭം വിശാലവും സുഖ കരമായി തോന്നുമെങ്കിലും അതിന്റെ അന്ത്യം നിത്യ നാശം ആണെന്നും, അതേസമയം ജീവനിലേക്ക് ഞാൻ കാണിച്ചു തരുന്ന വഴി ഇടുങ്ങിയതും ഞെരുക്കം ഉള്ളതും ആയി ആരംഭത്തിൽ തോന്നിയാലും അത് തെര ഞ്ഞെടുത്തു സത്യവഴിയായ എന്നിലൂടെ യാത്രചെയ്താൽ സ്വർഗ്ഗപിതാ വിന്റെ സന്നിധിയിൽ എത്തിച്ചേരാം എന്നും നിങ്ങൾക്ക് വാക്ക് തന്നത് ഒരിക്കൽ കൂടി ഞാൻ ഉറപ്പിച്ചു പ്രഖ്യാപിക്കുന്നു. പ്രാർത്ഥനയാലും ഉപ വാസത്താലും അല്ലാതെ ഈ പൈശാചിക ശക്തിയേയും പ്രലോഭന ങ്ങളെയും ജയിക്കുവാൻ നിങ്ങൾക്ക് കഴിയില്ല എന്ന മുന്നറിയിപ്പ് ഒരി ക്കൽ കൂടി ഞാൻ നിങ്ങൾക്ക് നൽകുന്നു. (മർക്കോസ് 9:29). ഞാൻ സാത്താനെ തോൽപ്പിച്ച മാർഗ്ഗം അതായിരുന്നു എന്നറിയാമല്ലോ. ഭയ പ്പെടാതെ എന്റെ കൂടെ വന്നാൽ ഞാൻ നിങ്ങളെ കൈപിടിച്ചു നടത്തി പിതാവിന്റെ സ്വർഗ്ഗ ഭവനത്തിൽ എത്തിക്കും.നിശ്ചയം. 9/10/2020

# 13. ശമരിയകാരെയും ഞാൻ സന്ദേശം അറിയിച്ചു

**യോഹന്നാൻ 4 :1 – 42, മത്തായി 4– 12, മർക്കോസ് 1– 14**

യഹൂദ പ്രദേശങ്ങളിൽ എന്റെ പ്രവർത്തനങ്ങൾ വളരെ വേഗം പ്രസിദ്ധമായി. എന്നാൽ യഹൂദപ്രമാണിമാർ എന്നെ എങ്ങനെയെങ്കിലും അറസ്റ്റ് ചെയ്തു എന്റെ പ്രവർത്തനങ്ങൾ നിർത്തിവയ്ക്കാൻ റോമൻ ഭരണാധികാരികളെ സമീപിച്ചതായി ഞാൻ അറിഞ്ഞു. എന്റെ പരസ്യപ്രവർത്തനം ഞാൻ ആരംഭിച്ചതേയുള്ളൂ. ഞാൻ ഗലീലയ്ക്ക് തെക്കുള്ള പ്രദേശങ്ങളിലേക്ക് പോകാൻ തീരുമാനിച്ചു. അടുത്ത പ്രദേശം ശമരിയ ആയിരുന്നു. സാധാരണ നിലയിൽ ഞങ്ങൾ യഹൂദന്മാർ ശമരി യക്കാരുമായി ശത്രുതയിലായിരുന്നു. അവർ പൂർണമായി യഹൂദ മത വിശ്വാസികൾ ആയിരുന്നില്ല. പണ്ട് അസീറിയ രാജാവ് ഞങ്ങളെ ആക്രമി ക്കാൻ കൊണ്ടുവന്ന സൈന്യങ്ങളും ആയി ഇടപെട്ട് ഉണ്ടായ ഒരു സങ്കര വർഗം ആയിരുന്നു ശമരിയയിലെ ജനങ്ങൾ. (2 രാജാക്കന്മാർ 17:24 41). അവർ അന്യമത വിശ്വാസങ്ങളുമായി കൂടി കലർന്നു വന്നതിനാൽ യഹൂ ദന്മാർ അവരെ അംഗീകരിച്ചില്ല. അന്യജാതി രാജാക്കന്മാർ ഞങ്ങളെ പ്രവാസികളായി പിടിച്ചു കൊണ്ട് പോയപ്പോൾ ഞങ്ങളുടെ മോചന ത്തിനായി ശമരിയകാർ പേർഷ്യയിലെ രാജാവിനോട് ശുപാർശ നൽകിയ തിന്റെ കൂടി വെളിച്ചത്തിലാണ് ഞങ്ങൾക്ക് മോചനം ലഭിച്ചത്. എന്നാൽ ഞങ്ങൾ തിരിച്ചു വന്നപ്പോൾ സമരിയ ജനങ്ങളെ കൂടി ഞങ്ങളുടെ കൂട്ടത്തിൽ ചേർക്കണം എന്ന ആവശ്യവുമായി അവർ സമീപിച്ചപ്പോൾ അന്നത്തെ ഞങ്ങളുടെ തീവ്രവാദികളായ നേതാക്കന്മാർ അതിനു സമ്മതി ച്ചില്ല. അവരെ കൂട്ടിച്ചേർത്താൽ യഹൂദമതം മലിനം ആകും എന്ന് അവർ പറഞ്ഞു. ഇതിൽ കോപിച്ച് ശമരിയ ജനങ്ങൾ പേർഷ്യൻ രാജാവിനെ സ്വാധീനിച്ചു ഞങ്ങളുടെ പട്ടണമതിൽ നിർമ്മാണം നിർത്തി വൈകിപ്പിച്ചു, തന്നെയുമല്ല ദേവാലയ നിർമ്മാണത്തിന് നിരോധനം ഏർപ്പെടുത്തുകയും ചെയ്തു. (എസ്രാ 4: 124).ഈ കാരണങ്ങൾ മൂലം ഞങ്ങളും അവരുമായി നിരന്തരം ശത്രുത വർദ്ധിച്ചതിനാൽ ചിലപ്പോഴൊക്കെ പോരാട്ടത്തിലും കഴിഞ്ഞു പോന്നു.

ഞങ്ങൾ യഹൂദന്മാർ ശമരിയ വഴി പോയാൽ അവർ ഞങ്ങളെ തടയുക പതിവായിരുന്നു. ഗലീല പ്രദേശത്തുനിന്ന് യെരൂശലേമിലേക്കു പോകാനുള്ള എളുപ്പവഴി ആയിരുന്നെങ്കിലും ഞങ്ങൾ യഹൂദന്മാരും അഭിമാനികൾ ആയതിനാൽ ശമരിയ വഴി പോകാതെ കൂടുതൽ ദൂരം സഞ്ചരിച്ചു തന്നെ യാത്ര ചെയ്യുമായിരുന്നു. ഞാനും ശിഷ്യന്മാരും ഒരു പ്രാവശ്യം ശമരിയ വഴി പോയപ്പോൾ അവർ ഞങ്ങളെ കളിയാക്കി. കൂടെയുണ്ടായിരുന്ന യാക്കോബും യോഹന്നാനും തീവ്രവാദികളായിരുന്നു. 'ഇടിമക്കൾ' എന്നാണ് അവരെ വിളിച്ചിരുന്നത്. അവർ എന്നോട് ചോദിച്ചു: 'ഏലിയാവ് ചെയ്തതുപോലെ ആകാശത്തു നിന്ന് തീയ് ഇറക്കി ശമരിയക്കാരെ നശിപ്പിച്ചു കളഞ്ഞാലോ?' ഞാൻ മറുപടി പറഞ്ഞു: 'മനുഷ്യാത്മാക്കളെ നശിപ്പിക്കാൻ അല്ല രക്ഷിക്കാനാണ് ഞാൻ വന്നിരിക്കുന്നത്. നിങ്ങൾ ഇതുവരെ എന്നെ തിരിച്ചറിഞ്ഞില്ല? നിങ്ങളെ നയിക്കുന്നത് അശുദ്ധാത്മാക്കൾ ആണോ?' അന്ന് തൽക്കാലം ഏറ്റുമുട്ടൽ ഒന്നും കൂടാതെ ഞങ്ങൾ യാത്ര തുടർന്നു. ഇന്നും ശമര്യ വംശജരുടെ പിൻതലമുറക്കാർ യെരുശലേമിന് അടുത്ത് 'വെസ്റ്റ്ബാങ്ക്' കേന്ദ്രീകരിച്ച് യഹൂദന്മാർക്ക് എതിരെ പോരാട്ടം തുടരുന്നുണ്ട്.

മറ്റൊരു ദിവസം ഞങ്ങൾ സമരിയ വഴി പോകുമ്പോൾ വളരെ വിശപ്പും ക്ഷീണവും തോന്നി. വെയിൽ അതികഠിനമായിരുന്നു അവിടെ സുഖാർ എന്ന സ്ഥലത്ത് യാക്കോബ് നിർമ്മിച്ച കിണറിന് അടുത്തെത്തിയപ്പോൾ അവിടെ ഇരുന്ന് അല്പം വിശ്രമിക്കാം എന്ന് കരുതി. ഗ്രാമത്തിൽ പോയി ആഹാരം വാങ്ങിക്കുവാൻ ഞാൻ ശിഷ്യന്മാരെ പറഞ്ഞയച്ചു. അവിടെ എന്നെ കാണുവാൻ ഒരാൾ വരും എന്ന് എനിക്ക് അറിയാമായിരുന്നു. ഞാൻ ഇതുവഴി മനപ്പൂർവ്വം വന്നത് ഈ ആളിനെ കാണാനായിരുന്നു. സ്വർഗ്ഗപിതാവിന്റെ നിർദ്ദേശപ്രകാരമാണ് ഈ പദ്ധതി ആസൂത്രണം ചെയ്തത്. ഞാൻ പ്രതീക്ഷിച്ച വനിത വെള്ളം കോരുവാൻ ആയി ഒറ്റയ്ക്ക് നടന്നുവന്നു അത്ഭുതത്തോടെ എന്നെ നോക്കി നിന്നു. വെള്ളം കോരുവാൻ ഉള്ള തൊട്ടിയും കയറും കുടവുമായി അവൾ മൗനമായി നിൽക്കുന്നത് കണ്ടപ്പോൾ ഞാൻ തന്നെ സംസാരം ആരംഭിച്ചു. 'എനിക്ക് കുറച്ച് വെള്ളം കുടിക്കാൻ തരുമോ?' എന്ന് ചോദിച്ചപ്പോൾ അവർ ഒന്ന് ഞെട്ടുന്നത് ഞാൻ ശ്രദ്ധിച്ചു. എന്റെ വേഷവും സംസാരശൈലിയും അറിഞ്ഞ അവൾ ഞാൻ ഒരു യഹൂദൻ ആണെന്ന് മനസ്സിലാക്കി ചോദിച്ചു: 'നീ ഒരു യഹൂദൻ ആയിരിക്കെ എന്നോട് വെള്ളം ചോദിക്കുന്നത് എന്താണ്?'. എനിക്ക് ദാഹിക്കുന്നു എന്ന് ഞാൻ പറഞ്ഞു. പക്ഷേ അവൾ വെള്ളം തന്നില്ല. ഇതുപോലെ ക്രൂശിൽ കിടന്നു ഞാൻ ദാഹിച്ച

കാര്യം ഓർത്തു പോയി. ഈ രണ്ട് പ്രാവശ്യവും എനിക്ക് ദാഹജലം കിട്ടിയില്ല.

അതിന് കാരണമുണ്ട്. മാന്യരായ പുരുഷന്മാർ അവരുടെ ഭാര്യ മാരോട് പോലും ഭവനത്തിൽ വച്ച് മാത്രമേ സംസാരിക്കാറുള്ളൂ. അന്യ യഹൂദാ സ്ത്രീകളുമായി പോലും ഒറ്റയ്ക്ക് സംസാരിക്കുന്ന പുരുഷൻ അത്ര മാന്യൻ അല്ല എന്ന ഒരു ധാരണ ഉണ്ടായിരുന്നു. ഒരു അന്യ ജാതിക്കാരിയായ സ്ത്രീയോടു ഒറ്റയ്ക്ക് നേരിട്ട് വെള്ളം ചോദിക്കുന്ന തിൽ എന്തോ പന്തികേട് ഉള്ളതായി അവൾ കരുതിക്കാണും. ആ ശമര്യ സ്ത്രീയെപ്പറ്റി പൊതുവെ മോശമായ ഒരു അഭിപ്രായമുള്ളവരാണ് നിങ്ങളിൽ പലരും എന്ന് എനിക്കറിയാം.എന്നാൽ അവളെ പ്രത്യേക മായി സ്വർഗ്ഗപിതാവ് വിളിച്ച് ദൈവരാജ്യ പ്രവർത്തനത്തിലേക്ക് ഞാൻ നൽകുന്ന ചുമതല ഏറ്റെടുക്കുവാനുള്ള വ്യക്തി ആണെന്ന് എനിക്ക് മനസ്സിലായി. അവൾ ചോദിച്ചതിന് ഞാൻ ഉടനെ മറുപടി പറഞ്ഞില്ല. ഞാൻ അവളുടെ അന്തരംഗം ശ്രദ്ധിക്കുകയായിരുന്നു. അവൾക്ക് യഹൂദ മതാചാരങ്ങളെ പറ്റി കൂടുതൽ അറിയണം എന്ന് ആഗ്രഹം ഉള്ളവൾ ആയിരുന്നു. ഞാൻ അവളോട് സാവധാനം ഇങ്ങനെ മറുപടി പറഞ്ഞു:'നീ ദൈവത്തിന്റെ ദാനവും നിന്നോട് കുടിക്കുവാൻ ചോദിക്കു ന്നവൻ ആരെന്നും അറിഞ്ഞിരുന്നുവെങ്കിൽ നീ തന്നെ അവനോട് ചോദിക്കുകയും അവൻ ജീവനുള്ള വെള്ളം തരികയും ചെയ്യുമായിരുന്നു'. അവൾ കുറച്ചു നേരം ആലോചിച്ചു നിന്ന് കുറച്ചുകൂടി എന്റെ അരികി ലേക്ക് വന്നു വിനയപൂർവ്വം ചോദിച്ചു:'യജമാനനേ നിനക്ക് കോരുവാൻ പ ാത്രം ഇല്ലല്ലോ? കിണർ ആഴമുള്ളത്, പിന്നെ ജീവനുള്ള വെള്ളം നിനക്ക് എവിടെ നിന്ന്?' ഞാൻ നൽകാൻ ഇരിക്കുന്ന **ജീവജലത്തെ** പറ്റി അറി യുവാൻ അവളുടെ മനസ്സ് വെമ്പൽ കൊണ്ടു. ഞാൻ അവളോട് പറഞ്ഞു: 'ഈ വെള്ളം കുടിക്കുന്നവൻ എല്ലാം പിന്നെയും ദാഹിക്കും. ഞാൻ നൽകുന്ന വെള്ളം കുടിക്കുന്നവനോ ഒരുനാളും ദാഹിക്കുകയും ഇല്ല, എന്ന് മാത്രമല്ല നിത്യജീവനിലേക്ക് പൊങ്ങിവരുന്ന ഉറവയായി തീരു കയും ചെയ്യും'.

ഞാൻ പറഞ്ഞത് അവൾക്ക് കുറെയൊക്കെ മനസ്സിലായി. ഞാൻ ഉദ്ദേശിച്ച ജീവജലം അവൾക്ക് നൽകണമെന്ന് താഴ്മയോടെ എന്നോട് യാചിച്ചു. ഞാൻ അവളുടെ മനസ്സ് വായിച്ച് അവളോട് പറഞ്ഞു:'നീ പോയി നിന്റെ ഭർത്താവിന്നെ വിളിച്ചു കൊണ്ടുവരിക'. 'എനിക്ക് ഭർത്താവില്ല' എന്ന് അവൾ മറുപടി പറഞ്ഞു. എനിക്ക് അവളുടെ പൂർവ്വചരിത്രം മുഴുവൻ അറിയാമായിരുന്നു. ഞാനവളോട് പറഞ്ഞു തുടങ്ങി: 'നിനക്ക്

മക്കൾ ഇല്ലാത്തതിനാൽ 'ദേവരധർമ്മ' പ്രകാരം വിവാഹം നടത്തിയത് ആണല്ലോ? അങ്ങനെ 5 ഭർത്താക്കന്മാർ നിനക്ക് ഉണ്ടായിരുന്നത് അല്ലേ? ഇപ്പോൾ ഉള്ളവൻ നിന്റെ ഭർത്താവാകാൻ സമ്മതിക്കുന്നുമില്ല, അതല്ലേ സത്യം?. അവൾ വളരെ അത്ഭുതത്തോടെ അത് സമ്മതിച്ചു. ഞങ്ങളുടെ യഹൂദ നിയമപ്രകാരം സഹോദരന് മക്കളില്ലാതെ മരിച്ചാൽ അടുത്ത സഹോദരൻ അല്ലെങ്കിൽ ചാർച്ചക്കാരൻ വിധവയെ പരിഗ്രഹിച്ചു തലമുറ നിലനിർത്തണമെന്ന് നിയമമുണ്ടായിരുന്നു. 'ദേവരധർമ്മം' എന്ന ഉത്തര വാദിത്വം നിർവഹിക്കുവാൻ യഹൂദ നിയമപ്രകാരം കടപെട്ടവരായിരുന്നു. (ആവർത്തനം25: 5 10). അപ്രകാരം ആദ്യ ഭർത്താക്കന്മാരായി അഞ്ചുപേരെ സ്വീകരിച്ചെങ്കിലും അവരെല്ലാം മക്കളില്ലാതെ മരിച്ചതിനാൽ, അവരുടെ കൂട്ടത്തിൽ ഒറ്റപ്പെട്ടവളും ശപിക്കപ്പെട്ടവളുമായി കഴിയുവാൻ വിധി ക്കപ്പെട്ടവൾ ആയിരുന്നു. എനിക്ക് അവളോട് സഹതാപം തോന്നി. ഒരി ക്കൽ യഹൂദന്മാർ എന്നെ കുടുക്കിൽ പെടുത്താൻ ആയി ഇതുപോലെ ഒരു ചോദ്യം ചോദിച്ചത് ഞാൻ ഓർക്കുന്നു. ഏഴ് പുരുഷന്മാരെ ഭർത്താ വായി സ്വീകരിച്ച ഒരു സ്ത്രീ സ്വർഗ്ഗത്തിൽ ചെന്നാൽ ആരുടെ ഭാര്യയായി രിക്കും? സ്വർഗ്ഗത്തിൽ ഭാര്യാഭർത്ത്യബന്ധം അല്ല സഹോദര സഹോദരി ബന്ധം മാത്രമേ ഉള്ളൂ എന്ന് ഞാൻ അവരുടെ ചോദ്യത്തിന് അവരോട് മറുപടി പറഞ്ഞത് ഓർക്കുന്നു.

സമരിയാക്കാരിയുടെ ജീവിതാനുഭവങ്ങൾ കേട്ടപ്പോൾ അവളെ ദൈവരാജ്യപ്രവർത്തനത്തിലേക്ക് ചേർക്കുവാൻ യോഗ്യതയുള്ള വ്യക്തി യായി എനിക്ക് കൂടുതൽ ബോധ്യമായി. കുറേക്കൂടി കാര്യങ്ങൾ അവ ളോട് പറയാൻ ഉണ്ടായിരുന്നതിനാൽ സമീപത്തെ ചെറിയ ഒരു പാറക്ക ല്ലിൽ ഇരിക്കാൻ പറഞ്ഞു. ഞങ്ങൾ ഇരുന്നു സംഭാഷണങ്ങൾ നീണ്ടു പോയി. അവൾ എന്നോട് ചോദിച്ചു 'യജമാനനെ നീ പ്രവാചകനെന്ന് ഞാൻ കാണുന്നു. നമസ്കരിക്കേണ്ട സ്ഥലം ഇവിടുത്തെ മല ആണോ അതോ യെരുശലേം ആണോ?. ഞാൻ മറുപടി പറഞ്ഞു:'ഈ മലയിലും അല്ല യെരൂശലേമിലും അല്ല എന്ന് നീ അറിയണം. സത്യമസ്കാരികൾ ആത്മാവിലും സത്യത്തിലും ദൈവത്തെ ആരാധിക്കുന്ന സമയം വരുന്നു .ദൈവം ആത്മാവാകുന്നു.' ഇത് കേട്ടപ്പോൾ അവൾ എന്നെ കുറേശ്ശെ തിരിച്ചറിയാൻ തുടങ്ങി, എന്നോട് പറയുകയാണ്:'മശിഹാ വരുന്നു എന്ന് ഞാൻ അറിയുന്നു. അവൻ വരുമ്പോൾ സകലവും അറിയിച്ചു തരും'. ഞാൻ ഒട്ടും താമസിക്കാതെ എന്നെതന്നെ അവൾക്ക് വെളിപ്പെടുത്തി ക്കൊണ്ട് പറഞ്ഞു,'നിന്നോട് സംസാരിക്കുന്ന ഞാൻ തന്നെയാണ് നീ കാ ത്തിരുന്ന **മശിഹാ**'. അവൾ അത് കേട്ട് ഉടനെ ചാടി എഴുന്നേറ്റു. കുറെ നേരം എന്റെ കണ്ണുകളിലേക്ക് അത്ഭുതത്തോടെ സൂക്ഷിച്ചുനോക്കി നിന്നു.

ആ സമയത്ത്, ഭക്ഷണം വാങ്ങാൻ പോയിരുന്ന ശിഷ്യന്മാർ തിരിച്ചെത്തി. ഞാനൊരു ശമരിയ സ്ത്രീയോട് സംസാരിക്കുന്നത് കണ്ട അവർ അത്ഭുതപ്പെട്ടു. ഒരു സ്ത്രീയുമായി ഒറ്റയ്ക്ക് ഞാൻ സംസാരിക്കുന്നത് അവർ ആദ്യമായി കാണുകയാണ്. എന്തൊക്കെയോ സംശയങ്ങൾ അവർക്ക് ഉള്ളതായി അവരുടെ മുഖഭാവം കണ്ട് എനിക്ക് മനസ്സിലായി. എന്നാൽ ആരും തന്നെ എന്നോട് ഒന്നും ചോദിച്ചില്ല. ആ സ്ത്രീ വളരെ സന്തോഷത്തോടെ പെട്ടെന്ന് കുടം പോലുമെടുക്കാതെ ഓടിപ്പോയി പട്ടണത്തിൽ ചെന്ന് ജനത്തോട് പറഞ്ഞു,'ഞാൻ ചെയ്തതൊക്കെയും എന്നോട് പറഞ്ഞ ഒരു മനുഷ്യനെ വന്നു കാണുവിൻ. അവൻ ഒരുപക്ഷേ മശിഹാ ആയിരിക്കുമോ?'എന്ന് പറഞ്ഞ് അവരോട് എന്നെപ്പറ്റി സുവിശേഷം അറിയിച്ചു.

സ്ത്രീ പോയപ്പോൾ ഭക്ഷണം കഴിക്കാൻ ശിഷ്യന്മാർ എന്നോട് പറഞ്ഞു. സത്യത്തിൽ എനിക്ക് വിശപ്പ് ഇല്ലായിരുന്നു. ആ സ്ത്രീയുടെ തിരിച്ചുവരവിനായി ഞാൻ കാത്തിരിക്കുകയായിരുന്നു. ഞാൻ ശിഷ്യന്മാരോട് പറഞ്ഞു,'നിങ്ങൾ അറിയാത്ത ആഹാരം ഭക്ഷിപ്പാൻ എനിക്കുണ്ട്'. ആരെങ്കിലും, ഒരു പക്ഷേ ആ സ്ത്രീ തന്നെ എനിക്ക് ഭക്ഷണം കൊണ്ടുവന്നു എന്ന് അവർ ചിന്തിച്ചു കാണും. 'എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്ത അവന്റെ രാജ്യത്തിനുവേണ്ടി പ്രവർത്തിക്കുന്നതു തന്നെ ആണ് എന്റെ ആഹാരം. ഇനി നാലുമാസം കഴിഞ്ഞാൽ കൊയ്ത്തുകാലം വരുന്നു എന്ന് നിങ്ങൾ പറയുന്നില്ലയോ? നിങ്ങൾ തലപൊക്കി നോക്കിയാൽ ഇപ്പോൾ തന്നെ കൊയ്ത്തിന് വെളുത്തിരിക്കുന്നത് കാണും.... നിങ്ങൾ അധ്വാനിക്കാത്തത് കൊയ്യുവാൻ ഞാൻ നിങ്ങളെ അയച്ചിരിക്കുന്നു.' (യോഹന്നാൻ 4: 34 39).

ഞങ്ങൾ തലയുയർത്തി നോക്കിയപ്പോൾ അങ്ങ് ദൂരെ നിന്ന് വലിയ ഒരു ജനക്കൂട്ടം ഞങ്ങളുടെ അടുക്കലേക്ക് ധൃതിയായി വരുന്നത് കണ്ടു. ആദ്യം ശിഷ്യന്മാർ ഒന്ന് ഭയപ്പെട്ടു,അവർ ഞങ്ങളെ ഉപദ്രവിക്കാൻ വരികയാണ് എന്നാണ് അവർ കരുതിയത്. അടുത്തഎത്തിയ പുരുഷന്മാർ എന്നെ വണങ്ങുന്നത് കണ്ട് ശിഷ്യന്മാർ അത്ഭുതപ്പെട്ടു. ശമരിയ സ്ത്രീയുടെ സുവിശേഷം കേട്ട് അവരുടെ വാക്ക് വിശ്വസിച്ച് എന്നെ കാണുവാൻ വന്നവരായിരുന്നു ആ വലിയ പുരുഷാരം. അവർ ആ സ്ത്രീയോട് വളരെ നന്ദിയോടെ ഇങ്ങനെ പറയുന്നത് ഞാനും കേട്ടു'നീ പറഞ്ഞ വാക്കുകൾ കേട്ട് ഇവിടെ വന്നതിനാൽ സാക്ഷാൽ ദൈവപുത്രനായ മിശിഹായെ ഞങ്ങൾക്ക് കാണാൻ കഴിഞ്ഞതിൽ പ്രത്യേകം നിനക്ക് നന്ദി പറയുന്നു'. ഞാൻ തന്നെയാണ് സാക്ഷാൽ ലോകരക്ഷിതാവായ

ക്രിസ്തു എന്ന് അവർ വിശ്വസിച്ച് ഏറ്റു പറയുന്നത് കേട്ടപ്പോൾ സ്വർഗ്ഗ പിതാവ് സന്തോഷിക്കുന്നത് ഞാൻ കണ്ടു.

സമരിയക്കാരി സ്ത്രീയുമായി ഞാൻ നടത്തിയ സംഭാഷണങ്ങൾ നിങ്ങൾ കേട്ടുവല്ലോ? കുറെ കാര്യങ്ങൾ നിങ്ങൾക്ക് മനസ്സിലായി കാണും എന്ന് എനിക്ക് അറിയാം. എന്നിരുന്നാലും ചില കാര്യങ്ങൾ ഞാൻ അക്കമിട്ട് ചുരുക്കത്തിൽ നിങ്ങളോട് പറയാം.

1) ദൈവരാജ്യ സന്ദേശം എല്ലാ ദേശക്കാർക്കും എല്ലാമതവിശ്വാസികൾക്കും വേണ്ടിയുള്ളതാണ്. ആരെയും ഞാൻ മാറ്റി നിർത്തുന്നില്ല. നിങ്ങളും അങ്ങനെ തന്നെ ആകണം.

2) ദൈവരാജ്യനിർമ്മിതി നടത്തുവാൻ ആവശ്യമായ വ്യക്തികളെ അന്വേഷിച്ചു കണ്ടെത്തി പ്രവർത്തിപ്പിക്കുവാൻ നിങ്ങളും നിങ്ങളുടെ സാഹചര്യത്തിൽ പരമാവധി പരിശ്രമിക്കണം.

3) എല്ലാവരുമായും സൗഹൃദം കാത്തു സൂക്ഷിക്കണം. ആരെയും അകറ്റിനിർത്തുന്ന മനോഭാവം ഉപേക്ഷിച്ച് രമ്യമായും സൗമ്യമായും ദൈവസാന്നിധ്യബോധത്തിൽ സംസാരിക്കണം.

4) ശമര്യസ്ത്രീ ഒരു ചീത്ത വനിതയാണ് എന്നുള്ള വിധത്തിലുള്ള മുൻവിധികൾ ഉപേക്ഷിക്കണം.മറ്റുള്ളവരെ വിമർശിക്കുന്നതിനു മുൻപ് അവരുടെ യഥാർത്ഥ സാഹചര്യം മനസ്സിലാക്കി കരുണയോടെ കേൾക്കുവാനും,കഴിയുംവിധം സഹായിക്കുവാനും ശ്രദ്ധിക്കണം.

5) വ്യക്തിപരമായി സംഭാഷണങ്ങൾ വഴിയും സ്നേഹപൂർവമായ പെരുമാറ്റങ്ങൾ വഴിയും ദൈവരാജ്യവ്യാപക പ്രവർത്തനം നടത്തുവാൻ നിങ്ങൾ പരിശീലിക്കണം.

6) മറ്റുള്ളവരുടെ വിശ്വാസത്തെ കണ്ണടച്ച് നിഷേധിക്കാതെ അവരെ കേൾക്കുവാനും നല്ലത് എങ്കിൽ സ്വീകരിക്കുവാനും തിരുത്തേണ്ടത് ആണെങ്കിൽ ആദരവോടെ ചൂണ്ടിക്കാണിക്കാനും നിങ്ങൾക്ക് സാധിക്കണം.

7) തർക്കത്തെകാൾ സൗഹൃദ സംഭാഷണങ്ങൾകാണ് പ്രാധാന്യം നൽകേണ്ടത്. തർക്കിക്കുന്നവർ ജയിക്കാൻ വേണ്ടിയും ചർച്ച ചെയ്യുന്നവർ പരസ്പരം ഗ്രഹിക്കാൻ വേണ്ടിയുമാണ് അതിൽ ഏർപ്പെടുന്നത്. വാഗ്വാദങ്ങളും തർക്കങ്ങളും കൂടാതെ ചർച്ചകൾ സമാധാനമായി തുടരാൻ പരസ്പരം സഹിഷ്ണുത പാലിക്കണം.

8) ദൈവത്തിൽ നിന്ന് ലഭിക്കാവുന്ന ഏറ്റവും വലിയ ദാനം നിങ്ങളുടെ രക്ഷകനായ മശിഹാ എന്ന ഞാൻ തന്നെയാണ്. എല്ലാ നല്ലദാനങ്ങളുടെയും ഉറവിടം ഞാൻ തന്നെ ആണെന്നറിഞ്ഞ് എല്ലാവരെയും എന്നിലേക്ക് ആകർഷിക്കുവാൻ, എന്നിൽ വിശ്വസിച്ച് എന്നെ അനുഗമിക്കുന്ന എല്ലാവരും കഴിയും വിധം പരിശ്രമിക്കുക.

9) ഞാൻ നൽകുന്ന ജീവജലം നിങ്ങൾക്ക് നിത്യജീവൻ നൽകുന്നതാണെന്ന് മനസ്സിലാക്കി,എന്നിൽ നിന്നുതന്നെയുള്ള ശുദ്ധജലം ആണെന്ന് ഉറപ്പാക്കി,പാനം ചെയ്യാൻ ശിഷ്യന്മാർ ശ്രദ്ധിക്കണം. എന്റെ പേരിൽ പലതരം അശുദ്ധ ജലവിതരണം ലോകത്തിൽ മദ്യപാനം എന്ന പേരിൽ നടത്തപ്പെടുന്നുണ്ട്.ഞാൻ കാനാവിൽ നിർമ്മിച്ച പുതിയ വീഞ്ഞ് സ്വർഗ്ഗീയം ആണെന്ന് തിരിച്ചറിയാത്തവരാണ് ലഹരി പകരുന്ന മദ്യവ്യവസായവുമായി മുന്നേറുന്നത്. സത്യവിശ്വാസികൾ ഈ വിപത്തിനെതിരെ ജാഗ്രത പുലർത്തണം.

10) നിങ്ങളുടെ ജീവിതത്തിലെ എല്ലാ പ്രശ്നങ്ങൾക്കും ചോദ്യങ്ങൾക്കും ഞാനാണ് ശരിയായ ഉത്തരം നൽകാൻ കഴിവുള്ളവൻ എന്ന് ലോകത്തെ ബോധ്യപ്പെടുത്തി എന്നെ സമീപിക്കുവാൻ നിങ്ങൾ, സമൂഹത്തിൽ പ്രയാസപ്പെടുന്നവരെ കണ്ടെത്തി പ്രേരിപ്പിക്കണം. അധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയ എല്ലാവരെയും എന്റെ അടുക്കൽ നിങ്ങൾ എത്തിക്കണം. ഞാൻ അവർക്ക് ആശ്വാസം പകർന്നു കൊടുക്കാം.

11) നിങ്ങൾക്ക് ദാനമായി ലഭിക്കുന്നത് നിങ്ങൾ മറ്റുള്ളവർക്കും സൗജന്യമായി തന്നെ നൽകണം (മത്തായി 10:8).എല്ലാം ദാനമായ ലഭിച്ചതാണെന്നും സ്വന്തമായി ആർക്കും ഒന്നുമില്ലെന്നും നിങ്ങൾ അറിയുക. ഒരു പാത്രം വെള്ളം ആവശ്യക്കാർക്ക് നൽകിയാൽ അതിനു പോലും സ്വർഗ്ഗത്തിൽ നിങ്ങൾക്ക് പ്രതിഫലം ലഭിക്കുമെന്നും മനസ്സിലാക്കുക.

12) ആ ശമര്യസ്ത്രീ എന്നെ അടുത്തറിഞ്ഞപ്പോൾ ക്രമാനുഗതമായി മനുഷ്യൻ, പ്രവാചകൻ, മശിഹാ എന്നീ കാഴ്ചപ്പാടുകൾ സ്വീകരിച്ചതുപോലെ, നിങ്ങളും എന്നെ അടുത്തറിയുവാൻ ശ്രമിക്കുക. ദൈവീക മർമങ്ങൾ അറിയാൻ ശ്രമിക്കുമ്പോഴൊക്കെ ഇത്തരം ഘട്ടങ്ങൾ നിങ്ങൾ പ്രതീക്ഷിക്കണം. ദൈവം ഭാഗം ഭാഗമായിട്ടാണ് തന്റെ സ്വർഗീയ രഹസ്യങ്ങൾ ലോകത്തിന് വെളിപ്പെടുത്തി കൊടുക്കുന്നത് എന്ന് മറക്കാതിരിക്കുക.

13) യഥാർത്ഥ ആരാധനാലയം നിങ്ങളുടെ ഹൃദയം തന്നെയാണ്. അവിടെ ഞാൻ വസിച്ചു ആരാധന സ്വീകരിക്കുവാൻ നിങ്ങൾ നിങ്ങളുടെ ഹൃദയങ്ങളെ തയ്യാറാകുന്നില്ലെങ്കിൽ, നിങ്ങൾ ഏതു മലയിലോ ദൈവാലയ ത്തിലോ പോയാലും ഞാൻ അവിടെ ഉണ്ടാകുകയില്ല. സ്ഥലമല്ല മനോ ഭാവമാണ് ആരാധനയിലെ പ്രധാനഘടകം. ഉള്ളിൽ ദൈവത്തിന് വസിക്കു വാൻ ഇടംകൊടുക്കാതെ പുറത്ത് ദൈവത്തെ അന്വേഷിക്കുന്ന പ്രവണത ഇന്ന് വർദ്ധിച്ചുവരികയാണ്. ആരാധനയുടെ ബാഹ്യമായ അലങ്കാരങ്ങൾ ക്ക് പുറമേ ശബ്ദ, സംഗീത, വസ്ത്രധാരണ, കാര്യങ്ങൾ ഒക്കെയാണ് ആരാ ധനയുടെ വിജയരഹസ്യങ്ങൾ എന്ന നിങ്ങളിൽ പലരും കരുതി പ്രോത്സാ ഹിപ്പിക്കുന്നത് തികച്ചും തിരുത്തപ്പെടേണ്ടതാണ്. പരസ്പരം പിണക്കവും വൈരാഗ്യവും ഉള്ളിൽ കരുതിക്കൊണ്ട് സ്വന്തംകാര്യം മാത്രം നേടണ മെന്ന ആഗ്രഹം മൂലം ആണ് പലരും ആരാധനയ്ക്ക് വരുന്നത്. അവ രുടെ കപടഭക്തി ഞാൻ ഏറെ വെറുക്കുന്നു എന്ന് നിങ്ങൾ എല്ലാവരും മനസ്സിലാക്കണം.

14) മതങ്ങൾ തമ്മിലും സഭകൾ തമ്മിലുള്ള യാതൊരുവിധ തർക്ക ങ്ങൾക്കും എന്റെ മുൻപിൽ സ്ഥാനമില്ല. കലഹങ്ങൾ പിശാചിന്റെ പ്രവർ ത്തനം ആണ്. പരസ്പരം കുറ്റപ്പെടുത്താതെ അവരവർ വിശ്വസിക്കുന്ന നല്ല കാര്യങ്ങൾ അനുസരിച്ച് ജീവിക്കുവാൻ ആത്മാർത്ഥമായി പരിശ്രമി ക്കുന്ന എല്ലാവരെയും ഞാൻ സ്വീകരിച്ചു അവരെ സത്യവഴിയിലേക്ക് നയിക്കും. മതസഹിഷ്ണുതയെക്കാൾ മതസൗഹാർദ്ദ സമീപനമാണ് ഏറെ അഭികാമ്യം.

15) നിങ്ങളുടെ ഉത്തമ ബോധ്യങ്ങൾ ജീവിതത്തിൽ പാലിച്ച് നല്ല മാതൃക കാണിച്ചു കൊടുക്കുകയാണ് നിങ്ങൾ ചെയ്യേണ്ടത്. ഞാൻ അങ്ങനെയാണ് ലോകത്തിന് മുഴുവനും സ്വീകരിക്കാവുന്ന ഉത്തമ മാതൃക ജീവിച്ചു കാണിച്ചു തന്നത്. അതാണ് യഥാർത്ഥ സാക്ഷ്യ പ്രവർ ത്തനം. പ്രസംഗങ്ങൾ മാത്രമായിട്ട് വലിയ പ്രയോജനം ഉണ്ടാകുന്നില്ല.

16) വിദൂര മിഷൻകേന്ദ്രങ്ങൾ തേടി പോകുന്നതിനു മുൻപ് സ്വന്തം ഭവനത്തിലും അയല്കാരിലും ഗ്രാമത്തിലും പട്ടണത്തിലും വെളിച്ചം പകർന്നു കൊടുക്കുവാൻ നിങ്ങൾ പ്രത്യേകം പരിശ്രമിക്കണം. സുവി ശേഷ വെളിച്ചത്തിന് പ്രതീകമായി പ്രകാശം കെട്ടുപോയ വിളക്കും കൊണ്ടുപോകുന്ന പലരും അന്ധൻമാരായ വഴികാട്ടികളാണ്. അവർ നടത്തുന്ന സുവിശേഷ പ്രവർത്തനങ്ങളുടെ പൊള്ളത്തരം ജനങ്ങൾ തിരിച്ചറിഞ്ഞു എന്റെ നാമം ദുഷിക്കപ്പെട്ട് കൊണ്ടിരിക്കുന്നത് കൊണ്ട് ഞാനേറെ ദുഃഖിതനാണ്.

17) പ്രതിഫലം പ്രതീക്ഷിച്ചു കൊണ്ടുള്ള മിഷൻ പ്രവർത്തനം വേണ്ടത്ര ഫലപ്രദമാകുകയില്ല. പ്രതിഫലേച്ഛ കൂടാതെ എനിക്ക് വേണ്ടി പ്രവർത്തിക്കുന്നവർക്ക് ആവശ്യമായ എല്ലാ കാര്യങ്ങളും നൽകി ഒരു കുറവും വരുത്താതെ ഞാൻ അവരെ സംരക്ഷിക്കും എന്ന ഉത്തമ ബോധ്യം ഉള്ളവർ മാത്രമേ എന്റെ പേരിൽ പ്രവർത്തിക്കുവാൻ ഇറങ്ങി വരുവാൻ ഞാൻ പ്രതീക്ഷിക്കുന്നുള്ളൂ. കൂലിക്ക് വേണ്ടി മാത്രം പ്രവർത്തിക്കുന്നവർ വിശ്വസ്ത ഇടയന്മാർ ആകുകയില്ല. ആടുകൾക്കുവേണ്ടി ജീവൻ പോലും നൽകുവാൻ തയ്യാറായ എന്റെ മാതൃക കണ്ടു അപ്രകാരം എന്റെ ശിഷ്യന്മാരും പ്രവർത്തിക്കണമെന്നാണ് എന്റെ ആഗ്രഹം. എങ്കിൽ മാത്രമേ സാക്ഷാൽ ദൈവരാജ്യ പ്രവർത്തനം ഫലപ്രദം ആകുകയുള്ളൂ.

18) സുവിശേഷപ്രവർത്തനം ഒരു സഹകരണ പ്രസ്ഥാനം ആണ് . ഒരു കൂട്ടർ വചനം വിതയ്ക്കുന്നു, ദൈവം വളർത്തുന്നു, മറ്റൊരു കൂട്ടർ ഫലം കൊയ്യുന്നു. ഇത്തരം കൂട്ടു പ്രവർത്തനം ദൈവവും മനുഷ്യരുമായി തുടർന്നാൽ മാത്രമേ ദൈവരാജ്യ പ്രവർത്തനം പൂർണതോതിൽ ഫലം നൽകുകയുള്ളൂ.

ശമര്യസ്ത്രീയുമായി നടത്തിയ എന്റെ സംഭാഷണത്തിലൂടെ നിങ്ങൾ പ്രത്യേകം ഓർത്തിരിക്കേണ്ട മേൽപ്പറഞ്ഞ കാര്യങ്ങൾ വേണ്ടത്ര ശ്രദ്ധയോടെ പരിഗണിച്ച് ദൈവരാജ്യ വളർച്ചയ്ക്കും ദൈവനാമ മഹത്വത്തിനും ആയി ഒത്തൊരുമിച്ച് തുടർന്ന് നമുക്ക് പ്രവർത്തിക്കാം. ഞാനും എന്റെ സ്വർഗ്ഗ പിതാവും പരിശുദ്ധാത്മാവും എന്നാളും നിങ്ങളോടുകൂടെ ഉണ്ടായിരിക്കും.

എന്ന് സ്വന്തം യേശു | 10/10/2020

# 14. നിക്കോദിമോസ്സുമായി കൂടിക്കാഴ്ച

### വിഷയം :വീണ്ടും ജനനം

**യോഹന്നാൻ 3: 1–21**

ചുങ്കക്കാരൻ മത്തായിയുടെ ഭവനത്തിൽവച്ച് എന്നെ പരീക്ഷിക്കാനായി വന്നിരുന്ന യഹൂദ പ്രമാണികൾ എന്നോട് കോപിച്ച് ഇറങ്ങിപ്പോയ കാര്യം നിങ്ങൾ ഓർക്കുന്നുണ്ടല്ലോ. അവർ യെരുശലേമിലെ പ്രധാനികളായ വ്യക്തികളുടെ സംഘത്തിൽ ചെന്ന് എന്നെപ്പറ്റി ഒരു റിപ്പോർട്ട് നൽകി. അവരുടെ ആ ഭരണ സംഘത്തിലുണ്ടായിരുന്ന ഒരു നല്ല യഹൂദൻ ആയിരുന്നു നിക്കോദിമോസ്. യഹൂദന്മാരുടെ ഭരണനിർവഹണ സഭയിൽ (Sanhedrim) നല്ല സ്വാധീനമുള്ള വ്യക്തിയായിരുന്നു. വാഗ്ദത്ത മശിഹായെ കാത്തിരുന്ന ഭക്തനായ ഒരു മനുഷ്യനായിരുന്നു അദ്ദേഹം. ഞാൻ മശിഹാ തന്നെയാകും എന്ന അവന്റെ പ്രതീക്ഷ ഉറപ്പിക്കുന്നതിനായി ഒരു ദിവസം രാത്രിയിൽ എന്റെ അടുക്കൽ വന്നു. മറ്റു യഹൂദന്മാർ അവനെ കളിയാക്കും എന്ന ഭയം അവനുണ്ടായിരുന്നു. അവൻ എന്നോട് ചോദിച്ചു:'റബ്ബി, നീ ദൈവത്തിന്റെ അടുക്കൽനിന്ന് ഉപദേഷ്ടാവായി വന്നിരിക്കുന്നു എന്ന് എനിക്കറിയാം.ദൈവം നിന്നോട് കൂടെ ഇല്ലെങ്കിൽ ഈ അടയാളങ്ങൾ ഒക്കെ ചെയ്യാൻ ആർക്കും കഴിയില്ല'. അവൻ അങ്ങനെ പറയുന്നതിന് മുൻപ് തന്നെ അവനെ കണ്ടമാത്രയിൽ അവന്റെ മനസ്സ് ഞാൻ വായിച്ചറിഞ്ഞു. അവൻ സത്യമായും എന്നെ അടുത്തറിയാൻ തന്നെ വന്നവൻ ആയിരുന്നു. ഞാൻ അവനോട് മനസ്സ് തുറന്ന് സംസാരിച്ചു:'ഞാൻ സത്യം സത്യമായ് പറയുന്നു, പുതുതായി ജനിച്ചില്ല എങ്കിൽ ദൈവരാജ്യ മഹത്വം കാണുവാൻ ആർക്കും കഴിയില്ല'. ഞാൻ പറഞ്ഞത് അവനു വേണ്ടത്ര മനസ്സിലായില്ല. അവൻ ചോദിച്ചു, 'മനുഷ്യൻ വൃദ്ധനായ ശേഷം പുതുതായി ജനിക്കുന്നതെങ്ങനെ ? അമ്മയുടെ ഉദരത്തിൽ കടന്നു വീണ്ടും ജനിക്കുവാൻ കഴിയുമോ?' ഞാൻ കുറച്ചുകൂടി വ്യക്തമാക്കി പറഞ്ഞു:' വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയില്ല. ജഡത്തിൽ നിന്ന് ജനിച്ചത് ജഡം ആകുന്നു, ആത്മാവിൽ നിന്ന് ജനിച്ചത് ആത്മാവാകുന്നു....കാറ്റ് ഇഷ്ടമുള്ളിടത്ത് വീശും. അതുപോലെ ആണ് ആത്മാവിനാൽ നയിക്കപ്പെടുന്ന മനുഷ്യനും. ദൈവാത്മാവ് കാറ്റ് എന്നപോലെ ദൈവഹിതമനുസരിച്ച് മനുഷ്യരെ നയിച്ചു സ്വർഗരാജ്യത്തിലേക്ക് എത്തിക്കും.'

ഞാൻ പറയുന്നത് ശ്രദ്ധയോടെ കേൾക്കാനായി അവൻ കുറച്ചു കൂടെ എന്റെ അടുത്ത് ജിജ്ഞാസപൂർവ്വം വന്നിരുന്നു.അവന്റെ ആഗ്രഹം ആത്മാർത്ഥത നിറഞ്ഞതായിരുന്നു എന്ന് അറിഞ്ഞു ഞാൻ കൂടുതൽ വിശദീകരിച്ചു തുടങ്ങി.'നീ യഹൂദന്മാരുടെ ഉപദേഷ്ടാവായിരുന്നു. എന്നിട്ടു പോലും ഇതൊന്നും ഗ്രഹിക്കുന്നില്ല. ഞാൻ അറിയുന്നത് പ്രസ്താവിക്കുകയും കണ്ടത് സാക്ഷാത്കരിക്കുകയും ചെയ്യുന്നു. ഭൂമിയിലുള്ളത് പറഞ്ഞിട്ട് നിങ്ങൾ വിശ്വസിക്കുന്നില്ല, പിന്നെ സ്വർഗ്ഗത്തിൽ ഉള്ളത് പറഞ്ഞാൽ എങ്ങനെ വിശ്വസിക്കും? ഞാൻ സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വന്നവനായി നിങ്ങൾ കാത്തിരിക്കുന്ന മശിഹാ തന്നെ ആകുന്നു. എന്നെ വിശ്വസിക്കുന്ന ആരും തന്നെ നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന്നു ആണ് സ്വർഗ്ഗ പിതാവ് ഏകജാതനായ എന്നെ ഈ ലോകത്തിലേക്ക് അയച്ചത്. ലോകത്തെ വിധിപ്പാൻ മാത്രമല്ല ലോകത്തെ മുഴുവൻ രക്ഷിപ്പാൻ കൂടിയാണ് എന്നെ പിതാവ് അയച്ചത്. എന്നിൽ വിശ്വസിച്ച്, അനുസരിച്ച് ജീവിക്കുന്നവരൊക്കെ മരണം വിട്ട് നിത്യജീവനിലേക്ക് ഞാൻ പ്രവേശിപ്പിക്കും. ന്യായം വിധിക്കുന്നവനും ഞാൻ തന്നെയാണ്. തിന്മയുടെ അന്ധകാരത്തിൽ വസിക്കുന്നവർ ആരും വെളിച്ചത്തിലേക്ക് വരുന്നില്ല. എന്നാൽ സത്യവെളിച്ചമായ് എന്നിലേക്ക് വന്നവരെല്ലാം സത്യം പ്രവർത്തിക്കുന്നവർ ആയി തീരുവാൻ ഞാൻ ആഗ്രഹിക്കുന്നു. അവരെ സഹായിക്കുന്നതിനായി എന്റെ പരിശുദ്ധാത്മാവിനെ അയച്ചു അവരെ ദൈവമക്കൾ ആക്കി ഞാൻ രൂപാന്തരപ്പെടുത്തും.'.

നിക്കോദിമോസിന്റെ മുഖത്ത് സന്തോഷവും സംതൃപ്തിയും അത്ഭുതവും നിറഞ്ഞുതുളുമ്പുന്നതായി ഞാൻ ശ്രദ്ധിച്ചു. ഞങ്ങൾ ആ രാത്രി മുഴുവനും സംഭാഷണങ്ങളിൽ ഏർപ്പെട്ടു. നേരം വെളുത്തിട്ടും എന്നെ വിട്ടു പോകുവാൻ അവനു മടിയായിരുന്നു. ഇരുട്ടിൽ ഭയപ്പെട്ട് അവൻ വന്നെങ്കിലും വെളിച്ചത്തിൽ അവനെ ധൈര്യത്തോടെ തിരിച്ച് അയക്കുവാൻ കഴിഞ്ഞതിൽ ഞാനും സന്തോഷിച്ചു. ഞാൻ ഒരു രാത്രി മുഴുവൻ അവനുവേണ്ടി ചെലവഴിച്ചത് ഒരിക്കലും പാഴായില്ല.ഞങ്ങൾ തമ്മിൽ പിന്നീട് നേരിട്ട് കണ്ടില്ലെങ്കിലും അവൻ രണ്ട് സന്ദർഭങ്ങളിൽ എനിക്ക് സഹായം ചെയ്തു. യഹൂദ മതനേതാക്കന്മാരുടെ ഭരണസമിതിയിൽ എന്നെ കുറ്റം വധിക്കാൻ ഗൂഢാലോചന നടന്നപ്പോൾ എനിക്കു വേണ്ടി അവൻ ശക്തമായി വാദിച്ചു. (യോഹന്നാൻ 7: 50 52).അതുപോലെ എന്റെ ക്രൂശുമരണം കഴിഞ്ഞ് മൃതദേഹം സംസ്കരിക്കുന്ന സമയത്തും അരിമത്യകാരൻ യൗസേപ്പിനോടൊപ്പം നിക്കോദിമോസ് എനിക്ക് വലിയ സഹായം ചെയ്തു. (യോഹന്നാൻ 19: 39 42). വ്യക്തിപരമായി എന്നെ

സഹായിച്ചതിനെക്കാൾ വലുതായി അവൻ യഹൂദ പ്രമാണികളുടെ മനസ്സ് എന്നിലേക്ക് തിരിക്കുവാൻ ധൈര്യമായി പ്രവർത്തിച്ചു എന്ന കാര്യമാണ് ഞാൻ വിലമതിക്കുന്നത്. പാരമ്പര്യപ്രകാരം, നിക്കോദിമോസ് എന്റെ ശിഷ്യന്മാരോട് ചേരുകയും പത്രോസ്സിൽ നിന്ന് വിശുദ്ധ മാമോദിസ സ്വീകരിച്ചതിനാൽ, ഭരണസമിതിയിൽ നിന്ന് പുറത്താക്കപ്പെടുകയും തുടർന്ന് പൂർണ സമയം ദൈവരാജ്യപ്രവർത്തനത്തിൽ ഏർപ്പെട്ടതിനെ തുടർന്ന് രക്തസാക്ഷി മരണം പ്രാപിച്ചതായി കരുതപ്പെടുന്നു. എന്റെ പുനരുദ്ധാരണത്തിന് ശേഷമുള്ള രണ്ടാം ഞായറാഴ്ച അദ്ദേഹത്തിന്റെ മരണ ദിനമായി ആദിമ സഭ ആചരിക്കുന്നു.

നിക്കോദിമോസ് പോയി കഴിഞ്ഞ ശേഷം എന്റെ കൂടെയുള്ള ശിഷ്യന്മാരും വീണ്ടും ജനനത്തെപ്പറ്റി കൂടുതലറിയാൻ എന്നോട് അടുത്തു വന്നു. നിങ്ങൾക്കും അറിയാൻ താല്പര്യം ഉണ്ടാകും എന്ന് എനിക്കറിയാം. ആയതിനാൽ അതിനോട് ചേർന്ന് കുറേ കാര്യങ്ങൾ കൂടി ഞാൻ പറയട്ടെ.

ഞാൻ മനുഷ്യരുടെ ഹൃദയ വിചാരങ്ങൾ അറിയുന്നവൻ ആണെന്ന് നിങ്ങൾക്ക് അറിയാമല്ലോ. ശിഷ്യന്മാരുടെ കൂട്ടത്തിൽ നിക്കോദിമോസിനെ ചേർക്കാതെ ഇരുന്നതിന് പ്രത്യേക കാരണമുണ്ട്. അവൻ യെരൂശലേമിൽ യഹൂദന്മാരുടെ കൂട്ടത്തിൽ നിന്നുകൊണ്ട് തന്നെ എനിക്ക് വേണ്ടിയും ദൈവരാജ്യവ്യാപനത്തിനു വേണ്ടിയും കൂടുതൽ ശക്തമായി പ്രവർത്തിക്കാൻ കഴിയും എന്ന് ഞാൻ മനസ്സിലാക്കി. അതുപോലെ എന്റെ ശിഷ്യഗണത്തിൽ ഒറ്റുകാരനായ യൂദായെ ചേർത്തതും നിങ്ങൾ സംശയിക്കുന്നുണ്ടാകും. ഈലോകപ്രകാരമുള്ള ഒരു ചക്രവർത്തി ആയ മിശിഹാ രാജാവിനെ ആണ് എന്നിൽ അവൻ കണ്ടിരുന്നത്. ഈ ലോകപ്രകാരമുള്ള ഒരു സാമ്രാജ്യനിർമ്മാണമാണ് ഞാൻ നടത്താൻ പോകുന്നതെന്നും അങ്ങനെയായാൽ ഞാൻ ആ രാജ്യത്തിലെ ചക്രവർത്തി ആകുന്ന സമയം അവന് മന്ത്രിസഭയിൽ പ്രധാന മന്ത്രി തന്നെ ആകാം എന്നൊക്കെ ആയിരുന്നു അവന്റെ കണക്കുകൂട്ടൽ. അവൻ എല്ലാ നിലയിലും അവിശ്വസ്തൻ ആണെന്ന് അറിഞ്ഞുകൊണ്ടുതന്നെയാണ് കാര്യങ്ങൾ ഞാൻ അവനെ ഏൽപ്പിച്ചത്. ഒടുവിൽ ഞാൻ കൊല്ലപ്പെടുന്ന സമയം അടുത്തപ്പോൾ എന്നെ ഒറ്റി കൊടുക്കുവാൻ ഒരാൾ വേണ്ടി വരുമെന്നും അതിന് അവനെ ഉപയോഗിക്കാമെന്നും ഒക്കെ മുൻകൂട്ടി അറിഞ്ഞു തന്നെയാണ് ഞാൻ അവനെ എന്റെ കൂടെ കൊണ്ട് നടന്നത്. നിക്കോദിമോസിനെ പറ്റി പറഞ്ഞു വന്നപ്പോൾ ഞാൻ ഈ കാര്യം കൂടി പറഞ്ഞത്, നിങ്ങളെ പറ്റിയും എനിക്ക് മുൻകൂട്ടി അറിയാം എന്ന് ഓർമ്മിപ്പിക്കാനാണ്.

ഞാൻ പറഞ്ഞുവന്നത് വീണ്ടുംജനനത്തെപ്പറ്റി ആണല്ലോ.നിങ്ങൾ ഓരോരുത്തരും മരണ വിധേയരായി ആദമിൽ നിന്ന് ശരീരവും രക്തവും സ്വീകരിച്ച് നിങ്ങളുടെ മാതാപിതാക്കളുടെ ജഡിക ഇച്ഛയിൽ നിന്നും മാതൃഗർഭത്തിൽ വസിച്ച ശേഷം ഈ ഭൂമിയിൽ ജനിച്ചവരാണ്. ആയതിനാൽ ആദാമിൽ നിന്ന് ശരീരരക്തങ്ങൾ സ്വീകരിച്ച മാതാവിന്റെ ഉദരത്തിൽ വളർന്ന് ഈ ലോകത്തിൽ ജനിച്ചവരെല്ലാം എന്നെപ്പോലെ മരണമില്ലാത്ത ശരീരം ധരിക്കുവാൻ ആയി പരിശുദ്ധാത്മാവ് മൂലം വിശുദ്ധ മാമോദിസയിലൂടെ വീണ്ടും ജനിക്കണം. എന്റെ അമ്മയുടെ ഉദരത്തിൽ ഞാൻ വളർന്നപ്പോൾ അത് മർത്യതയുടെ മാലിന്യങ്ങൾ ഏൽക്കാത്ത വിധം സ്ത്രീ പുരുഷ സംസർഗം ഇല്ലാതെ ആയതിനാൽ എന്റെ ജനനവും മരണവും പുനരുദ്ധാനവും പൂർണമായും പരിശുദ്ധാത്മാവിനാൽ നിയന്ത്രിതം ആയിരുന്നു.ആദമിൽ നിന്ന് ശരീര പ്രകാരം മാത്രം ജനിച്ച നിങ്ങൾക്ക് മരണത്തിനപ്പുറം നിത്യജീവൻ ലഭിക്കണമെങ്കിൽ രണ്ടാം ആദമായി ഈ ലോകത്തിൽ ഞാൻ അവതരിപ്പിച്ച,'പൂർണ്ണ മനുഷ്യ ജനനം'പരിശുദ്ധാത്മാവിനാൽ ഉള്ള ഒരു പുതിയ ജനനം ആയി അഥവാ 'വീണ്ടും ജനനം' ആയി നിങ്ങളിൽ സംഭവിക്കണം. ആദിയിൽ സൃഷ്ടി നടന്നപ്പോൾ, വെള്ളത്തിന്മേൽ ആത്മാവ് പ്രവർത്തിച്ചിരുന്നതു പോലെ (ഉല്പത്തി 1: 2), വിശുദ്ധ മാമോദിസ വെള്ളത്തിന്മേലും പരിശുദ്ധാത്മാവ് പ്രവർത്തിച്ചാണ് വീണ്ടും ജനനം നടക്കുന്നത്. അത് ദൈവാത്മാവിനാൽ നയിക്കപ്പെടുന്ന ജീവിതത്തിലേക്കുള്ള ജനനമാണ്. ജഡത്തിൽ നിന്ന് ജനിക്കുന്നവർ ജഡത്തിന് കീഴ്പ്പെട്ടു, പരിശുദ്ധാത്മാവിനു കീഴ്പ്പെടാതെയും, ജീവിക്കുവാൻ നിങ്ങളിൽ ഒരു ബലഹീന പ്രവണത ഉള്ളതിനാൽ തുടർച്ചയായി പാപമരണം പ്രാപിച്ചു കഴിയുവാൻ നിർബന്ധിതരായി സാത്താന്യ നിയന്ത്രണത്തിൽ കഴിയുന്ന അവസ്ഥയിൽ ബന്ധിതനായി കഴിയേണ്ടിവരുന്നു. ആ അവസ്ഥയിൽ നിന്നും മോചനം നൽകാനായി എന്നിൽ വിശ്വസിച്ചു എന്നെ അനുസരിക്കുവാൻ ആത്മാർത്ഥമായി പരിശ്രമിക്കുന്നവർക്ക് നൽകുന്ന വലിയ ഒരു അവസരമാണ് 'വീണ്ടും ജനനം' എന്നത്. അതായത് എന്റെ നാമത്തിൽ അഥവാ ത്രിയേക ദൈവനാമത്തിൽ മാമോദിസ എടുക്കുന്ന ആൾ പരിശുദ്ധാത്മാവിനെ ലഭിക്കുന്നതിനാൽ ജഡത്തിന് കീഴ്പ്പെടാതെ ആത്മാവിന് കീഴ്പ്പെട്ട് ജീവിക്കുവാനുള്ള ഒരു ശക്തിപ്രാപിക്കുന്നു. ജഡിക ജീവിതം അശുദ്ധാത്മാശക്തിയാൽ മരണത്തിലേക്ക് നയിക്കപ്പെടുന്നതും വീണ്ടും ജനനം വഴി ലഭിക്കുന്ന ആത്മീയ ജീവിതം പരിശുദ്ധാത്മ ശക്തിയാൽ നിത്യജീവനിലേക്ക് നയിക്കുന്ന പെടുന്നതും ആണ് എന്ന് നിങ്ങൾ വ്യക്തമായി അറിഞ്ഞിരിക്കണം. കാറ്റ് ഇഷ്ടമുള്ളടുത്തേക്ക് വീശുമ്പോൾ അതിന്റെ

ശക്തി ഏറ്റു കഴിയുന്നവർ അതനുസരിച്ച് നീങ്ങുന്ന കാര്യം ഞാൻ നിക്കോദിമോസ്സിനോട് പറഞ്ഞത് നിങ്ങൾ ഓർക്കുന്നുണ്ടല്ലോ.(യോഹന്നാൻ 3:8).എന്നാൽ മനുഷ്യരായ നിങ്ങൾക്ക് സ്വാതന്ത്ര്യം നൽകിയിരിക്കുന്നത്തിനാൽ നിങ്ങൾ ഏത് കാറ്റിനെ ആണ് മനസ്സുകൊണ്ട് സ്വയം തെരഞ്ഞെടുത്തു വിധേയപെടുന്നത് എന്ന് നിങ്ങൾ തന്നെ തീരുമാനിക്കണം. അശുദ്ധാത്മാവ്വും പരിശുദ്ധാത്മാവും പേരുകൊണ്ട് കാറ്റ് തന്നെയാണ്. ഗ്രീക്ക് ഭാഷയിൽ 'ന്യൂമ'എന്നും സുറിയാനി ഭാഷയിൽ 'റൂഹ'എന്നും പറഞ്ഞാൽ കാറ്റ് എന്ന് തന്നെയാണ് അർഥം. 'അശുദ്ധ കാറ്റ്' ആകുന്ന പിശാചിന്റെ നിയന്ത്രണമാണ് നിങ്ങൾ ഇഷ്ടപ്പെടുന്നത് എങ്കിൽ നിങ്ങൾ ആ കാറ്റിന്റെ ശക്തിയാൽ ദോഷം നിറഞ്ഞ ജീവിതത്തിലേക്ക് വശീകരിക്കപെട്ട് ഒടുവിൽ നിത്യമരണത്തിലേക്കും മാറ്റപ്പെടും. അതേസമയം വീണ്ടും ജനനം വഴി പരിശുദ്ധാത്മാവ് ആകുന്ന കാറ്റിനെ ആണ് നിങ്ങൾ തിരഞ്ഞെടുക്കുന്നതെങ്കിൽ നന്മനിറഞ്ഞ ജീവിതത്തിലേക്ക് പ്രവേശിച്ച ശേഷം ഒടുവിൽ നിത്യജീവനിലേക്ക് നിങ്ങൾ ചെന്നു ചേരും. ഇക്കാര്യത്തിൽ നിങ്ങളുടെ തിരഞ്ഞെടുപ്പാണ് പ്രധാനം. പിശാചിനെ തെരഞ്ഞെടുത്തതുകൊണ്ടാണ് തെറ്റായ ജീവിതത്തിലേക്ക് കാറ്റ് നിങ്ങളെ അടിച്ചുകൊണ്ട് പോകാൻ ഇടയാക്കുന്നത്. ആ കാര്യത്തിൽ നിങ്ങൾ ബലഹീനർ ആണെന്ന് ഞാൻ മനസ്സിലാക്കിയത് കൊണ്ടാണ് പരിശുദ്ധാത്മാവ് ആകുന്ന ശക്തിയേറിയ കാറ്റ് നിങ്ങൾക്ക് സഹായത്തിനായി അയച്ചുതന്നത്. അത് നിങ്ങൾ മനസ്സിലാക്കിയാൽ നിങ്ങൾ മാനസാന്തരപ്പെട്ട് കഴിഞ്ഞു. ആ ബോധ്യം ആദ്യം നിങ്ങൾക്കും മറ്റുള്ളവർക്കും ദൈവമുമ്പാകെ സാക്ഷ്യപ്പെടുത്തുന്ന അനുഭവമാണ് വിശുദ്ധ ത്രിത്വനാമത്തിലുള്ള മാമോദീസ സ്വീകരണം. സാത്താനെ ഉപേക്ഷിക്കുന്നതായി, മശിഹായെ സ്വീകരിക്കുന്നത് ആയുള്ള പുതിയ ഉടമ്പടി എടുക്കുന്ന സന്ദർഭമാണ് അത്. മാമോദീസാ വെള്ളത്തിൽ മുങ്ങുമ്പോൾ ശരീരപ്രകാരം പഴയ മനുഷ്യൻ മരിക്കുന്നതായും പൊങ്ങുമ്പോൾ പുതിയമനുഷ്യനായ എന്നോടുകൂടെ നിത്യജീവനിലേക്ക് ഉയർത്തെഴുന്നേൽക്കുന്നതായും നിങ്ങൾക്ക് അനുഭവപ്പെടുന്നു. ആദമിന്റെ അനുസരണക്കേടിന്റെ പാപഫലം ആയ മരണത്തിൽ നിന്നുള്ള മോചനവും, കാൽവറി ക്രൂശിൽ നടന്ന എന്റെ മരണം മൂലം ഞാൻ കാണിച്ച അനുസരണത്തിന്റെ ഫലമായ പാപമോചനവും നിത്യജീവനും നിങ്ങൾക്ക് സൗജന്യമായി ലഭിക്കുകയാണ്. ശാരീരിക ജനനം നിങ്ങളുടെ ആരുടെയും തീരുമാനപ്രകാരം അല്ലല്ലോ സംഭവിക്കുന്നത്. അതുപോലെ ആത്മീയ ജനനവും നിങ്ങളുടെ അറിവും അംഗീകാരവും സമ്മതവും കൂടാതെ ദൈവം സൗജന്യമായി നൽകുന്ന വലിയ ദാനമാണ്. ശിശുക്കൾ ആയിരിക്കുമ്പോൾ സ്നാനം നടത്തുന്നത്

ചിലർ ചോദ്യം ചെയ്യുന്നുണ്ട്. അവരുടെ ചിന്തയിൽ പ്രായമായശേഷം അവരുടെ വിശ്വാസത്തിന്റെ തോത് അനുസരിച്ചാണ് അവരെ ജനിപ്പിക്കുന്നത് എന്നാണ് അവർ പഠിപ്പിക്കുന്നത്. അത് തെറ്റായ ഉപദേശമാണ്. നിങ്ങളുടെ വിശ്വാസത്തിന്റെ അളവ് നോക്കിയല്ല രക്ഷ നൽകുന്നത്, പിന്നെയോ എന്നെ അനുസരിച്ച് ജീവിക്കുന്ന നിങ്ങളുടെ പ്രവർത്തികളുടെ അളവ് നോക്കിയാണ്. ന്യായവിധിനാളിൽ നിങ്ങളുടെ പ്രവർത്തികൾക്ക് അനുസരിച്ചുള്ള പ്രതിഫലം ആണ് ഞാൻ നൽകുന്നത്. ശിശുക്കളെയും ശിശുക്കളെ പോലെ നിഷ്കളങ്കരായി ജീവിക്കുന്നവരെയും മാത്രമേ ഞാൻ എന്റെ സ്വർഗ്ഗപിതാവിന്റെ അടുക്കലേക്ക് വിളിച്ചിട്ട് ചേർക്കുകയുള്ളൂ. ആകയാൽ, കഴിയുമെങ്കിൽ ശിശുക്കൾ ആയിരിക്കുമ്പോൾ തന്നെ അവർക്ക് മാമ്മോദീസ നൽകി എന്നിലുള്ള വിശ്വാസത്തിൽ വളരുവാൻ പരിശീലിപ്പിക്കണം. ഏതെങ്കിലും കാരണവശാൽ ശിശുക്കൾ ആയിരിക്കുമ്പോൾ മാമോദീസ ലഭിക്കുവാൻ സാധ്യമല്ലാതെ വന്നാൽ, അങ്ങനെയുള്ളവർ സത്യവിശ്വാസം വേണ്ടതുപോലെ പഠിച്ചതിനു ശേഷം മാത്രം സ്നാനം ഏൽക്കണം.സ്വന്തം വിശ്വാസത്തിന്റെ ശക്തിപ്രകടനം ആയി അത്ഭുതങ്ങളും അടയാളങ്ങളും കാണിച്ചു നിഷ്കളങ്കരായ എന്റെ ജനത്തെ തെറ്റിദ്ധരിപ്പിച്ച് ചിലർ ജീവിക്കുന്നുണ്ട് എന്ന് ഞാൻ അറിയുന്നു. അവർ ന്യായവിധി നാളിൽ എന്റെ മുമ്പിൽ വന്ന് അവകാശവാദം മുഴക്കുമ്പോൾ,'ഞാൻ നിങ്ങളെ ഒരുനാളും അറിഞ്ഞിട്ടില്ല. അധർമ്മം പ്രവർത്തിക്കുന്നവരെ എന്നെ വിട്ടുപോകുവിൻ'എന്ന് ഞാൻ അവരോട് തീർത്തു പറയും. (മത്തായി 7: 24).

രക്ഷയിലേക്ക് പ്രവേശിക്കപ്പെടുക മാത്രമേ മാമോദീസ വഴി സാധിക്കുന്നുള്ളൂ.തുടർന്നുള്ള ആത്മീയ വളർച്ചയെ വിലയിരുത്തിയാണ് രക്ഷയുടെ പൂർണ്ണതയായ നിത്യജീവന്റെ അനുഭവത്തിൽ സ്വർഗ്ഗജീവിതം ലഭിക്കുന്നത്. മാമോദീസയിലൂടെ ആദം വീഴുന്നതിനു മുമ്പുള്ള അവസ്ഥയിലേക്ക് പ്രവേശിക്കുവാനുള്ള 'പ്രകാശവസ്ത്രം' നിങ്ങൾക്ക് നൽകുകയാണ്. പരിശുദ്ധാത്മ അഭിഷേകം മൂലമാണ് നിങ്ങൾക്ക് അന്ധകാരത്തിൽ നിന്നും അത്ഭുത പ്രകാശപാതയിലേക്ക് പ്രവേശനം ലഭിക്കുന്നത്. ഏദൻതോട്ടത്തിലെ ദൈവത്തോടുകൂടെ ഉള്ള അവസ്ഥയിൽ പോലും സാത്താൻ നിങ്ങളെ വീഴ്ത്തുവാൻ പരിശ്രമിക്കുന്നുണ്ട് എന്നും, എന്റെ കൽപനകൾ പൂർണമായി അനുസരിച്ച് ജീവിച്ചില്ലെങ്കിൽ നിങ്ങളും വീണു പോകാൻ സാധ്യതയുണ്ടെന്നും പ്രത്യേകം ഓർക്കണം. സ്നാനം മുങ്ങി കഴിഞ്ഞാൽ രക്ഷിക്കപ്പെട്ടു എന്ന ഉപദേശം ശരിയല്ല. സ്കൂളിൽ പ്രവേശനം ലഭിച്ചത് കൊണ്ട് മാത്രം പഠനം പൂർത്തിയാക്കി എന്ന് പറയാറി

ല്ലല്ലോ. ടിക്കറ്റ് എടുത്താൽ മാത്രം യാത്ര പൂർത്തിയാക്കി എന്നു പറയുന്നത് ശരിയാണോ?. അതുപോലെ, മാമോദീസ ആയാലും രക്ഷയുടെ കവാടത്തിലൂടെ പറുദീസയിലേക്കുള്ള പ്രവേശന അനുമതി നിങ്ങൾക്ക് ലഭിച്ചു എന്ന് മാത്രമേയുള്ളൂ. തുടർന്നുള്ള നിങ്ങളുടെ ജീവിതം പരിശോധിച്ചാണ് നിത്യജീവൻ എന്ന സ്വർഗ്ഗീയ പ്രതിഫലം നിങ്ങൾക്ക് ഒരുക്കിവച്ചിരിക്കുന്നത്. ആകയാൽ വിശ്വസിച്ച് സ്നാനം ഏറ്റാൽ മാത്രം മതി എന്ന് പറഞ്ഞു നിങ്ങളെ സമീപിക്കുന്ന കള്ളപ്രവാചകന്മാരും സുവിശേഷപ്രവർത്തകരും നിങ്ങളെ സമീപിക്കുമ്പോൾ അവരുടെ ഉപദേശം സൂക്ഷ്മമായി തിരിച്ചറിഞ്ഞു അവരുടെ തെറ്റായ ഉപദേശത്തിൽ നിന്ന് ഒഴിഞ്ഞു മാറണം. ഒരിക്കൽ മാമ്മോദീസാ സ്വീകരിച്ചവരെ വീണ്ടും സ്നാനം കഴിപ്പിക്കുന്ന രീതി തെറ്റായ നടപടിയാണ്. കുഞ്ഞുനാളിൽ തന്നെ മാമോദീസ നൽകി സത്യഉപദേശത്തിൽ വളരുവാൻ ശൈശവം മുതൽ തന്നെ കുഞ്ഞുങ്ങളെ ആത്മീയ ജീവിതം പരിശീലിപ്പിക്കണം. ഞങ്ങൾ യഹൂദന്മാർ നടത്തുന്ന പരിച്ഛേദന ഇതുപോലെ സഭയിലേക്കുള്ള പ്രവേശന കർമ്മമാണ്. ജനിച്ച് എട്ടാം ദിവസം തന്നെ നടത്തുന്നതിന്റെ പ്രാധാന്യം ഇതുതന്നെയാണ്. ഞാൻ ഏറ്റ മാനസാന്തരസ്നാനം കേവല ശരീരശുദ്ധീകരണം മാത്രമായിരുന്നു.എന്നാൽ എന്റെ പേരിൽ നടത്തുന്ന മാമോദീസ ആത്മാവിൽ നിന്നും വെള്ളത്തിൽ നിന്നും ഉള്ളതാണെന്നും അതുവഴി നിത്യജീവൻ പ്രാപിക്കുന്നു എന്നും നിങ്ങൾക്ക് നല്ലവണ്ണം മനസ്സിലായി കാണുമല്ലോ. ശിശുക്കളായ അവസ്ഥയിൽ തന്നെ ശിശുസ്നാനം നൽകണം. മുതിർന്നവർക്ക് വിശ്വാസം പഠിപ്പിച്ച ശേഷം മാത്രം സ്നാനം നൽകുന്നതാണ് ഉചിതം.

മാമോദിസ സ്വീകരിക്കുന്നതിന് മുൻപും അതിനു ശേഷവും ഞാൻ പഠിപ്പിച്ച കാര്യങ്ങളൊക്കെ പഠിക്കുക മാത്രമല്ല അനുസരിച്ച് ജീവിക്കാൻ പഠിക്കണം.ഈ പ്രധാന കാര്യം നിങ്ങളിൽ പലരും മറന്നു പോകുന്നു എന്ന് എനിക്ക് തോന്നാറുണ്ട്. ഞാൻ പഠിപ്പിച്ച കാര്യങ്ങൾ എന്തൊക്കെയാണെന്ന് പഠിച്ചത് കൊണ്ടോ മറ്റുള്ളവരെ പഠിപ്പിച്ചതു കൊണ്ടോ ഉണ്ടോ മാത്രം പ്രയോജനമില്ല. ഞാൻ പഠിപ്പിച്ച കാര്യങ്ങൾ എല്ലാം അനുസരിച്ച് ജീവിക്കുവാൻ നിങ്ങൾക്ക് കഴിഞ്ഞാലേ നിങ്ങൾക്ക് എന്നെ അനുഗമിക്കാനും, മറ്റുള്ളവരെ പഠിപ്പിക്കുവാനും, എന്നോടൊപ്പം സ്വർഗ്ഗ അനുഭവം പ്രാപിക്കുവാനും കഴിയുകയുള്ളൂ. എന്റെ അവസാനത്തെ ആഹ്വാനം നിങ്ങൾ നല്ലവണ്ണം ശ്രദ്ധയോടെ വായിച്ചു മനസ്സിലാക്കുക. (മത്തായി 28: 20) ഞാൻ പറഞ്ഞ കാര്യങ്ങളെല്ലാം പറഞ്ഞതുകൊണ്ട് മാത്രം ഒരു പ്രയോജനവുമില്ല. ഇന്ന് പല സുവിശേഷ പ്രസംഗ പരിശീലനം

നടത്തുന്നവരും പ്രസിദ്ധരും സമ്പന്നരും ആയിത്തീരുന്നു എന്നത് എന്റെ ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. അവർ എന്റെ വാക്കുകൾ ശരിയായ ഗ്രഹിച്ച് സ്വന്തം ജീവിതത്തിൽ പ്രമാണിച്ച് അനുസരിച്ച് ജീവിച്ചു കാണിക്കണം. എന്റെ വിശ്വസ്ത ശിഷ്യന്മാർ അവരുടെ ജീവൻ പോകുന്നവരെയും എന്റെ സാക്ഷികളായത് ഞാൻ പഠിപ്പിച്ചത് അനുസരിക്കാൻ ധൈര്യപ്പെട്ടതുകൊണ്ടാണ്. വാക്കുകൾ കൊണ്ടുള്ള സാക്ഷ്യത്തെ കാൾ പ്രവർത്തി കൊണ്ടുള്ള ജീവിതസാക്ഷ്യം ആണ് ഞാൻ കാണിച്ചു തന്നത്. ഒടുവിൽ അത് രക്തം ചിന്തയുള്ള സാക്ഷ്യമായി തീരാറുണ്ട്.രക്തസാക്ഷി മരണം പ്രാപിക്കേണ്ടി വന്നാലും അതിനെ തയ്യാറാക്കാൻ ശക്തി ലഭിക്കണമെങ്കിൽ സാക്ഷി ജീവിതം വഴിയായി പ്രവർത്തിയിൽ ഞാൻ പഠിപ്പിച്ചത് മുഴുവനും അനുസരിച്ച് കാണിച്ചുകൊടുക്കണം. ഞാൻ ഈ മനുഷ്യത്വം എടുത്ത് നിങ്ങളുടെ ഇടയിൽ ജീവിച്ചു കാണിക്കാനാണ് ഇറങ്ങി വന്നത്. പ്രവാചകന്മാരിലൂടെ പറയാൻ ശ്രമിച്ചെങ്കിലും ഫലമുണ്ടായില്ല.അതുകൊണ്ട് ഞാൻ തന്നെ നിങ്ങളുടെ ഇടയിൽ ഇറങ്ങി സ്വന്തം ഇഷ്ടം പ്രവർത്തിക്കാതെ സ്വർഗ്ഗ പിതാവിന്റെ ഇഷ്ടം മാത്രം പ്രവർത്തിച്ചു കാണിക്കുവാൻ മരണം പോലും ഞാൻ സ്വീകരിക്കേണ്ടി വന്നു. ഞാൻ ചെയ്തു കഴിഞ്ഞ കാര്യങ്ങൾ മാത്രമേ മനുഷ്യരോട് ചെയ്യുവാൻ പറയാറുള്ളൂ. (അപ്പോ പ്ര. 1:1..) യഹൂദനേതാക്കന്മാർ പറയുക മാത്രമേയുള്ളൂ പ്രവർത്തിക്കാറില്ല. അതുപോലെ നിങ്ങൾ ആകരുത്. വീണ്ടും ജനനത്തെപ്പറ്റി ഞാൻ പറഞ്ഞ കാര്യങ്ങൾ നിങ്ങൾ വേണ്ടവിധം മനസ്സിലാക്കി അനുസരിച്ച് ജീവിക്കാൻ ശ്രമിച്ചാൽ ഞാനും പരിശുദ്ധാത്മാവും എന്നാളും നിങ്ങളോടുകൂടെ ഇരുന്ന് നിങ്ങളെ ശക്തിപ്പെടുത്തി സ്വർഗ്ഗ പിതാവിന്റെ അടുക്കലേക്ക് കൊണ്ടുപോകുമെന്ന് ഞാൻ വീണ്ടും വാക്കു തരുന്നു. 11/10/2020

# 15. നിങ്ങൾക്കും ദൈവമക്കൾ ആയിത്തീരാം.

**യോഹന്നാൻ 5 : 17 – 47, 1 യോഹന്നാൻ 3: 1 – 5**

ഞാൻ ദൈവപുത്രനാണ് എന്ന് നിങ്ങൾ വിശ്വസിക്കുന്നുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. നിങ്ങളുടെ ഇടയിലേക്ക് ഇറങ്ങി വന്നപ്പോൾ പരമാവധി എന്റെ ദൈവത്വം മറച്ചുപിടിക്കാൻ ശ്രമിച്ചു. കാരണം ഞാൻ നിങ്ങൾക്ക് പൂർണ മനുഷ്യന്റെ മാതൃക ജീവിച്ചു കാണിക്കാൻ വേണ്ടി വന്നതായിരുന്നു.അവിടെ ഏറ്റവും പ്രധാനമായ കാര്യം മനുഷ്യൻ എന്ന നിലയിൽ നിങ്ങളെപ്പോലെ എന്നിലുള്ള സ്വന്ത ഇഷ്ടവും സ്വാതന്ത്ര്യ ബോധവും ( choice and will power) പൂർണ്ണമായി ദൈവഹിതത്തിന് മാറി കൊടുത്തു. ഈ ലോകജീവിതത്തിൽ ഞാനൊരിക്കലും എന്റെ താൽപര്യങ്ങൾക്കും തീരുമാനങ്ങൾക്കും അനുസരിച്ച് ഒന്നും ചെയ്തിട്ടില്ല.'ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടം അത്രേ ചെയ്യുവാൻ സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വന്നിരിക്കുന്നത്' എന്ന് ഞാൻ പറഞ്ഞത് എന്റെ പ്രിയ ശിഷ്യനായ യോഹന്നാൻ എഴുതിവച്ചിട്ടുള്ള വാക്കുകൾ എനിക്കുള്ള ഒരു സാക്ഷ്യമാണ് (യോഹന്നാൻ 6: 38).

യഹൂദന്മാരുടെ കാഴ്ചപ്പാടിൽ എന്റെ പല പ്രവർത്തികളും ദൈവഹിതത്തിനു എതിരായി അവർ വ്യാഖ്യാനിച്ചു എന്നെ പലപ്പോഴും വിമർശിക്കുകയും കുറ്റപ്പെടുത്തുകയും ചെയ്യാറുണ്ടെന്ന് നിങ്ങൾക്ക് അറിയാമല്ലോ. എന്റെ സ്വർഗ്ഗപിതാവിന്റെ സ്വന്തം ജനത്തോടുള്ള കാരുണ്യ പ്രവർത്തികൾ ശാബതുദിനം ആയതിനാൽ നിർത്തിവെക്കുന്നില്ല എന്ന് ഞാൻ അവരെ ബോധ്യപ്പെടുത്താനാണ് ആ ദിനത്തിലും രോഗശാന്തി നടത്തി കഷ്ടപ്പെടുന്നവരെ ഞാൻ സഹായിച്ചത്. അത് അവരെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചപ്പോൾ അവർക്ക് എന്നോടുള്ള കോപം വർദ്ധിച്ചു വരികയായിരുന്നു. ഞാൻ നിയമം ലംഘിക്കുക മാത്രമല്ല സ്വയം ദൈവത്തോട് സമൻ ആകുന്നു എന്നതിൽ ഞാൻ ദൈവദൂഷണം പറയുന്നു എന്നാണ് അവരുടെ ഗുരുതരമായ ആരോപണം.

ഈ കാര്യത്തെപ്പറ്റി നിങ്ങളിലും സംശയം ഉണ്ടാകും എന്ന് എനിക്കറിയാം. ഞാൻ നേരത്തെ പറഞ്ഞല്ലോ എന്റെ സ്വർഗ്ഗപിതാവിന്റെ

താൽപര്യങ്ങളും പദ്ധതികളും ഈ ലോകത്തിൽ നടപ്പാക്കുവാൻ മാത്രമാണ് ഞാൻ പ്രവർത്തിച്ചത്.അതായത് ഞാൻ നിങ്ങളുടെ മുന്നിൽ പറഞ്ഞതും പ്രവർത്തിച്ചതും എല്ലാം ദൈവം തന്നെയാണ് പറയുന്നതും പ്രവർത്തിക്കുന്നതും. കാരണം ഞാനും പിതാവും ഒന്നാകുന്നു. പിതാവിന്റെ സർവ്വ സമ്പൂർണ്ണതയും എന്നിൽ ദേഹരൂപമായി വഹിക്കുന്നതിനാൽ പിതാവിൽ നിന്ന് വേറിട്ട ഒരു ചിന്തയോ പ്രവൃത്തിയോ മനുഷ്യനായ നിലയിൽ ഞാൻ ബോധപൂർവ്വം സ്വീകരിച്ചില്ല. അതുകൊണ്ട് തന്നെ നിങ്ങളെ ന്യായം വിധിക്കാൻ പോലും ഉള്ള അധികാരം എനിക്കു മാത്രമായി നൽകപ്പെട്ടിരിക്കുകയാണ്. കാരണം, മനുഷ്യനായി ജീവിച്ച എനിക്ക് മാത്രമേ മനുഷ്യരായ നിങ്ങളുടെ സാഹചര്യങ്ങൾ മനസ്സിലാക്കി നിങ്ങളുടെ വിശ്വാസവും പ്രവർത്തികളും ശരിയായി വിലയിരുത്തി വിധിക്കുവാൻ കഴിയുകയുള്ളൂ എന്ന് സ്വർഗ്ഗ പിതാവ്മനസ്സിലാക്കി. ആ നിലയിൽ ഞാൻ മാത്രമേ ദൈവത്തിനും മനുഷ്യർക്കുമിടയിൽ മധ്യസ്ഥനായവിധം പ്രവർത്തിക്കാൻ കഴിവുള്ളവൻ ആയിട്ടുള്ളൂ. നിങ്ങളുടെ എല്ലാ ബലഹീനതകളും തിരിച്ചറിഞ്ഞ് വിലയിരുത്തി ഏറ്റവും ന്യായമായ വിധം നിങ്ങളെ പരമാവധി ശിക്ഷയിൽ നിന്നും ഒഴിവാക്കി സ്വർഗ്ഗത്തിലേക്ക് എത്തിക്കുക എന്ന പ്രതീക്ഷയിലാണ് പിതാവ് എന്നെ നിങ്ങളുടെ അടുത്തേക്ക് അയച്ചിരിക്കുന്നത്. നിങ്ങളുടെ വിശ്വാസവും അത് അനുസരിച്ചുള്ള പ്രവർത്തിയും ആണ് ഞാൻ ന്യായവിധി നാളിൽ വിലയിരുത്തുന്നത്. ആയതിനാൽ നിങ്ങളുടെ വിശ്വാസം ബലപ്പെടുത്താനും പ്രവർത്തി ദൈവഹിതപ്രകാരം ക്രമപ്പെടുത്താനും ജീവിച്ചു മാതൃക കാണിച്ചു തരുവാൻ ആണ് ഞാൻ നിങ്ങളുടെ ഇടയിൽ പ്രവർത്തിച്ചത്. നിങ്ങൾ എന്നെ ദൈവമായി ആരാധിക്കുന്ന അതിനേക്കാൾ പൂർണ്ണമനുഷ്യനായ എന്നെ മനസ്സിലാക്കി എന്നെ അനുഗമിക്കുന്നവർ ആയിത്തീരണമെന്ന് ആണ് ഞാനും പിതാവും പരിശുദ്ധാത്മാവും പ്രതീക്ഷിക്കുന്നത്. ആയതിലേക്ക് നിങ്ങൾക്ക് ആവശ്യമായ എല്ലാ ഊർജ്ജവും പിതാവിൽനിന്ന് ഞാൻ വാങ്ങി പരിശുദ്ധാത്മാവ് വഴി നിങ്ങൾക്ക് നൽകിക്കൊണ്ടിരിക്കുന്നു എന്ന കാര്യം നിങ്ങൾ ഒരിക്കലും മറന്നു പോകരുത്. എന്റെ പ്രവർത്തന ശൈലിയും ലക്ഷ്യവും മനസ്സിലാക്കി അതനുസരിച്ച് ജീവിക്കുവാൻ ശ്രമിക്കാതെ എന്നെ കർത്താവേ കർത്താവേ എന്ന് വിളിച്ച് നിങ്ങളുടെ ഇഷ്ടവും പദ്ധതികളും നടത്തി തരുവാനുള്ള ആഗ്രഹം വെച്ചുള്ള നിങ്ങളുടെ ആരാധനയിൽ സ്വർഗ്ഗപിതാവ് താല്പര്യപ്പെടുന്നില്ല എന്ന് നിങ്ങൾ തിരിച്ചറിയാത്തത് എന്തുകൊണ്ടാണ്? നിങ്ങൾ ഈ ലോകത്തിന്റെ ദൈവമായ സാത്താന്റെ നിയന്ത്രണത്തിലാണ്. ഞാൻ ഒരിക്കൽ എന്നെ ചോദ്യം ചെയ്ത യഹൂദന്മാരോട് പറഞ്ഞു: ‘നിങ്ങൾ സാത്താൻ എന്ന പിശാചി

ന്റെ മക്കളാണ്'എന്ന്. ഞാൻ എന്റെ പ്രിയ ശിഷ്യനായ പത്രോസിനെ പോലും സാത്താൻ എന്ന് വിളിച്ച കാര്യം നിങ്ങൾക്കറിയാമല്ലോ.

നിങ്ങളുടെ വിശ്വാസവും പ്രവൃത്തിയും രണ്ടുകാര്യങ്ങൾ ആണെന്ന് തരംതിരിച്ച് പറയാമെങ്കിലും, ഇത് രണ്ടും ഒരു കാര്യത്തിന്റെ രണ്ട് വശങ്ങളാണ്. ഒരു നാണയത്തിന് രണ്ട് വശങ്ങൾ പോലെയാണ് അത്. നാണയത്തിലെ ഒരു വശം മാത്രമേ മുദ്ര ഉള്ളൂ എങ്കിൽ അത് കള്ള നാണയമാണ്. അതുപോലെ നിങ്ങളുടെ വ്യക്തിത്വത്തിൽ വിശ്വാസവും പ്രവൃത്തിയും ഒരുപോലെ കാണപ്പെടുന്നില്ലെങ്കിൽ നിങ്ങൾ വ്യാജ വിശ്വാസികളോ വ്യാജ പ്രവർത്തകരോ ആണ്. വിശ്വാസം ഉണ്ടെങ്കിൽ അത് അനുസരിച്ചുള്ള പ്രവർത്തിയും ഉണ്ടാകണം.പ്രവൃത്തിയില്ലാത്ത വിശ്വാസവും വിശ്വാസത്തോടെ അല്ലാത്ത പ്രവർത്തിയും രണ്ടും പ്രയോജന രഹിതങ്ങൾ ആണ്.എന്റെ പ്രിയ ശിഷ്യനായ പൗലോസും യാക്കോബും ഇക്കാര്യം നിങ്ങൾക്ക് വ്യക്തമാക്കി തന്നിട്ടുണ്ടല്ലോ. (ഗലാത്യ 5: 6; യാക്കോബ് 2:14 26)

ഞാൻ പറഞ്ഞുവന്നത്, ന്യായവിധി നാളിൽ നിങ്ങളുടെ വിശ്വാസത്തോടു കൂടി ഉള്ള പ്രവർത്തിയാണ് ഞാൻ പരിശോധിക്കുന്നത്. നിങ്ങൾ ചിലപ്പോൾ വിചാരിക്കുന്നുണ്ടാകും മരണശേഷം അന്ത്യന്യായ വിധിനാളിൽ മാത്രമേ നിങ്ങൾ വിധിക്കപ്പെടുക ഉള്ളൂ എന്ന ധാരണ ശരിയല്ല. നിങ്ങൾ ചെയ്യുന്ന ഓരോ പ്രവൃത്തിയും അപ്പോൾ തന്നെ ഞാൻ കണ്ടു ന്യായം വിശ്വസിക്കുന്നുണ്ടെന്ന് ഓർക്കുക.(യോഹന്നാൻ 5: 25). ഓരോ പ്രാവശ്യം നിങ്ങൾ തെറ്റിൽ വീഴുമ്പോഴും നിങ്ങളെ സഹായിക്കാൻ പരിശുദ്ധാത്മാവിനെ സഹായകനായി നിങ്ങൾക്ക് നൽകിയിട്ടുണ്ട്. പക്ഷേ പരിശുദ്ധാത്മാവു മായി ബന്ധപ്പെടുവാൻ നിങ്ങളിലുള്ള മനുഷ്യാത്മാവ് പാപംചെയ്യാതെ സജീവമായി തന്നെ ഇരിക്കണം. നിങ്ങൾ പാപം ചെയ്യുമ്പോൾ നിങ്ങളുടെ ആത്മാവ് മൃത പ്രായമായി തീരും എന്ന് ഓർക്കുക. ഈ കാര്യത്തിൽ നിങ്ങൾ തന്നെ സ്വയം തീരുമാനമെടുത്ത് പ്രവർത്തിച്ചാൽ മാത്രമേ സാധിക്കുകയുള്ളൂ. അതുകൊണ്ടാണ് മാനസാന്തരപ്പെട്ടണമെന്ന് ഞാൻ എപ്പോഴും പറഞ്ഞു കൊണ്ടിരിക്കുന്നത്. ലോകകാര്യങ്ങളിൽ നിന്നും സ്വർഗ്ഗ കാര്യങ്ങളിലേക്ക് നിങ്ങൾ മനസ്സ് പുതുക്കി രൂപാന്തരം പ്രാപിക്കണം. ഇവിടെയാണ് ദൈവ വിശ്വാസത്തിന്റെ പ്രാധാന്യം തിരിച്ചറിയേണ്ടത്. ദൈവകൽപ്പനകൾ മാത്രം അനുസരിക്കുമെന്ന് ഞാൻ തീരുമാനിച്ചു മരണംവരെ ജീവിച്ചു കാണിച്ചത് പോലെ നിങ്ങളും ചെയ്യണമെന്നാണ് ഞാൻ വീണ്ടും വീണ്ടും നിങ്ങളോട് പറയുന്നത്. ഞാൻ പറയുന്ന കാര്യങ്ങൾക്ക് ഉത്തരവാദിത്വത്തോടെ ഉള്ള പ്രതികരണം

നിങ്ങളുടെ ഭാഗത്തുനിന്ന് ഉണ്ടാകുമെങ്കിൽ നിങ്ങൾ മരണം വിട്ട് നിത്യ ജീവിതത്തിൽ വസിക്കുന്നു എന്ന് അറിയുക. (യോഹന്നാൻ 5: 24; 3:18)

ഒരു കാര്യം കൂടി വ്യക്തമാക്കട്ടെ: ഞാൻ ദൈവപുത്രനായി ഈ ലോകത്തിൽ പ്രവർത്തിക്കുമ്പോൾ ഞങ്ങൾ പിതാവും പുത്രനും പരിശുദ്ധാത്മാവും ഒന്നിച്ചു തന്നെയാണ് എല്ലാം പരിപാലിക്കുന്നത്. ഞാൻ മനുഷ്യനായി പിറന്നതുകൊണ്ട് സ്വർഗ്ഗത്തിലെ നിത്യതയുടെ സംവി ധാനത്തിൽ എന്റെ ദൈവത്വത്തിന് യാതൊരു കുറവും സംഭവിച്ചിട്ടില്ല. ഞാൻ 'പൂർണ മനുഷ്യത്വം' എടുത്ത് നിങ്ങളെ ശരീര പ്രകാരം ജീവിച്ചു കാണിച്ചപ്പോഴും, ദൈവികശക്തി പിതാവിൽ നിന്നും പുറപ്പെട്ട പരിശുദ്ധാ ത്മാവ് എന്നിൽ കൂടി പ്രാവർത്തികമാക്കി. മനുഷ്യനെന്ന നിലയിൽ ഭൂമി യിൽ ഞാൻ ജീവിച്ച പ്പോഴും നിങ്ങളെപ്പോലെ എന്നിലുള്ള മനുഷ്യാത്മാ വ് സ്വന്ത ഇഷ്ടം മാറ്റിവെച്ച് പൂർണമായി ദൈവ ഇഷ്ടത്തിന് കീഴ്പ്പെടു ത്തിയതിനാൽ പരിശുദ്ധാത്മാവ് എന്നെ പൂർണമായും ഏറ്റെടുത്ത് നടത്തുകയായിരുന്നു, മരണംവരെ മാത്രമല്ല എന്റെ പുനരുദ്ധാനം വരെയും! ഞാൻ പറഞ്ഞത് നിങ്ങൾ വളരെ ശ്രദ്ധയോടെ മനസ്സിലാ ക്കണം. മനുഷ്യൻ എന്ന നിലയിൽ എനിക്ക് ഉണ്ടായിരുന്ന എന്റെ ഇഷ്ടം അഥവാ ഇച്ഛാശക്തി ഉപയോഗിച്ച് ഞാൻ തന്നെ ബോധപൂർവ്വം ദൈവഇഷ്ടം സ്വീകരിക്കുവാൻ തയ്യാറായതുപോലെ നിങ്ങളും തയ്യാറാകണം. (My human will yielded to God's divine will). ഇതെങ്ങനെ സാധിച്ചു എന്ന് കാണിക്കാൻ വേണ്ടിയാണ് മനുഷ്യ ജനനം മുതൽ മരണം വരെ പിതാവിനെ ആശ്രയിച്ചും അനുസരിച്ചു ഞാൻ നിങ്ങളുടെ മുൻപാകെ മാതൃകയായി ജീവിച്ചത്. ഈ ഒരു കഴിവ് നിങ്ങൾ ഓരോരുത്തർക്കും സ്വർഗ്ഗപിതാവ് നൽകിയിട്ടുണ്ടെന്ന് നിങ്ങൾ തിരിച്ചറിഞ്ഞു ഞാൻ ജീവിച്ചു കാണിച്ച പോലെ നിങ്ങളുടെ ജീവിതത്തിലും പരിശ്രമിക്കുക. നിങ്ങൾക്കും അതിന് കഴിയും.ആ കഴിവിന്റെ ലക്ഷണമായ ദൈവസ്വരൂപവും സാദൃ ശ്യവും നിങ്ങളിൽ ഇപ്പോഴും നഷ്ടപ്പെടാതെ കിടപ്പുണ്ടെന്ന് ഞങ്ങൾക്ക് അറിയാവുന്നത് കൊണ്ടാണ് ഞങ്ങൾ നിങ്ങളെ പ്രത്യാശയോടെ നിങ്ങ ളുടെ പൂർണ രക്ഷയ്ക്കായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. നിങ്ങൾ മനുഷ്യർ ആയതിനാൽ നിങ്ങൾക്ക് കഴിയില്ല എന്ന ചിന്ത പിശാചാണ് നിങ്ങളിൽ സ്വാധീനം ചെലുത്തി ഭയപ്പെടുത്തുന്നത്. അവന്റെ കെണി യിൽ വീഴാതെ ജാഗ്രത പാലിക്കുക എന്ന് വീണ്ടും ഞാൻ പറയുന്നു.

ഇത്രയും പറഞ്ഞപ്പോൾ നിങ്ങളും ചിന്തിക്കുന്നുണ്ടാകും എന്ത് അധികാരത്താൽ ആണ് ഞാൻ ഇങ്ങനെയൊക്കെ പറയുന്നത് എന്ന്. യഹൂദന്മാരുടെ പാരമ്പര്യം അനുസരിച്ച് ഒരാൾ പറയുന്നത് ശരിയാണെന്ന്

വിശ്വസിക്കണമെങ്കിൽ രണ്ടുപേരുടെ സാക്ഷ്യം ആവശ്യമായിരുന്നു (ആവർത്തനം 17: 6). എന്നാൽ അത് അനുസരിച്ചാണെങ്കിൽ നാലുപേരുടെ സാക്ഷ്യം ഞാൻ നിങ്ങൾക്ക് നൽകാം.

1) എന്റെ പിതാവായ ദൈവം ദൈവം (യോഹന്നാൻ 5: 32 37,38)

2) യോഹന്നാൻ സ്നാപകൻ (യോഹന്നാൻ 5: 33,35)

3) ഞാൻ തന്നെ ചെയ്ത പ്രവർത്തികൾ (യോഹന്നാൻ 5:36),

4) മോശ  തിരുവെഴുത്തുകളിൽ. (യോഹന്നാൻ 5:39 47).

യഹൂദന്മാരെയോ നിങ്ങളെയോ ബോധ്യപ്പെടുത്തുവാൻ അല്ല ഞാനിത് പറയുന്നത്. നിങ്ങളെ ആളെ ധൈര്യപ്പെടുത്തുവാനും പ്രോത്സാഹിപ്പിക്കുവാനും അങ്ങനെ നിങ്ങൾ എന്നെ വിശ്വസിച്ചു ജീവിച്ചു രക്ഷ നേടുവാനും ആയിട്ടാണ് എന്ന് പ്രത്യേകം അറിയുക.

ഞാൻ പറഞ്ഞു വന്നത് എന്നെപ്പോലെ നിങ്ങൾക്കും ദൈവമക്കൾ ആകാൻ കഴിയും എന്നാണല്ലോ. അത് നിങ്ങൾക്ക് സാധിക്കണമെങ്കിൽ വിശുദ്ധ  ത്രിത്വനാമത്തിലുള്ള  വിശുദ്ധ മാമ്മോദീസാ വഴിയായി ആരംഭിക്കണം. അതിൽ മൂന്ന് കാര്യങ്ങൾ ഉണ്ട്.

1) നിങ്ങളുടെ സ്വാർത്ഥത നിറഞ്ഞ പഴയ മനുഷ്യൻ മരിച്ച് പുതിയ മനുഷ്യനായ എന്നെ ധരിക്കണം. അതോടെ നിങ്ങൾ പാപത്തിനു മരിച്ചവരായി തീരുകയാണ്. പാപ പ്രവണതകൾക്ക് വശംവദരാകാത്ത അവസ്ഥയിലേക്ക്  പരിശുദ്ധാത്മ അഭിഷേകം പ്രാപിച്ചു നിങ്ങൾ ശക്തി വീണ്ടു എടുത്തിരിക്കുകയാണ്.

2) നീതീകരണം നൽകുന്ന ദൈവപുത്രനായ എന്റെ പദവി സ്വീകരിച്ചു ഉയർത്തെഴുന്നേറ്റ പുതിയ മനുഷ്യനായി തീർന്നിരിക്കുകയാണ്. പുതിയ ജീവൻ പ്രാപിച്ച (റോമ 6:4) ദൈവപുത്രന്റെ മഹത്വത്തിലേക്ക് മുദ്രകുത്തപ്പെട്ടിരിക്കുകയാണ്.(യോഹ 14: 23).പുനരുദ്ധാന ശേഷമുള്ള സ്വർഗ്ഗ പ്രവേശനത്തിനായി നിങ്ങൾക്ക് വാതിൽ തുറന്നു കിട്ടിയിരിക്കുന്നു.

3) ദൈവവുമായി ആത്മാർത്ഥമായ ഒരു നിരന്തരബന്ധം പുനഃസ്ഥാപിക്കപ്പെട്ടു ഇരിക്കുന്നു. നിത്യജീവന്റെ വഴിയിലേക്കുള്ള പ്രവേശന കവാടത്തിൽ എത്തിയിരിക്കുന്നു. ദൈവദർശനം പ്രാപിക്കാനും ആ പാതയിൽ തുടർന്ന് യാത്രചെയ്യാനുള്ള ഭാഗ്യ അവസ്ഥയിൽ നിങ്ങൾ എത്തിനിൽക്കുന്നു. മാമോദിസ വഴി പുതിയ ഒരു മനോവീക്ഷണം ലഭിക്കുകയും എന്റെ രണ്ടാംവരവ് വരെയും ലക്ഷ്യം തെറ്റാതെ ജീവിക്കുവാനുള്ള പ്രചോദ

നവും ശക്തിയും ധൈര്യവും പ്രാപിച്ചവരായി വിശ്വാസത്തോടെ അന്ത്യ ന്യായവിധിവരെയും എന്നോടൊപ്പം നിങ്ങൾക്ക് യാത്ര ചെയ്യുവാൻ അനുമതി ലഭിക്കുകയും ചെയ്തിരിക്കുന്നു.(1 പത്രോസ് 3:21).

ഒരു കാര്യം കൂടി പറയട്ടെ. എന്റെ രണ്ടാം വരവിനായി നിങ്ങൾ വിശ്വസിച്ചു കാത്തിരിക്കണം എന്ന് ഞാൻ പറയുന്നത് നിങ്ങൾ മനസ്സിലാക്കി കാണുമല്ലോ.എന്നാൽ അതിനേക്കാൾ ഉപരി ആ സമയത്ത് നിങ്ങൾ എന്നോട് 'സാദൃശ്യം' ഉള്ളവർ ആയി തീരും എന്ന് നിങ്ങൾക്കറിയാമോ? (1 യോഹന്നാൻ 3:13). ആദമിന്റെ പാപംമൂലം മങ്ങിപ്പോയ ദൈവസ്വരൂപം മാമോദിസയിലൂടെ നിങ്ങളിൽ പ്രകാശിപ്പിച്ചു ലഭിച്ചിട്ടുണ്ട്. എന്നാൽ, എന്നിൽ വിശ്വസിച്ച് അനുസരിച്ച് വളരുന്നതിലൂടെ എന്റെ സാദൃശ്യത്തിൽ നിങ്ങൾ രൂപാന്തരപ്പെടുന്നു എങ്കിൽ എന്നെപോലെ ദൈവമക്കളായി തീരുവാൻ ഉള്ള സാധ്യതയാണ് ദൈവസ്വരൂപമായി നിങ്ങളിൽ ഞാനാദ്യം നിക്ഷേപിച്ചത്. നിങ്ങൾ ജനിക്കുമ്പോൾ മനുഷ്യരൂപം ഉണ്ടെങ്കിലും മനുഷ്യത്വം പ്രാപിക്കണമെങ്കിൽ നിങ്ങൾ ശിശുരൂപം മാത്രമായി ജീവിച്ചാൽ പോരാ, ശാരീരികമായും മാനസികമായും സാംസ്കാരികമായും വളർന്നാൽ മാത്രമേ യഥാർത്ഥ മനുഷ്യനായി ജീവിക്കാൻ കഴിയൂ.അതുപോലെതന്നെ മാമോദിസയിലെ ശൈശവഘട്ടം തരണം ചെയ്തു ആത്മീയമായി പൂർണവളർച്ച എത്തുമ്പോഴേ എന്നോട് നിങ്ങൾക്ക് സാദൃശ്യമുള്ള ദൈവമക്കളായി തീരുവാൻ കഴിയൂ. ഈ കാര്യം നിങ്ങൾ പ്രത്യേകം ശ്രദ്ധിക്കണം. അങ്ങനെ ഞാൻ രണ്ടാമത് വരുമ്പോൾ ഇപ്പോൾ നിങ്ങളെ എന്റെ പിതാവിന്റെ അടുക്കലേക്ക് കൊണ്ടുപോകുവാൻ ഇടയാകും എന്ന പ്രത്യാശയോടെ മാത്രമല്ല, എന്നോട് സന്ദർശൻമാരായ ദൈവമക്കൾ ആകും എന്നുള്ള പ്രത്യാശയോടെ സന്തോഷത്തോടെ നിങ്ങൾ കാത്തിരിക്കണം. ഇപ്രകാരം പ്രത്യാശയോടെ കാത്തിരിക്കുന്നവരാണെങ്കിൽ ആയതിലേക്ക് പ്രത്യേകമായി നിങ്ങൾ ഒരുങ്ങി ഇരിക്കണം. ആ ഒരുക്കത്തിന് എന്റെ ഏറ്റവും പ്രധാന സംഗതി ഞങ്ങളുടെ ശുദ്ധീകരണം അഥവാ വിശുദ്ധ ജീവിതം തന്നെയാണ് (1 യോഹന്നാൻ 3:3). ഞാൻ വിശുദ്ധൻ ആയിരിക്കുന്നത് പോലെ നിങ്ങളും വിശുദ്ധർ ആയിരിക്കുവാൻ പ്രത്യേകം ശ്രദ്ധിക്കണം. (റോമ 12: 1,2). ലോകകളങ്കങ്ങൾ ഏൽക്കാത്ത വിധം മനസ്സ് പുതുക്കി ദൈവഹിതം തിരിച്ചറിഞ്ഞ് നിങ്ങളുടെ ആത്മശരീരങ്ങളെ ജീവനും വിശുദ്ധിയുള്ള യാഗമായി ദൈവത്തിന് നിരന്തരം സമർപ്പിച്ച ജീവിക്കണം. ഇത് ഒരു ദൈവികപ്രവർത്തി ആണെങ്കിലും മാനുഷിക സഹകരണം കൂടി വളരെ അത്യാവശ്യമാണ്. ഞാൻ ഈ തത്വം നേരത്തെ പറഞ്ഞിരുന്നത് നിങ്ങൾ മറന്നു പോകരുത്. ദൈവത്തോടൊപ്പം മനുഷ്യർ

മനസ്സോടെ സഹകരിച്ച് പ്രവർത്തിക്കുമ്പോൾ മാത്രമേ ദൈവഹിത പ്രകാരം ഉള്ള പദ്ധതികൾ മനുഷ്യരിലൂടെ നടപ്പാക്കുകയുള്ളൂ. പത്രോസ് ഈ കാര്യം കുറച്ചുകൂടി വ്യക്തമാക്കി പറയുന്നുണ്ട്. നിങ്ങൾ ദൈവ സ്വഭാവത്തിന് കൂട്ടാളികൾ ആകുമെങ്കിൽ മാത്രമേ ഈ വളർച്ച സാധിക്കുകയുള്ളൂ. (2 പത്രോസ് 1: 4).

നിങ്ങളുടെ ഓർമ്മയിൽ നിൽക്കാനായി കുറച്ചു കാര്യങ്ങൾ ഞാൻ അക്കമിട്ടു പറയാം:

1) ദൈവപൈതലിന്റെ യഥാർത്ഥ ലക്ഷണം ദൈവത്തെ പൂർണ്ണമായി വിശ്വസിച്ചു അനുസരിക്കും എന്നുള്ളതാണ് ,കാരണം ദൈവമായി അനുസരിച്ച് ജീവിച്ചാൽ മാത്രമേ ദൈവത്തെ പ്രസാദിപ്പിച്ചു വളരുവാൻ കഴിയൂ. (യോഹന്നാൻ 5: 19)

2) ദൈവം നിങ്ങളെ സ്നേഹിക്കുന്നു അതിനാൽ ഭൂതകാലത്തെ ചെയ്തതിനേക്കാൾ കൂടുതലായി നിരവധി കാര്യങ്ങൾ ഭാവി കാലങ്ങളിൽ ചെയ്യുവാൻ ഞാൻ നിങ്ങൾക്ക് കാണിച്ചു തരും.(യോഹന്നാൻ 5: 20)

3) ദൈവം നിങ്ങളെ സ്വന്തം മക്കളായി അംഗീകരിക്കുന്നതോടൊപ്പം അതനുസരിച്ച് ആദരിക്കുകയും അതോടൊപ്പം കൂടുതൽ ഉത്തരവാദിത്വങ്ങൾ ഏൽപ്പിക്കുകയും ചെയ്യും.(യോഹന്നാൻ 5:21, 22) ദൈവപിതാവിനെ പ്രസാദിപ്പിച്ച് ജീവിക്കുവാൻ കഴിഞ്ഞാൽ നിങ്ങൾക്കും, എനിക്ക് ലഭിച്ചതുപോലെ, പുതിയ പദവി ലഭിക്കും. നിങ്ങൾ ജീവിച്ചിരിക്കെത്തന്നെ തെറ്റും ശരിയും തിരിച്ചറിഞ്ഞ് സ്വയം ന്യായം വിധിച്ച് ക്രമീകൃതമായ ജീവിതം നയിക്കുവാനുള്ള അധികാരം നിങ്ങൾക്ക് നൽകിയിട്ടുണ്ടെന്ന് മറക്കരുത്.

4) ദൈവം സൃഷ്ടിയിൽ പ്രവർത്തിച്ച എല്ലാം തന്നെ ദൈവശക്തി (Dynamics, divine power) കൊണ്ടായിരുന്നു. ഞാൻ ഭൂമിയിൽ പ്രവർത്തിച്ച എല്ലാം എനിക്ക് നൽകപ്പെട്ട ശക്തിയിൽ ആയിരുന്നു (Exousia, given power). എന്നെപ്പോലെ ദൈവമക്കൾ എന്ന നിലയിൽ വളർന്നുവന്ന എന്റെ ശിഷ്യന്മാർ ചെയ്തതുപോലെ നിങ്ങൾക്കും ചെയ്യാൻ കഴിയും എന്ന് ഞാൻ പറയുന്ന വാക്ക് നിങ്ങൾ വിശ്വസിക്കുക. ഞാൻ മരിച്ചവരെ ഉയർപ്പിച്ചതുപോലെ ശിഷ്യരായ പത്രോസും പൗലോസും മനുഷ്യർ ആയിരിക്കെ തന്നെ എന്റെ സാദൃശ്യത്തിൽ വളർന്ന എത്തിയതിനാൽ അത്ഭുതങ്ങൾ മാത്രമല്ല മരിച്ചവരെ കൂടി ഉയർപ്പിച്ചു എന്ന് നിങ്ങൾ മനസ്സിലാക്കുക. എല്ലാവരെയും ഉയർത്താൻ ആയിട്ടു, ന്യായം വിധിക്കാൻ ആയിട്ടു ഞാൻ രണ്ടാമതു വരുന്നതും നിങ്ങൾ കാത്തിരിക്കുക. (വെളിപാട് 20 : 11 മുതൽ).

5) ദൈവത്തോടുള്ള പൂർണ്ണ അനുസരണം ഉള്ളവർക്ക് മാത്രമേ ഇത്തരം പദവി ലഭിക്കുകയുള്ളൂ.നിങ്ങൾക്ക് തനിയെ ഒന്നും ചെയ്യുവാൻ കഴിയില്ലെന്ന് അറിഞ്ഞ പൂർണമായി എന്നോട് ചേർന്ന് പ്രവർത്തിക്കണം. (യോഹന്നാൻ 5: 30).ശാഖകൾ ആയ നിങ്ങൾ എന്നോട് ചേർന്ന് വസിക്കുന്ന ഇല്ലെങ്കിൽ ഫലം കഴിക്കുവാൻ കഴിയില്ലെന്ന് മാത്രമല്ല, ഉണങ്ങി പോവുകയും ചെയ്യും.(യോഹന്നാൻ 15 : 1 17).

6) പദവിയിൽ അഹങ്കരിക്കാതെയും മനുഷ്യരുടെ അഭിമാന അഭിനന്ദനങ്ങൾ പ്രതീക്ഷിക്കാതെ ദൈവനാമ മഹത്വത്തിനായി മാത്രം പ്രവർത്തിക്കുക. മനുഷ്യനിൽ പ്രശംസിക്കുന്നത് ദൈവത്തെ അവഗണിക്കുകയാണെന്ന് ഓർക്കുക. (യോഹന്നാൻ 5: 31 37).

7) തിരുവെഴുത്തുകൾ വായിക്കുകയും പഠിക്കുകയും ചെയ്യുമ്പോൾ ദൈവസ്നേഹം നിറഞ്ഞ അനുഭവത്തോടെ വിശ്വാസപൂർവ്വം അത് ചെയ്യണം. അല്ലെങ്കിൽ അതിൽ കുറെ അറിവ് മാത്രം ലഭിച്ച ബുദ്ധിമാൻ ആകുമെന്ന് അല്ലാതെ ദൈവിക മാർഗ മർമങ്ങൾ ഗ്രഹിച്ച ഒരു പുതിയ മാനസാന്തര ജീവിതത്തിലേക്ക് നയിക്കുന്ന ദൈവഭക്തനായ തീരുവാൻ കഴിയുകയില്ല എന്ന് മനസ്സിലാക്കുക.

8) യഥാർത്ഥ സത്യത്തെ കണ്ടെത്താൻ ശ്രമിക്കാതെ ജീവിച്ചാൽ അസത്യം വിശ്വസിക്കാൻ തക്കവിധം ദൈവം തന്നെ നിങ്ങളെ വ്യാജത്തിന്റെ ആത്മാവിനു വിട്ടുകൊടുക്കും എന്ന് പൗലോസ് മുന്നറിയിപ്പു നൽകുന്നത് ശ്രദ്ധിക്കുക. ( 2 തെസ. 9 മുതൽ 12 വരെ).

9) മനുഷ്യരിൽ നിന്നുള്ള അംഗീകാരവും പ്രശംസയും നിങ്ങൾ പ്രതീക്ഷിച്ചുകൊണ്ട് യാതൊന്നും ചെയ്യരുത്. (യോഹന്നാൻ 5 :44 47). അങ്ങനെ ആയാൽ സത്യ സുവിശേഷം അറിയാനും അറിയിക്കാനും നിങ്ങൾക്ക് കഴിയാതെ പോകും വിധം സാത്താൻ നിങ്ങളുടെ മനസ്സ് കുരുട് ആക്കികളയും (2 കൊരിന്ത്യർ 4 :4).

മേൽപ്പറഞ്ഞ കാര്യങ്ങൾ എല്ലാം മനസ്സിലാക്കി ജീവിച്ച് നിങ്ങളെല്ലാവരും ദൈവമക്കളായി തീരുവാൻ ഞാൻ പ്രതീക്ഷയോടെ കാത്തിരിക്കുകയാണ്.

എന്ന് സ്വന്തം യേശു | 12/10/2020

## About the Author.

Fr.C.C.Cherian,aged 71,born in"Chungath Family"from Kunnamkulam Diocese of the Malankara Orthodox Church, received the following education: B.Sc&B.Lib.Sc degrees from the Kerala University, B.D & M.Th degrees from the Serampore College,and PG Diploma Certificates :

1. in Syriac language from SEERI, Kottayam,
2. in Archival studies, from the National Archives,New Delhi, and from the State Library Thiruvananthapuram,
3. in Christian Spirituality from Tandoor Ecumenical Institute, Jerusalem.

He served as the chief Librarian and Archivist for 40 years at the Orthodox Theological Seminary Kottayam. He has also contributed his efforts towards the formation of"MGDM Archives", "MJDM Micro Library" ,"OSDL" Digital library, "Divyabodhanam "Study Program& Publication of 30 text books, Thiruvachana Bhashyam,"a commentary series of N T in 15 volumes,The Church Encyclopedia","Sabhavijnanakosam","Mar Gregorios Foundation" & several Publications of the writings of LL.Dr Paulose Mar Gregorios etc.... He served as the personal secretary to H.G. Dr Paulose Mar Gregorios for 20 years, till his demise in1996. He also served as the Secretary of the "Alumne Association"and has published"Sabha Gana Madhuri" a series of 16Audio Cassette tapes of Ekkara& other Church Musics sung by Revd.Fr. Malpan N K Koruth Njarthankal of blessed memory. He also served as the staff advisor for different activities in the seminary. He retired from the Seminary in 2014.

Fr.Cherian served in 14 parishes of Kottayam Diocese from 1973 onwards and retired in 2018.He lives in Kottayam with his wife Saly Cherian.His children Reena,Cyril,and Paul live abroad with their families.All of them are much grateful to the Almighty God who provided them with His abundant blessings.

## Books by the Author

1) ദൈവജനം, ദിവ്യബോധനം ഗ്രന്ഥാവലി .,കോട്ടയം,1986.
2) നേർവഴിയിൽ (ഒന്നാം ഭാഗം), ദിവ്യബോധനം 1988.
3) The people of God, Divyabodhanam,1989
4) ഭൂമിയുടെ അറ്റത്തോളവും, പാരിഷ് മിഷൻ ഗ്രന്ഥാവലി, 1995
5) ഉപവാസം ക്രിസ്തീയ വീക്ഷണത്തിൽ, സി സി ബുക്സ് കോട്ടയം, 1996
6) ഉപവാസവും ആത്മീയ ശിക്ഷണവും, സി സി ബുക്സ് കോട്ടയം, 1996.
7) മാർ ഗ്രിഗോറിയോസ്, ഓർമ്മയുടെ തീരങ്ങളിൽ. സി സി ബുക്സ്,1996.
8) ക്രൈസ്തവ ആദ്ധ്യാത്മികത, ദിവ്യബോധനം,1997
9) ഉപവാസംഒരു പഠനം, സി സി ബുക്സ്,1996
10) സംഘർഷങ്ങൾ ആത്മീയ ജീവിതത്തിൽ, MGOCSM,1998
11) അന്ധവിശ്വാസത്തിൻറെ ബന്ധനങ്ങൾ, Premier books Kottayam,2000.
12) യെരുശലേംലേക്ക് ഒരു സഫല യാത്ര, പ്രീമിയർ ബുക്സ്,കോട്ടയം. 2000
13) ക്രിസ്തീയ ജീവിത സാഫല്യം, MOC Publications, Kottayam, 2008
14) ക്രിസ്തീയ ഉപവാസം: എന്ത്,എന്തിന്, എങ്ങനെ? MOC Publications, Kottayam,2008.
15) Walk The Way:Reflections on the faith and practices of the OrthodoxChurch. C C Books, Kottayam,2020

---

The C C Books, Kottayam is ready to undertake Publication of digital books (ebooks) series on Christian themes, from interested writers. The first book was 'പരിശുദ്ധാത്മാവേ വരണമേ' (on Holy Spirit) by Rev.Fr.Dr.T.J.Joshua. this book is the third one. Anybody interested may contact the following numbers: 91-9074615044, 9447302518 (WhatsApp), email, frcccherian@gmail.com

# യേശുവിന്റെ ആത്മകഥ

ഇത് ഒരു ഭാവന സൃഷ്ടി മാത്രമാണ്. യേശു ക്രിസ്തുവിനെ മനസ്സിലാക്കുവാൻ പല മാധ്യമങ്ങൾ നമുക്കുണ്ട്. എന്നാൽ ക്രിസ്തു തന്റെ മനസ്സിൽ നമ്മളോട് പറയാൻ ആഗ്രഹിച്ച കാര്യങ്ങൾ നമ്മൾ വായിച്ചപ്പോഴും മനസ്സിലാക്കിയപ്പോഴും, അവയിൽ ചില വ്യത്യാസങ്ങൾ ഒക്കെ കാണാൻ ഇടയുണ്ട്. യേശു തന്റെ അന്നത്തെ സാഹചര്യത്തിൽ നമ്മോട് പറഞ്ഞ കാര്യങ്ങൾ എന്തൊക്കെ ആയിരിക്കുമെന്ന് ഇന്നത്തെ സാഹചര്യത്തിൽ മനസ്സിലാക്കുവാൻ ശ്രമിക്കുകയായിരുന്നു. എന്റെ അന്വേഷണത്തിൽ ലഭിച്ച കാര്യങ്ങൾ യേശുവിന്റെ വാക്കുകളായി അവതരിപ്പിക്കാനുള്ള ഒരു ശ്രമമാണ് ഇവിടെ നടത്തുന്നത്.





ഫാദർ. സി. സി. ചെറിയാൻ


C.C. BOOKS KOTTAYAM
CHRISTIAN COMMUNICATIONS

Malloosserry P.O.
Kottayam - 686 041
E-Mail: info@ccbooks.in
Website: www.ccbooks.in